

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



ബ്രഹ്മശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമികൾ (1853 - 1924)

മഹാസമാധിക്ക് 40 ദിവസം മുൻപ് എടുത്ത ചിത്രം

## പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മ



ദിവാൻ സർ സി.പിയുടെ ഭരണകാലത്ത് ജയിൽ വാസത്തിനിടയിൽ വീരചരമമടഞ്ഞ അഡ്വ. പ്രാക്കുളം പി.കെ. പത്മനാഭപിള്ളയുടെയും കുമ്പളത്തു തങ്കമ്മയുടെയും നാലാമത്തെ മകളായി പന്മനയിൽ കുമ്പളത്തുവീട്ടിൽ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം പന്മന മനയിൽ ശ്രീബാലഭട്ടാരക വിലാസം സംസ്കൃത ഹൈസ്കൂളിൽ. തിരുവനന്തപുരം സംസ്കൃത കോളേജിൽനിന്നും വേദാന്തത്തിൽ ബി.എ. ബിരുദം നേടി. 1956ൽ വിവാഹിതയായി. അതിനുശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എയ്ക്കും,. മലയാളം എം.എയ്ക്കും പഠനം തുടർന്നു. മലയാളം എം.എ. ഒന്നാംക്ലാസിൽ പാസായി. എൻ.എസ്.എസ്. കോളേജ് ധനുവച്ചപുരം, നീറമൺകര എം.ജി. കോളേജ് എന്നിവിടങ്ങളിൽ മലയാളം അദ്ധ്യാപികയായി സേവനം അനുഷ്ഠിച്ചു. ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു (ബാലസാഹിത്യം) എന്നീ കൃതികൾ രചിച്ചു. സർക്കാരിന്റെ സാംസ്ക്കാരിക വകുപ്പ് പ്രകാശനം ചെയ്ത ചട്ടമ്പി സ്വാമികളുടെ ഒരു ജീവചരിത്രവും "ചണ്ഡാലഭിക്ഷുകി ഒരവലോകനം" എന്ന കൃതിയും രചിച്ചു. ഒരു പതിറ്റാണ്ടുകലം "തങ്കത്താലം" എന്ന മാസികയിലെ വനിതാ പംക്തി കൈകാര്യം ചെയ്തു. ആദ്ധ്യാത്മികവും വിജ്ഞാന സാഹിത്യശാഖയെ സംപുഷ്ടമാക്കുന്നതുമായ നിരവധി പ്രബന്ധങ്ങളും അനവധി ലേഖനങ്ങളും എഴുതിയിട്ടുണ്ട്. കൂടാതെ ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ വ്യക്തിത്വത്തിന്റെയും മഹത്വത്തിന്റെയും ഭിന്നമുഖങ്ങളെപ്പറ്റി സുദീർഘമായി പ്രതിപാദിക്കുന്ന പ്രബന്ധങ്ങളുടെ സമാഹാരമായ "പൂജാപുഷ്പങ്ങൾ" എന്ന ഗ്രന്ഥവും രചിച്ചിട്ടുണ്ട്. കുട്ടികൾക്കുവേണ്ടി പ്രാർത്ഥനാ ഗ്രന്ഥമായ "പഞ്ചമൂർത്തികൾ" എന്ന ഒരു പുസ്തകവും എഴുതി. ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ ജീവചരിത്രമായ "ശ്രീ നീലകണ്ഠ തീർത്ഥപാദ യോഗീശ്വരൻ അഥവാ സഞ്ചരിക്കുന്ന ഗ്രന്ഥശാല" എന്ന ഗ്രന്ഥവും എഴുതി പ്രസിദ്ധീകരിച്ചു.

ആറ്റുകാൽ ഭഗവതി ട്രസ്റ്റ് ഏർപ്പെടുത്തിയ ചട്ടമ്പി സ്വാമി പുരസ്ക്കാരവും തിരുവനന്തപുരം വിദ്യാദിരാജൻ മിഷന്റെ "ശ്രീ വിദ്യാധിരാജാശ്രേഷ്ഠ പുരസ്കാരവും" കേരള ഹിന്ദി സാഹിത്യ അക്കാദമി ഏർപ്പെടുത്തിയ "മഹർഷി വിദ്യാധിരാജ പുരസ്ക്കാരവും" കെ.ആർ. ഇലങ്കത്ത് സ്മാരക ട്രസ്റ്റിന്റെ "കെ.ആർ. ഇലങ്കത്ത് സ്മാരക പ്രശംസാപത്രവും" ലഭിച്ചിട്ടുണ്ട്.

**ഭർത്താവ്** – പ്രൊഫ. ജഗദി വേലായുധൻ നായർ.

**മക്കൾ** – കുമ്പളത്ത് ശരത്ചന്ദ്രൻ നായർ
(ഓഫീസർ ജനറൽ എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റ്, സെക്രട്ടറിയേറ്റ്)
– ഡോ. കുമ്പളത്ത് പ്രതാപചന്ദ്രൻ നായർ.

വിലാസം:

**കുമ്പളത്ത്, മുക്കോല പി.ഒ., തിരുവനന്തപുരം – 44**

**ഫോൺ: 2438355, 2431147, 2439665.**

# ആമുഖം

അനേക മാർഗ്ഗങ്ങളിൽക്കൂടി പരമസത്യമായ ഈശ്വരന്റെ സഗുണഭാവത്തെയും നിർഗുണഭാവത്തെയും സാക്ഷാത്ക്കരിച്ച പൂർവ്വമഹർഷീശ്വരന്മാരുടെ ഇന്ദ്രിയാതീതങ്ങളായ അനുഭൂതികളുടെ സമുച്ചയമാണ് ഭാരതസംസ്കാരം. സർവ്വമതസമന്വയമാണ് ഭാരതീയാചാര്യന്മാർ ഉപദേശിക്കുന്ന സിദ്ധാന്തം. "ഏകം സദ് വിപ്രാ ബഹുധാ വദന്തി" എന്ന ഋഗ്വേദമന്ത്രത്തിന്റെ പൊരുൾ അതാണ്. ലോകത്തെ സകല ജനങ്ങളെയും സഹജീവികളായിക്കണ്ട് അവരുടെ ഉന്നമനത്തിനുവേണ്ടി സേവനതൽപ്പരരായി മാത്രം ജീവിച്ച പുണ്യാത്മാക്കൾ എക്കാലത്തും ഉണ്ടായിരുന്നു. ശ്രീ ശങ്കരൻ, ശ്രീരാമകൃഷ്ണൻ, ശ്രീ വിവേകാനന്ദൻ, ദയാനന്ദ സരസ്വതി, മഹാത്മാഗാന്ധി തുടങ്ങിയ എത്രയോ മഹാത്മാക്കൾ!! ശ്രീവിദ്യാധിരാജസ്വാമികൾ, ശ്രീനാരായണ ഗുരുസ്വാമികൾ തുടങ്ങിയ എത്രയെത്ര ഋഷീശ്വരന്മാരുടെ ചരിത്രങ്ങൾ അതാണു നമ്മെ പഠിപ്പിക്കുന്നത്. ഈശ്വരസേവ, മാനവസേവയാണെന്നും അതിലൂടെ ലഭിക്കുന്ന കൃതാർത്ഥതയും ആത്മാർത്ഥതയുമാണ് അവരുടെ ലക്ഷ്യമെന്നും സേവിക്കപ്പെടുന്നവരിൽ പ്രോജ്ജ്വലിക്കുന്ന സന്തോഷവും ആശ്വാസവുമാണ് അവരുടെ പ്രതിഫലമെന്നും വിശ്വസിച്ചിരുന്ന ആത്മാരാമന്മാരായിരുന്നു അവർ. അവരെല്ലാം അമാനുഷരും അവതാര പുരുഷന്മാരുമായതുകൊണ്ട് മാത്രമാണ് അങ്ങനെയൊക്കെ ചിന്തിച്ചിതും പ്രവർത്തിച്ചതുമെന്നുപറഞ്ഞ് നമുക്ക് രക്ഷപ്പെടാൻ സാധിക്കുകയില്ല. മഹാന്മാരായ അവരുടെ ഗുണങ്ങളിൽ നിന്നും ദശാംശമെങ്കിലും സ്വീകരിച്ച് മനുഷ്യരായ നമ്മൾ സേവനതൽപ്പരരായി മാറണം. അതായിരിക്കണം നമ്മുടെ വിശ്വാസം. നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും അതുതന്നെയായിരിക്കണം. ഭാരതദർശനം ധർമ്മശാസ്ത്രാധിഷ്ഠിതമാണ്. ഏതു ഗ്രന്ഥവും ധർമ്മത്തിന്റെ മഹത്വത്തെയാണ് പ്രകീർത്തിക്കുന്നതും. പരമപുരുഷാർത്ഥമായ മോക്ഷത്തിന് സാധകങ്ങളായ ധർമ്മാർത്ഥകാമങ്ങളിൽ ധർമ്മത്തിന്റെ മഹത്വവും പ്രാധാന്യവും നമ്മുടെ ഋഷീശ്വരന്മാർ ഊന്നിപ്പറഞ്ഞിട്ടും ഉണ്ട്. പരമമായ ധർമ്മം അഹിംസയാണ്. അർത്ഥകാമങ്ങളെ ഇച്ഛിക്കുന്നവർ ആദ്യമേ തന്നെ ധർമ്മം ആർജ്ജിക്കണം. എന്തിനധികം! ധർമ്മമല്ലാത്ത

പാണ്ഡിത്യം പോലും നിരർത്ഥകമാണെന്ന് അവർ ചൂണ്ടിക്കാണിക്കുന്നു. വിഹിതക്രിയയെ അനുഷ്ഠിക്കുന്നതിൽ നിന്നുണ്ടാകുന്നത് ധർമ്മവും, നിഷിദ്ധക്രിയയെ ചെയ്യുന്നതിൽനിന്നുണ്ടാകുന്നത് അധർമ്മവും ആകുന്നു. അതിനാൽ സംസ്കാരത്തെ ഹൃദയത്തിൽ ജനിപ്പിക്കുന്ന സകലകർമ്മത്തെയും ധർമ്മമെന്നു പറയാം. ആ ധർമ്മസംസ്കാരത്തിൽ പ്രേരിതമായ മനസ്സ് നാനാവിധ സദ്‌വിഷയങ്ങളിലേക്കും നിയമിക്കപ്പെടുന്നു, നയിക്കപ്പെടുന്നു. ധർമ്മാർത്ഥകാമ മോക്ഷങ്ങളിൽ പരമപുരുഷാർത്ഥമായ മോക്ഷത്തിന്റെ ഉപലബ്ധിക്ക് ഏറ്റവും പ്രധാനം ധർമ്മമാണെന്നു പറഞ്ഞുവല്ലോ. ആ പരമമായ ധർമ്മം അഹിംസയാണെന്നും പറഞ്ഞുകഴിഞ്ഞു. 'അഹിംസ എന്നു പറയുന്നതിന്റെ അങ്ങേ അറ്റത്തെ നില (പരിപൂർണ്ണാവസ്ഥ)യെത്തന്നെയാണ് മോക്ഷമെന്ന് പറയുന്നത്" എന്ന ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ മഹദ്‌വചനവും ഇതുതന്നെയല്ലേ വ്യക്തമാകുന്നത്. അതുകൊണ്ട് ധർമ്മം സർവ്വകാലങ്ങളിലും അനുഷ്ഠിക്കപ്പെടേണ്ടതാണ്. അതുമാത്രമോ?!! മരണകാലത്തിൽക്കൂടി ഒരുമിച്ചുവരുന്ന ഏക സുഹൃത്ത് ധർമ്മമാകുന്നു. അതുകൊണ്ട് മനുഷ്യജീവിതത്തിൽ നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും ആ ധർമ്മം തന്നെയാണ്. "ധാരയതി ഇതി ധർമ്മ:" എന്നാണ്. ലോകത്തിന്റെ നിലനിൽപ്പുതന്നെ ധർമ്മത്തിൽ അധിഷ്ഠിതമാണ്. ആ ധർമ്മമാണ് നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും.

പ്രസ്തുത ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന മിക്ക ലേഖനങ്ങളും സർവീസ്, ജ്യോതിഷശ്രീ, ഹ്ളെയിം, ജ്വാല, ശ്രീ രാജേശ്വരി ആധ്യാത്മിക മാസിക തുടങ്ങിയ വിവിധ ആനുകാലിക പ്രസിദ്ധീകരിച്ചവയാണ്. എന്നെ സ്നേഹിക്കുന്ന ഞാൻ സ്നേഹിക്കുന്ന എന്റെ അഭിവന്ദ്യരായ പ്രിയപ്പെട്ട വായനക്കാരുടെ താൽപ്പര്യവും ആഗ്രവും അനുസരിച്ചാണ് ഞാൻ ഇത് പുസ്തകരൂപത്തിൽ പ്രകാശിപ്പിക്കുന്നത്. ഈ സൽപ്രവൃത്തിക്ക് എന്നെ പ്രേരിപ്പിച്ച നല്ലവരായ എല്ലാപേരോടും ഞാൻ എന്റെ ഹൃദയം നിറഞ്ഞ നന്ദിയും സന്തോഷവും കടപ്പാടും അറിയിച്ചുകൊള്ളുന്നു.

ഈ ലേഖനങ്ങളെഴുതാൻ എനിക്ക് ശക്തിയും പ്രചോദനവും വിഭവവും ഒരുക്കിത്തന്ന എന്റെ അഭിവന്ദ്യ ഗുരുനാഥന്മാരെ ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു. "സർവ്വീസ് ദ്വൈവാരികയിൽ" എഴുതിത്തുടങ്ങിയപ്പോൾ എനിക്ക് ധൈര്യവും ശക്തിയും പകർന്നു തന്ന് എന്നെ അനുഗ്രഹിച്ച അഭിവന്ദ്യ ഗുരുനാഥനായ– അധ്യാപക വരേണ്യനായ– കവി

യായ–വാഗ്മിയായ– സാഹിത്യകാരനായ– അതിനൊക്കെ അപ്പുറത്ത് ഒരാദ്ധ്യാത്മികഭാവം ഉൾക്കൊണ്ട് ഒരു വലിയ മനസ്സിന്റെ ഉടമയായ പ്രൊഫ. ഹരീന്ദ്രനാഥക്കുറുപ്പുസാറാണ് പ്രാതസ്മരീണയൻ. അദ്ദേഹത്തിന്റെ "നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകടണം," " ചിന്തോദ്ദീപകങ്ങൾ" എന്ന ഈ രണ്ട് മഹദ് ഗ്രന്ഥങ്ങളും ഈ പുസ്തകരചനയിൽ മഹത്തായ രണ്ട് ആധാരഗ്രന്ഥങ്ങളാണ്. അദ്ദേഹം പറഞ്ഞ വലിയ വലിയ കാര്യങ്ങൾ സ്വാംശീകരിച്ച് ഉപന്യാസരൂപത്തിൽ എഴുതാൻ ഞാൻ ശ്രമിക്കുകയാണ്. ഈ ഉദ്യമത്തിൽ അദ്ദേഹം എന്നെ അനുഗ്രഹിക്കുമെന്ന് നന്നായിട്ടറിയാം. ഹരീന്ദ്രനാഥക്കുറുപ്പ് സാറിന്റെ തന്നെ വാക്കുകളിൽ എനിക്കനുവാദം കിട്ടിയിട്ടും ഉണ്ട്–

"പ്രസംഗ മത്സരങ്ങൾക്കും പ്രബന്ധരചനകൾക്കും മറ്റും തയ്യാറെടുപ്പു നടത്തുന്ന സ്കൂൾ–കോളേജ് വിദ്യാർത്ഥികൾക്കു മാത്രമല്ല പ്രഭാഷണ ലേഖന–വൃത്തികളിൽ വ്യാപൃതരായിട്ടുള്ള മുതിർന്നവർക്കും ഇതിലെ ആശയങ്ങൾ സന്ദർഭാനുസാരിയായി എടുത്തുപയോഗിക്കാം" എന്ന അദ്ദേഹത്തിന്റെ വാക്കുകൾ ശിരസാവഹിച്ചു കൊണ്ട്, അനുവാദത്തോടു കൂടി അതിലെ ആശയങ്ങൾ ഉൾക്കൊണ്ടുകൊണ്ട് "വിശ്വാസം വിളക്ക്" എന്ന ഗ്രന്ഥം രചിക്കുവാൻ ഞാൻ ധൈര്യപ്പെട്ടു. അഭിവന്ദ്യനും സ്നേഹസമ്പന്നനും സമരാദ്ധ്യനുമായ ആ ആചാര്യന്റെ മുമ്പിൽ നമ്രശിരസ്ക്കയായി ഭക്ത്യാദരപുരസ്സരം ആയിരമായിരം പ്രണാമങ്ങൾ അർപ്പിക്കുന്നു.

അടുത്തതായി ഈ പുസ്തക രചനയിൽ എന്നെ സഹായിച്ചനുഗ്രഹിച്ച ഹസ്തങ്ങൾ എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ. ജഗദി വേലായുധൻ നായരുടേതാണ്. അദ്ദേഹത്തിന്റെ "സുഭാഷിത ചിന്താമണിയും" "ശ്രീ വിദ്യാധിരാജ പുരാണവും" എനിക്കു നൽകിയ ആശയ വിഭവങ്ങൾ വിലമതിക്കാനാകാത്തതാണ്. വായിക്കുവാനും ചിന്തിക്കുവാനും എഴുതുവാനും അച്ചടിച്ച് ഈ കൃതി പ്രകാശനം ചെയ്യുവാനും അനുഗ്രഹിച്ച "ഹസ്തങ്ങൾ" അതു തന്നെയാണ്. അദ്ദേഹത്തിന്റെ പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികളർപ്പിക്കുന്നു.!!

സർവ്വോപരി നല്ല കാര്യങ്ങൾ ചിന്തിക്കുവാനും എഴുതുവാനും" വിശ്വാസം വിളക്ക്" സജ്ജനസമക്ഷം അവതരിപ്പിക്കാനും കഴിഞ്ഞത് ലോകൈകവന്ദ്യനായ വിവേകാനന്ദ സ്വാമികളുടെ അനുഗ്രഹം കൊണ്ട് "വിവേകാനന്ദ സാഹിത്യ സർവ്വസ്വത്തി"ൽ നിന്നും കിട്ടിയ ജ്ഞാനമു

ത്തുകൾ വഴിയാണ്. കൂടാതെ ഈ ഗ്രന്ഥരചനയിൽ "ശ്രീരാമകൃഷ്ണ വചനാമൃതം" എനിക്ക് പ്രമാണഗ്രന്ഥം തന്നെയാണ്. വിശ്വാസം വിളക്ക് അതിമനോഹരമായി വിളക്കിത്തന്ന ഇതിന്റെ അണിയറ ശിൽപ്പികൾ അഭിനന്ദനാർഹരാണ്. അനുമോദനാർഹരാണ്. ആ വിദഗ്ധ കലാകാരന്മാരോട് എന്റെ ഹൃദയം നിറഞ്ഞ നന്ദിയും സ്നേഹവും കടപ്പാടും പറഞ്ഞുകൊള്ളട്ടെ. പ്രത്യേകിച്ച് ശ്രീമതി നന്ദിനി രാജേന്ദ്രൻ, ശ്രീമതി.ജയ എന്നിവരെക്കുറിച്ച് എടുത്തുപറയേണ്ടിയിരിക്കുന്നു. കൂടാതെ കവർ ഡിസൈൻ, എന്റെ മനസ്സിലുള്ളതുപോലെ തന്നെ വരച്ചുതന്ന യുവപ്രതിഭയായ എന്റെ പ്രിയപ്പെട്ട ശിഷ്യനായ എൻ.ആർ. രാജാനന്ദിനോടുള്ള സ്നേഹവാത്സല്യങ്ങളും അറിയിച്ചുകൊള്ളുന്നു. ഈ സ്ഥാപനത്തിന് എല്ലാ നന്മകളും നേർന്നുകൊള്ളുന്നു. അങ്ങനെ വിലയേറിയ ഈ സമ്പത്തെല്ലാം കണ്ടെത്തുവാനും, അതിൽനിന്നും സ്വാംശീകരിച്ച കാര്യങ്ങൾ നല്ലവരായ അനുവാചകർക്കുവേണ്ടി അവതരിപ്പിക്കാനും എന്നെ സഹായിച്ചത്, സർവ്വഥാ എന്നിൽ അനുഗ്രഹാശിസ്സുകൾ ചൊരിഞ്ഞുകൊണ്ടിരിക്കുന്ന എന്റെ ചട്ടമ്പിസ്വാമികൾ തന്നെയാണ്. ഭക്തിനിർഭരമായ എന്റെ ഹൃദയം സർവ്വസമർപ്പണമായി ശ്രീ വിദ്യാധിരാജപാദപത്മങ്ങളിൽ അർപ്പിച്ചുകൊണ്ട്, അർച്ചിച്ചുകൊണ്ട്,

വിനയപൂർവ്വം
ഗ്രന്ഥകർത്ത്രി

# ഉള്ളടക്കം



# ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ

മഹർഷിമാരിൽ മഹർഷിയായി, ജീവകാരുണ്യമെന്ന ദിവ്യതത്ത്വത്തിന്റെ പ്രചാരകനായി സർവ്വശാസ്ത്ര വിശാരദനായി എഴുപതിൽപ്പരം സംവത്സരക്കാലം കേരളത്തിലെ സാംസ്ക്കാരികാന്തരീക്ഷത്തെ ജ്വലിപ്പിച്ച പരിപൂർണ്ണ കലാനിധിയായിരുന്നു ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. സ്വന്തം ആത്മാവിന്റെ ശിൽപശാലയെ പ്രപഞ്ചസീമയോളം വികസ്വരമാക്കാൻ ആ ദിവ്യ പുരുഷന്റെ ജീവിതത്തിന് സാധിച്ചു. വേദാന്ത സമ്പ്രദായത്തിലും സിദ്ധാന്ത സമ്പ്രദായത്തിലും ഉള്ള ശാസ്ത്രങ്ങളിൽ അഗാധവൈദുഷ്യവും യോഗമാർഗത്തിൽ നിർവ്വികൽപസമാധിവരെയുള്ള സിദ്ധിയും നേടി, "അദൃഷ്ടശ്രുത പൂർവ്വനാമാവായ" ഏതോ ഒരവധൂത ഗുരുവിൽനിന്ന്, "ദൃഷ്ടി ദീക്ഷാപൂർവ്വകമായ" ആത്മോപദേശം സിദ്ധിച്ച് ശിവാദ്വൈത സ്വരൂപത്തിൽ ഉണർന്ന്

ജീവന്മുക്തി സുഖമനുഭവിച്ച് "ലീലയാകാലമധികം" നയിച്ച ചട്ടമ്പി സ്വാമി തിരുവടികൾ സിദ്ധാന്ത സമ്പ്രദായത്തിലെ പരമാചാര്യനായിരുന്നു. അതുകൊണ്ടാണ് അവിടുത്തേക്ക് സന്യാസത്തിന്റെ ബാഹ്യലക്ഷണങ്ങളായ കാഷായം, കമണ്ഡലു മുതലായവ ഇല്ലാതിരുന്നത്. ബാഹ്യ ചടങ്ങുകളിലൊന്നിലും ശ്രദ്ധിക്കാതെ "ജ്ഞാനം സന്യാസലക്ഷണം" എന്ന തത്വത്തെ പ്രായോഗികമാക്കിയ യതിവര്യനാണ് ശ്രീവിദ്യാധിരാജ സ്വാമികൾ. അതിനാൽ സർവ്വസംഗപരിത്യാഗിയായി, അതിവർണ്ണാശ്രമിയായി സ്വാമി തിരുവടികൾ പ്രശോഭിച്ചു.

ജ്ഞാനലബ്ധിക്കു കാരണമായ സാധനാചതുഷ്ടയ സമ്പത്ത് ഇരുപത്തി എട്ടാമത്തെ വയസ്സിൽത്തന്നെ അവിടുന്ന് നേടിക്കഴിഞ്ഞിരുന്നു. ബ്രഹ്മം മാത്രമേ സത്യവും നിത്യവും ആയിട്ടുള്ളൂ എന്നും, മറ്റുള്ളതെല്ലാം അസത്യവും അനിത്യവും ആണ് എന്നും അറിയുന്നതാണ് സാധനാചതുഷ്ടയത്തിലെ ഒന്നാമത്തേതായ നിത്യാനിത്യ വിവേകം. വൈരാഗ്യം, ശമാദിഷൾക്കം, മുമുക്ഷുത്വം എന്നിവയാണ് മറ്റ് മൂന്ന് ഉപാധികൾ. ഇവ നാലും വേണ്ടവണ്ണം നേടിക്കഴിയുമ്പോൾ വസ്തുബോധാരൂപമായ ജ്ഞാനം പൂർണ്ണമാകുന്നു. ഇരുപത്തെട്ടാ (28)മത്തെ വയസ്സിൽത്തന്നെ സ്വാമി തിരുവടികൾക്ക് ആ സാധനാസമ്പത്ത് നേടാൻ കഴിഞ്ഞു. അതുകൊണ്ടാണ് അദ്ദേഹം വിദ്യാധിരാജനും പരിപൂർണ്ണകലാനിധിയും ആയത്. വിജ്ഞാനത്തിന്റെ എല്ലാ മണ്ഡലങ്ങളെയും സ്വാംശീകരിക്കുവാൻ സ്വാമി തിരുവടികൾക്ക് കഴിഞ്ഞുവെന്നത് ഒരപൂർവ്വ സിദ്ധിയാണ്. മുപ്പതാമത്തെ വയസ്സിൽ ശിഷ്യർക്ക് മഹാവാക്യതത്ത്വോപദേശം നൽകത്തക്കവണ്ണം ചട്ടമ്പിസ്വാമികളുടെ ബ്രഹ്മജ്ഞാനം പൂർണ്ണത പ്രാപിച്ചിരുന്നുവെന്നാണ് നമ്മൾ മനസ്സിലാക്കേണ്ടത്. ഈ ഒരു ജന്മംകൊണ്ടുമാത്രം നേടിയെടുത്ത ഒരു സിദ്ധിവിശേഷമല്ല അത്. കഴിഞ്ഞ പല ജന്മങ്ങളിൽ തുടർന്നുപോന്ന മനസ്സിന്റെ ഋഷിത്വം ഈ ജന്മത്തിൽ മൂന്നുപതിറ്റാണ്ടുകൂടി കഴിഞ്ഞപ്പോൾ പൂർണ്ണത നേടി എന്നതാണ് സത്യം. അതുകൊണ്ടുതന്നെയായിരിക്കണം ചട്ടമ്പി സ്വാമികളുടെ സമാധിയെ അനുസ്മരിച്ച് ശ്രീനാരായണ ഗുരു, "ശുകവർത്മനാ ആഭാതി" "പരമവ്യോമ്നി" എന്ന് രേഖപ്പെടുത്തിയിരിക്കുന്നത്. "ഭാരതത്തിൽ ഒരേ ഒരു സന്യാസിയെ മാത്രമേ കാണാൻ കഴിഞ്ഞുള്ളൂ. അത് സർവ്വഥാ സമ്പൂർണ്ണനായ കുഞ്ഞൻപിള്ള ചട്ടമ്പിയാണെന്ന്" ശ്രീവിവേകാനന്ദൻ ഉദ്ഘോഷിച്ചത്. സന്യാസികൾ അണിയുന്ന കാഷായം, കയ്യിലേന്തുന്ന കമണ്ഡലു തുടങ്ങി മറ്റുതരത്തിലുള്ള വേഷാദി

കൾ പ്രകടമാക്കുന്ന യമിഭാവമല്ല, സ്വാമികളുടേത്. മറിച്ച് ആഷാർദിയാണ് മുനികളുടെ ഭൂഷണമെന്ന് തെളിയിച്ച യതിവര്യനാണ് സ്വാമി തിരുവടികൾ. ആർഷജ്ഞാനമാണ് സ്വാമികൾക്കുണ്ടായിരുന്നത്. തന്മൂലമാണ് അവിടുന്ന് സർവ്വജ്ഞനായിത്തീർന്നതും. "സർവ്വജ്ഞഃ" എന്ന് ശ്രീനാരായണഗുരു വിശേഷിപ്പിച്ചിരിക്കുന്നത് ഇവിടെ സ്മർത്തവ്യമാണ്. കായത്തിൽ കാഷായവും കയ്യിൽ കമണ്ഡലവുമായി യമിഭാവത്തിൽ നടക്കുന്നതല്ല, സന്യാസമെന്നും ആർഷാദികളായ തത്വജ്ഞാനലബ്ധിയാണ് സന്യാസിക്കുണ്ടായിരിക്കേണ്ടതെന്നും സ്വാമി തിരുവടികൾ തെളിയിച്ചു. ബാഹ്യമായ സന്യാസവേഷമല്ല ആന്തരമായ തത്വജ്ഞാനമായിരുന്നു സ്വാമികളുടെ സന്യാസത്തിന്റെ അടിത്തറ. ചോദകൻ, മോദകൻ, മോക്ഷദൻ എന്ന് സന്യാസി ഗുരുക്കന്മാർ മൂന്നുതരത്തിലാണ്. അതിൽ ചട്ടമ്പിസ്വാമികൾ മോക്ഷദനാണ്. അദ്ധ്യാത്മമാർഗ്ഗത്തിലേക്ക് ശിഷ്യനെ പ്രചോദിപ്പിക്കുന്ന ഗുരുവാണ് ചോദകൻ. ബ്രഹ്മതത്ത്വം ഉപദേശിച്ച് അദ്ധ്യാത്മ മാർഗ്ഗത്തിലേക്ക് ശിഷ്യന് സന്തോഷം ജനിപ്പിക്കുന്ന ഗുരുമോദകൻ. മന്ത്രോപദേശംകൊണ്ട് ബ്രഹ്മസാക്ഷാത്ക്കാരം ബോധ്യപ്പെടുത്തി മായാബന്ധങ്ങളിൽ നിന്ന് ശിഷ്യനെ മുക്തനാക്കുന്ന ഗുരു മോക്ഷദൻ. ചട്ടമ്പിസ്വാമികൾ മോക്ഷദനായ ഗുരുവാണ്. ശ്രീനാരായണ ഗുരു, നീലകണ്ഠ തീർത്ഥപാദർ, തീർത്ഥപാദപരമഹംസ സ്വാമികൾ എന്നിവർക്ക് മോക്ഷോപദേശം നൽകി ഭവബന്ധവിച്ഛിത്തി വരുത്തിയത് വിദ്യാധിരാജ സ്വാമിതിരുവടികളാണല്ലോ. സർവ്വചരാചരങ്ങളും തത്ത്വത്തിൽ ഒരേ അദ്വൈത ചൈതന്യവസ്തുവാണെന്ന പരമമായ സത്യം മനസ്സിലാക്കിയ മഹാനുഭാവനായിരുന്നു സ്വാമി തിരുവടികൾ. പ്രപഞ്ചത്തിലുള്ള സർവ്വചരാചരങ്ങളും ജ്ഞാനികൾക്ക് ഒരുപോലെയാണ്. രണ്ടെന്നഭാവമില്ലാതെ ജ്ഞാനി എല്ലാത്തിനെയും സ്നേഹിക്കുന്നു. അദ്വിതീയ സാക്ഷാത്ക്കാരം ലഭിച്ചിട്ടുള്ള സ്വാമി തിരുവടികളിൽ അദ്വിതീയ പ്രേമത്തിന്റെ ബഹിർസ്ഫുരണം സർവ്വത്ര പ്രകടമായിരുന്നു. ബാലനും യുവാവും വൃദ്ധനും സ്ത്രീകളും പുരുഷന്മാരും പണ്ഡിതനും പാമരനും കുബേരനും കുചേലനും എല്ലാം എന്നുവേണ്ട സർവ്വചരാചരങ്ങളും അവിടുത്തെ ദൃഷ്ടിയിൽ തുല്യരായിരുന്നു. "പണ്ഡിതാഃ സമദർശിനഃ" എന്ന പണ്ഡിതലക്ഷണം സർവ്വഥാ തിളങ്ങിവിളങ്ങി ചേർന്നിരുന്ന ഒരദ്ഭുത ശക്തിയായിരുന്നു സ്വാമി തിരുവടികൾ. ഇപ്രകാരം സമസ്ത ജീവജാലങ്ങളെയും സമഭാവനയോടെ വീക്ഷിക്കുന്ന-സ്നേഹിക്കുന്ന ആ സന്യാസിവര്യനിൽ-മഹാജ്ഞാനി

യിൽ ശത്രുമിത്ര ഭേദമോ, ലഘുത്വമഹത്വ ബുദ്ധിയോ ഇല്ലേയില്ല. സർവ്വ ജ്ഞനായ സ്വാമി തിരുവടികളുടെ മുമ്പിൽ ആജന്മ ശത്രുക്കളായ എല്ലാ ജീവജാലങ്ങളും ബന്ധുക്കളായി മാറുന്നു. ദുഷ്ടമൃഗങ്ങളെയും തിര്യ ക്കുകളെയും എങ്ങനെയാണ് സ്വാമികൾ സ്വാധീനമാക്കുന്നതെന്ന് പലരും അത്ഭുതപ്പെട്ടു. ഇതിൽ ഒരു രഹസ്യവും ഇല്ലെന്നും അവയെ നാം സ്നേഹിക്കുന്നുവെന്ന് അവയ്ക്ക് ബോധ്യംവരുത്തണമെന്നും സ്വാമി തിരുവടികൾ പറയുമായിരുന്നു. എങ്കിൽ അവയും നമ്മെ സ്നേഹി ക്കും. പ്രപഞ്ചമാകെ ഒറ്റമനസ്സാണെന്നും മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ലെന്നും ആ സ്നേഹഭാവം തിര്യക്കുകൾക്കും മനസ്സിലാകും എന്നും ആയിരുന്നു അവിടുന്ന് അരുളി ചെയ്തത്. അഹിംസാ സിദ്ധിയുള്ളവരുടെ മുമ്പിൽ ജന്മനാ വൈരികളായ ദുഷ്ട മൃഗങ്ങൾപോലും വിരോധം മറന്ന് ശാന്തമനസ്ക്കരായിത്തീരും. അഹിം സാസിദ്ധിയെ പ്രാപിച്ച സ്വാമിതിരുവടികളുടെ മുമ്പിൽ കീരി, പാമ്പ്, പൂച്ച, എലി, പശു, പുലി മുതലായ ജാത്യാ പരസ്പരവൈരമുള്ള ജന്തു ക്കൾപോലും തങ്ങളുടെ വൈരത്തെ മറന്ന് സൗഭ്രാത്ര നിർവ്വിശേഷ മായ സൗഹാർദ്ദത്തോടുകൂടി വർത്തിക്കുമായിരുന്നു. കാവിമുണ്ടുടുക്കാ തെയും യോഗദണ്ഡെടുക്കാതെയും ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണ യോഗിയായിരുന്ന ശ്രീവിദ്യാധിരാജ ചട്ടമ്പി സ്വാമികൾ "ജ്ഞാനം സന്യാസലക്ഷണം" എന്ന് ഉറക്കെ പ്രസ്താ വിച്ച മഹാപ്രഭുവായിരുന്നു. സ്വാമി തിരുവടികളുടെ ജീവിതം തന്നെ യായിരുന്നു അതിന്റെ വ്യാഖ്യാനം. ശാസ്ത്രാർത്ഥങ്ങൾ പൂർണ്ണമായി അറിയുകയും അവയെ ലോകാചാരങ്ങളിൽ സ്ഥാപിക്കുകയും സ്വയം ആചരിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ. ശ്രീചട്ടമ്പിസ്വാമി തിരു വടികൾ അക്ഷരാർത്ഥത്തിൽ ആചാര്യനാണ്. അവിടുത്തെപ്പോലെ സർവ്വശാസ്ത്രങ്ങളും വശപ്പെടുത്തിയ മറ്റൊരു സന്യാസിവര്യൻ ഭാര തത്തിലില്ല. ആ ശാസ്ത്ര തത്ത്വങ്ങളെ ലോകാചാരങ്ങളിൽ പ്രതിഷ്ഠി ക്കാൻ അവിടുന്ന് യത്നിച്ചു. സ്വജീവിതത്തിൽ അവയെ പകർത്തിക്കാണിക്കുകയും ചെയ്തു. ഗുരു, വേദസമ്പന്നനായിരിക്കണ മെന്നാണ് ലക്ഷണവാക്യം അനുശാസിക്കുന്നത്. സ്വാമിതിരുവടികളെ പ്പോലെ വേദവിഷയത്തിൽ ഇത്ര അവഗാഹം നേടിയ മറ്റൊരാളുണ്ടോ? ഇല്ലെന്നുള്ളതിന് അവിടുത്തെ "വേദാധികാ നിരൂപണം" എന്ന വിശുദ്ധ വേദഗ്രന്ഥം തന്നെയാണ് തെളിവ്.

സന്ന്യാസിമാർ സർവ്വസംഗ പരിത്യാഗികളാണെങ്കിലും അവർക്ക്

സമൂഹത്തോട് കടപ്പാടും പ്രതിബദ്ധതയുമുണ്ട്. മനുഷ്യസമൂഹത്തിന്റെ ഉന്നമനമാണ് അവരുടെ ലക്ഷ്യം. വർഗ്ഗീയ സമൂഹങ്ങളെ അവർ കാര്യമായി ഗൗനിക്കാറില്ല. മനുഷ്യ സമൂഹത്തിന്റെ ഉന്നതിക്കുവേണ്ടി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യാറുണ്ട്. നാം ഇന്നനുഭവിക്കുന്ന എല്ലാ സാമൂഹിക നന്മകൾക്കും ഉത്തരവാദികൾ സത്യത്തിൽ അവർ തന്നെയല്ലേ? മനുഷ്യ സമൂഹത്തിന്റെ നന്മക്കുവേണ്ടി ശ്രീ ചട്ടമ്പിസ്വാമികളും പലതും പ്രവർത്തിച്ചിട്ടുണ്ട്. ഒരു സമൂഹത്തിന്റെയും നേതൃത്വം അദ്ദേഹം ഏറ്റെടുത്തില്ല. എങ്കിലും ഹിന്ദു സമൂഹത്തിന്റെ പരിവർത്തന ചരിത്രത്തിന് അദ്ദേഹം നൽകിയ സംഭാവനകൾ വിലപ്പെട്ടവയാണ്. ഹൈന്ദവ സംസ്കാരത്തിന്റെ നവോത്ഥാനത്തിന് മാർഗദർശനം നൽകിയത് അദ്ദേഹമാണ്. സ്വാമി തൃപ്പാദങ്ങൾ ജീവിച്ചിരുന്നകാലത്ത് ഹൈന്ദവ സമൂഹത്തിൽ ആകെ ഒരു ജീർണ്ണത പടർന്നുപിടിച്ചിരുന്നു. ഹിന്ദുക്കളിൽത്തന്നെ അവർണ്ണരെന്നും സവർണ്ണരെന്നും രണ്ട് വിഭാഗം. അവർണ്ണരെ മനുഷ്യരായിപ്പോലും പരിഗണിച്ചിരുന്നില്ല. അവർണ്ണർക്ക് സവർണ്ണ ഗൃഹങ്ങളിൽ കയറിക്കൂടാ–തീണ്ടിക്കൂടാ. അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമാണ് അന്ന് സമൂഹത്തെ ഭരിച്ചിരുന്ന ശക്തികൾ. ആംഗലവിദ്യാഭ്യാസത്തിന്റെ പ്രചാരവും ക്രിസ്തീയ മിഷണറിമാരുടെ ആസൂത്രിത തന്ത്രങ്ങളുംകൊണ്ട് ഹിന്ദുമത സിദ്ധാന്തങ്ങളും പാരമ്പര്യവും നിരാകരിക്കപ്പെട്ടിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച യുവാക്കൾതന്നെ ഹിന്ദുമതാചാരങ്ങളെ അവഗണിക്കുകയും അപവദിക്കുകയും ചെയ്തു. സവർണ്ണ ഹിന്ദുക്കളുടെ പീഡനം സഹിക്കാൻ വയ്യാതെ ഈഴവരുൾപ്പെടെയുള്ള അവർണ്ണ ഹിന്ദുക്കളിൽ ഒരു വിഭാഗം ക്രിസ്തുമതം സ്വീകരിക്കാൻ തയ്യാറായി. അതിനുള്ള ശ്രമവും തുടങ്ങി. എല്ലാ മനുഷ്യർക്കും ധാർമ്മിക ജീവിതത്തിന് അത്യന്താപേക്ഷിതമായ വേദപഠനം ഒരു വിഭാഗക്കാരുടെ കുത്തകയായി വഴിമാറിക്കഴിഞ്ഞു. പൂണുനൂൽ ധരിക്കാത്തവരാരും വേദം പഠിച്ചുകൂടാ, ചൊല്ലിക്കൂടാ–ഇതിനൊക്കെ പുറമെ എല്ലാ മണ്ഡലങ്ങളിലും ബ്രാഹ്മണാധിപത്യം വളരാനും കൊടികുത്തിവാഴാനും തുടങ്ങി. ഇവയ്ക്കെതിരെ പ്രതികരിക്കാൻ തന്നെ സ്വാമികൾ തീരുമാനിച്ചു. ഹിന്ദുക്കൾ ജാതി തിരിഞ്ഞും വർണ്ണം തിരിഞ്ഞും വിഘടിച്ചുനിൽക്കുന്നത് ശരിയല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. അവിടുന്ന് നേരിട്ടിറങ്ങി ഇതൊക്കെ പ്രഖ്യാപിക്കുകയും പ്രവർത്തിക്കുകയുമല്ല ചെയ്തത്. തന്റെ ഗൃഹസ്ഥ ശിഷ്യരെക്കൊണ്ട് തന്റെ ആശയങ്ങൾ പ്രചരിപ്പിച്ചു. നായർ, ഈഴവർ, പുലയർ, നാടാർ,

പറയർ മുതലായ എല്ലാ ഹിന്ദു വിഭാഗങ്ങളെയും ഒരുമിച്ച് ചേർത്ത് ഒരു ഹൈന്ദവ സമൂഹം ഉണ്ടാക്കുകയായിരുന്നു സ്വാമികളുടെ ലക്ഷ്യം. അർത്ഥശൂന്യമായ ജാതി ചിന്തകൾക്ക് അതീതനായിരുന്നു സ്വാമികൾ. മനുഷ്യൻ ഒരു ജാതിയാണെന്നായിരുന്നു അവിടുത്തെ അഭിപ്രായം. സ്വന്തം ജീവിത ശൈലികൊണ്ട് സ്വാമികൾ അത് തെളിയിക്കുകയും ചെയ്തു. നായരെന്നോ, ഈഴവനെന്നോ അദ്ദേഹത്തിന് വ്യത്യാസമില്ല. അന്യജാതിക്കാരെ തൊട്ടുണ്ണാൻ പാടില്ലാ എന്ന് വിലക്കുള്ള ആ കാലഘട്ടത്തിൽ "അവിടുന്ന് ഈഴവ ഭവനങ്ങളിൽ താമസിക്കുകയും അവിടെനിന്നും ആഹാരം കഴിക്കുകയും ചെയ്തു. നായന്മാരിൽ പലരും പ്രതിഷേധിച്ചു. അന്നത്തെ പത്രങ്ങൾ സ്വാമികളെ വിമർശിക്കുകയും ചെയ്തു. എല്ലാവരും മനുഷ്യരാണ്. "നായന്മാരും ഈഴവരും ഒന്നായി ചേർന്ന് ഒരു സമുദായമായിത്തീരണം" എന്നായിരുന്നു സ്വാമികളുടെ ആഗ്രഹം. ഈ രണ്ട് മഹാസമുദായങ്ങളും ഒന്നിച്ചാൽ മറ്റ് ഹിന്ദുസമൂഹങ്ങൾ അതിൽ ലയിച്ചുകൊള്ളുമെന്നും സ്വാമി തിരുവടികൾ പ്രത്യാശിച്ചു. അത്തരത്തിലുള്ള ശക്തമായ ഒരു ഹിന്ദു സമൂഹം വാർത്തെടുക്കുക എന്നതായിരുന്നു അവിടുത്തെ ലക്ഷ്യം. ജാതി ചിന്ത മാറ്റിയെടുക്കാൻ സ്വാമികൾ ആസൂത്രണം ചെയ്ത ഒരു പരിപാടിയായിരുന്നു അത്. ഈ ആശയം ഫലപ്രദമായി പ്രായോഗികമാക്കാൻ ചട്ടമ്പിസ്വാമികളും ശ്രീനാരായണ ഗുരുവും കുറെക്കാലം പ്രയത്നിക്കുകയും ചെയ്തു. ആ ഋഷീശ്വരന്മാരുടെ സങ്കൽപം യാഥാർത്ഥ്യമായി രൂപാന്തരപ്പെട്ടിരുന്നെങ്കിൽ ഇന്നത്തെ ജാതി മത്സരങ്ങളുടെ സ്ഥാനത്ത് അഖണ്ഡമായ ഒരു ഹിന്ദു മാനവികത വളർന്നു വരുമായിരുന്നു. ജാതീയമായി ഭിന്നിച്ചുനിന്ന ആ ഹിന്ദുശക്തി ഈ രാജ്യത്തെ ഏറ്റവും വലിയ രാഷ്ട്രീയ സാമുദായിക ശക്തിയായി മാറുകയും ചെയ്യുമായിരുന്നു. വർഗ്ഗീയ ശക്തിയെ വളർത്തിയെടുക്കാനല്ല അവർ യത്നിച്ചത്. "ലോകാ:സമസ്താ:സുഖിനോ ഭവന്തു" എന്ന് വിശ്വസിക്കുന്ന യഥാർത്ഥ മാനവ സംസ്ക്കാരത്തെ അരക്കിട്ടുറപ്പിക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അനന്തരകാലത്ത് "ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്" എന്ന മാനവമഹാമന്ത്രം ഉദ്ഘോഷിക്കാൻ നാരായണ ഗുരുദേവനെ പ്രേരിപ്പിച്ചത് ചട്ടമ്പിസ്വാമികളുടെ ഈ പ്രവർത്തനമായിരുന്നിരിക്കണം. ബ്രാഹ്മണരുടെ കുത്തകക്കോട്ട തകർത്ത് അവരുടെ തന്ത്രപരമായ അടിച്ചമർത്തലിൽനിന്ന് അബ്രാഹ്മണ ഹിന്ദുക്കളെ മോചിപ്പിക്കാനും അവിടുന്ന് ബോധപൂർവ്വം യത്നിച്ചു. വേദം സാർവ്വജനീനന

മാണെന്നും അത് പഠിക്കുവാനും പഠിപ്പിക്കുവാനും ഏത് മനുഷ്യനും അവകാശമുണ്ടെന്നും അവിടുന്ന് സയുക്തികം തെളിയിച്ചു. ധർമ്മാധർമ്മങ്ങളെ തിരിച്ചറിയാനുള്ള ഉപാധിയാണ് വേദമെങ്കിൽ, ജിജ്ഞാസുവായ ഏത് മനുഷ്യനും അത് പഠിക്കാൻ അർഹതയുണ്ട്. അവിടെ ശൂദ്രനെന്നോ ബ്രാഹ്മണനെന്നോ സ്ത്രീയെന്നോ പുരുഷനെന്നോ വേർതിരിക്കേണ്ട കാര്യമില്ല. ശൂദ്രത്വവും ബ്രാഹ്മണത്വവും ജന്മജമല്ലെന്നും അത്തികച്ചും കർമ്മജമാണെന്നും സ്വാമികൾ ഉറക്കെ പ്രസ്താവിച്ചു. സ്വാമികളുടെ ബോധപൂർവ്വമായ ഇത്തരം പരിശ്രമങ്ങളുടെ പരിണിതഫലമായി ഹിന്ദു സമൂഹത്തിൽ ഒരു നവോത്ഥാനം തന്നെ സംജാതമായി. നമ്മുടെ ആധ്യാത്മിക ലോകത്ത് ഇത്രയേറെ വിപ്ലവം സൃഷ്ടിച്ച മറ്റൊരു അദ്ധ്യാത്മ പുരുഷനെയും ഭാരതം ഇതുവരെ ദർശിച്ചിട്ടില്ല.

ഒരു മഹാജ്ഞാനി എന്നതിന് പുറമെ മികച്ച ഗവേഷകൻ കൂടിയായിരുന്നു സ്വാമി തിരുവടികൾ. അവിടുത്തെ ഗവേഷണ ശ്രമങ്ങളെ ദേശചരിത്രഗവേഷണം, ഭാഷാ ശാസ്ത്ര ഗവേഷണം, മതതത്ത്വ ഗവേഷണം, ആദ്ധ്യാത്മിക ഗവേഷണം എന്നിങ്ങനെ നാലായി തരംതിരിക്കാം. കേരള ചരിത്രത്തെക്കുറിച്ചും സമുദായ ചരിത്രത്തെക്കുറിച്ചും സ്വാമികൾ നടത്തിയ ഗവേഷണങ്ങളുടെ പരിണതഫലമാണ് "പ്രാചീന മലയാളം" എന്ന ഗ്രന്ഥം-കേരളോത്പത്തി, കേരള മാഹാത്മ്യം എന്നിവയിലെ പരാമർശങ്ങൾ വെറും നുണക്കഥകളാണെന്നും പരശുരാമൻ കേരളത്തിൽ വരികയോ കേരളം സൃഷ്ടിക്കുകയോ ചെയ്തിട്ടില്ലെന്നും സയുക്തികം അദ്ദേഹം സ്ഥാപിച്ചിരിക്കുന്നു. നായന്മാരുടെ പൂർവ്വചരിത്രവും "പ്രാചീന മലയാള"ത്തിൽ അദ്ദേഹം അനാവരണം ചെയ്യുന്നു. പരശുവാൽ രാമനുണ്ടാക്കിയ പാരിടമല്ലാ ഈ കേരളമെന്നും ജീവിതം തേടി അലഞ്ഞുവന്ന സേവകരാണ് ബ്രാഹ്ണരെന്നും അവർക്ക് ഈ കേരളഭൂവിൽ ഒരധികാരവും ഇല്ലെന്നും സ്വാമി ഉറക്കെ പ്രസ്താവിക്കുന്നു. ഈ കേരളത്തിന്റെ അധികാരികൾ "നായകരാണെ"ന്നും ഈ "നായകനാണ്" നായരായി രൂപാന്തരപ്പെട്ടതെന്നും സ്വാമികൾ ഉദ്ഘോഷിക്കുന്നു. നായന്മാർ പാദജരല്ലെന്നും അവരും ബാഹുജരാണെന്നും കേരളത്തിന്റെ തുടിക്കുന്ന രേഖകൾ നിരത്തിവെച്ചുകൊണ്ട് ഭട്ടാരക സ്വാമികൾ സയുക്തികം സ്ഥാപിക്കുന്നു. ചുരുക്കത്തിൽ കേരള ചരിത്രത്തെയും നായന്മാരുടെ ചരിത്രത്തെയും കുറിച്ചുള്ള ഏറ്റവും ആധികാരികമായ ഒരു വിശിഷ്ടഗ്രന്ഥമാണ് 'പ്രാചീന മലയാളം' 'വേദാധികാരനിരൂപണം' കൂടാതെ അദ്വൈത ചിന്താ പദ്ധതി, നിജാനന്ദവിലാസം, അദ്വൈ

തപഞ്ജരം, ചിദാകാശലയം തുടങ്ങി നിരവധി വേദഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. മോക്ഷപ്രദീപഖണ്ഡനം, ജീവകാരുണ്യ നിരൂപണം, ക്രിസ്തുമതഛേദനം, ക്രിസ്തുമതസാരം തുടങ്ങിയവ പ്രത്യേകം പ്രസ്താവം അർഹിക്കുന്ന പുസ്തകങ്ങളാണ്-അവിടുന്നു രചിച്ച ഗ്രന്ഥങ്ങളെല്ലാം നമുക്ക് ലഭിച്ചിട്ടില്ല. എവിടെയെങ്കിലും ഇരുന്ന് എഴുതുക. എഴുതിയ സ്ഥലത്തുതന്നെ ഇട്ടിട്ടുപോകുക. അതായിരുന്നു സ്വാമികളുടെ ശൈലി. ഇങ്ങനെയൊരു ഗ്രന്ഥകാരനെപ്പറ്റി എവിടെയെങ്കിലും കേട്ടിട്ടുണ്ടോ?

അബ്രാഹ്മണ സമൂഹത്തിന് ആദ്ധ്യാത്മിക സ്വാതന്ത്ര്യം നേടിക്കൊടുത്ത സമദർശി! ആദിശങ്കരൻപോലും അറച്ചുനിന്നിടത്ത് സ്വന്തം വിജയക്കൊടി പാറിച്ച ആത്മീയ തേജസ്സ്! ചരിത്രാതീതകാലം മുതൽ കരിനിഴൽ പരത്തിപ്പോന്ന സാമൂഹികമായ അനാചാരങ്ങളുടെ പടയെ എതിർക്കാൻ തൂലിക പടവാളാക്കിയ നവോത്ഥാന നായകൻ! സ്വേച്ഛാധിപത്യ വർഗത്തിന്റെ കനത്ത പിടിയിൽ ഞെരിഞ്ഞമർന്നിരുന്ന സർവ്വജനസാമാന്യമായ വേദാധികാരത്തെ സാർവ്വജനീനമാക്കിയ വിപ്ലവകാരി! ഇതൊക്കെയായിരുന്നു സ്വാമികൾ. നിസ്സംഗനും നിശ്ശബ്ദനുമായിരുന്നുകൊണ്ട് സാമൂഹികവും ആദ്ധ്യാത്മികവുമായ ശുദ്ധീകരണ പ്രക്രിയക്ക് സജീവ നേതൃത്വം നൽകിയ അവിടുന്നാണ് യഥാർത്ഥത്തിൽ ഇന്നാടിന്റെ പരമാചാര്യനും പരമഗുരുദേവനും.

വേദാന്തികൾക്ക് വേദാന്തവും ലൗകികർക്ക് ലോകനീതികളും കുട്ടികൾക്ക് ലീലാവിനോദങ്ങളും പകർന്നുകൊണ്ടുള്ള സ്വാമികളുടെ ജീവിതം സത്യത്തിൽ ഒരു വിനോദ ലീലമാത്രമായിരുന്നു. "ലീലയാകാലമഖിലം നീത്വാ" എന്ന് ശ്രീനാരായണ ഗുരുദേവൻ ചട്ടമ്പിസ്വാമികളെക്കുറിച്ച് പരാമർശിച്ചത് എത്രയോ പരമാർത്ഥം! കാവിമുണ്ടുടുക്കാതെയും യോഗദണ്ഡെടുക്കാതെയും ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണ യോഗിയായിരുന്ന ചട്ടമ്പിസ്വാമികൾ സകലകലാനിധിയായിരുന്നു. ശ്രീനാരായണ ഗുരുദേൻ അരുളിചെയ്തതുപോലെ അക്ഷരാർത്ഥത്തിൽതന്നെ ഒരു പരിപൂർണ്ണ കലാനിധി. പൂർവ്വജന്മാജ്ജിത പുണ്യത്തിന്റെ പിൻതുടർച്ചയായി 1853 ആഗസ്റ്റ് 25ന് വ്യാഴാഴ്ച പകൽ രണ്ടുമണിക്ക് തിരുവനന്തപുരത്ത് കണ്ണമ്മൂലയിൽ ആരംഭിച്ച ആ "ദിവ്യാവധൂത സഞ്ചാരം" 1924 മേയ് അഞ്ചിന് തിങ്കളാഴ്ച പന്മനയിൽ സമാപിച്ചു. സാംസ്ക്കാരിക കേരളത്തിന് ഒരു സുവർണ്ണകാലംതന്നെയായിരുന്നു പ്രകാശപൂർണ്ണമായ ആ എഴുപതുസംവത്സരം.

# വിശ്വാസം വിളക്ക്

"വിശ്വാസമല്ലോ വിളക്കു മനുഷ്യന്" "വിശ്വാസം രക്ഷിക്കും" എന്നീ വിശ്വാസപ്രമാണങ്ങളിൽ വിശ്വസിക്കുന്ന ഒരു വ്യക്തിയാണ് ഞാൻ. "സംശയാത്മാ വിനശ്യതി" എന്ന മഹദ് വചനത്തിലും ഞാൻ വിശ്വസിക്കുന്നു. ഇതൊക്കെ ശരിയാണെങ്കിലും നേരിട്ടുള്ള അനുവങ്ങളാണ് നമ്മളെ വിശ്വസിപ്പിക്കുന്നതും നമ്മുടെ വിശ്വാസത്തിന് ശക്തി നൽകുന്നതും. അനുഭവം പോലെയുള്ള ഗുരു മറ്റൊന്നില്ലല്ലോ.

വിശ്വാസം വിളക്കു പോലെയാണ്. വിളക്ക് അന്ധകാരത്തെ മാറ്റുന്നു. വിശ്വാസം അജ്ഞാനാന്ധകാരത്തെ വിപാടനം ചെയ്ത് മനസ്സിന് വെളിച്ചം പകരുന്നു. എന്നാൽ വിശ്വാസത്തിന് ഒരു കുഴപ്പമുണ്ട്. തെറ്റും വിശ്വസിക്കുന്നു; ശരിയും വിശ്വസിക്കുന്നു. അപ്പോൾ ഈ വിശ്വാസത്തെ നമ്മൾ എങ്ങനെ വിശ്വസിക്കും? ഇവിടെയാണ് യഥാർത്ഥ വിശ്വാസമേതെന്ന് നമ്മൾ തിരിച്ചറിയേണ്ടത്.

ഇന്നത്തെ വിദ്യാഭ്യാസം ശരിയായ വിദ്യാഭ്യാസമല്ല. അറിവും വിദ്യാഭ്യാസവും ഒന്നല്ല. അറിവുകൾ തിക്കിനിറയ്ക്കലല്ല വിദ്യാഭ്യാസം. ജീവനം പ്രദാനം ചെയ്യുന്ന, സ്വഭാവത്തെ രൂപീകരിക്കുന്ന, മനുഷ്യത്വത്തെ സൃഷ്ടിക്കുന്ന ആശയങ്ങളുടെ സാത്മീകരണമാണ് യഥാർത്ഥ വിദ്യാഭ്യാസം. പാശ്ചാത്യ ഭാഷയും സയൻസും പഠിക്കുന്നതോടൊപ്പം ഭാരതീയാദ്ധ്യാത്മിക ശാസ്ത്രവും പഠിക്കണം. വിദ്യാഭ്യാസം ഇന്ന് ഉദ്യോഗലബ്ധിയും പണസമ്പാദന മാർഗ്ഗത്തിനുമുള്ള ഉപാധിയായി അധ:പതിച്ചിരിക്കുന്നു. "ഒരുവനിൽ അന്തർലീനമായിരിക്കുന്ന പൂർണതയുടെ

ആവിഷ്കാരമാണ് വിദ്യാഭ്യാസം' എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞത് ഓർക്കുക!! അവനവനെ അറിയാതെ പ്രപഞ്ചത്തിലുള്ള കോടാനുകോടി പദാർത്ഥങ്ങളെ അറിഞ്ഞതു കൊണ്ട് എന്തു പ്രയോജനം? ഇന്നത്തെ വിദ്യാഭ്യാസം സുഖഭോഗങ്ങൾ നൽകി സമൃദ്ധമായ ജീവിതം കാഴ്ച വയ്ക്കുന്നു. അത്യന്താധുനികമായ ശാസ്ത്രീയ ചിന്താഗതിയും വീക്ഷണവും പുലർത്തുന്ന ഇന്ന് ലക്ഷ്യബോധമില്ലാത്ത ജീവിതം നിരാശയിലേക്കും ആത്മഹത്യയിലേക്കും നയിക്കുന്നു. അന്യമായ പലതും നേടാൻ ഓടുന്ന നമ്മൾ നമ്മുടെ മനസ്സ് കാണുന്നില്ല. മനസ്സിൽ ഇരിക്കുന്ന വിളങ്ങുന്ന ശക്തിയെ അറിയുന്നില്ല. അറിയാൻ ശ്രമിക്കുന്നില്ല എന്നതാണ് സത്യം. ഭ്രന്തമായ ഈ ഓട്ടത്തിൽ എല്ലാം മറക്കുന്നു. അതുകൊണ്ടാണ് സ്ത്രീയിൽ അമ്മയിൽ വിവേകാനന്ദനും ചട്ടമ്പി സ്വാമികളും വിശ്വാസം അർപ്പിച്ചത്. സ്ത്രീകളുടെ ഭാവശുദ്ധിയിലും ആദ്ധ്യാത്മിക ഉന്നതിയിലുമാണ് ഹൈന്ദവ സംസ്കാരത്തിന്റെയും ഭാരതത്തിന്റെയും നിലനില്പു തന്നെ. ധർമ്മാർത്ഥകാമ മോക്ഷങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട ധർമ്മവും മോക്ഷവും സ്ത്രീക്കും വേണമെന്ന് ശ്രീ ചട്ടമ്പിസ്വാമികൾ ഉദ്ഘോഷിച്ചത് അതുകൊണ്ടാണ്. മഹാന്മാരായ എല്ലാവർക്കും ജന്മം നൽകിയത് ഒരു സ്ത്രീയാണ്. ജന്മം കൊടുക്കുന്നവർ തപോബലമുള്ളവരും ഈശ്വരാർപ്പണ ഭാവം ഉള്ളവരുമായിരിക്കണം. വേദത്തിന്റെ ഭാഷയിൽ ഭാരതസ്ത്രീകൾ വീരപ്രസുക്കളാണ്. ഒരു രാജ്യം പുരോഗതി പ്രാപിക്കണമെങ്കിൽ സ്ത്രീക്കു പുരുഷനെപ്പോലെ വിദ്യാഭ്യാസം നൽകണമെന്ന് ഉറക്കെപ്പറഞ്ഞ സ്ത്രീയുടെ മാഹാത്മ്യത്തെ മനസ്സിലാക്കിയ മഹാനായ വിവേകാനന്ദസ്വാമികൾക്ക് ഭാരതസ്ത്രീകളെക്കുറിച്ച് ഉറച്ച വിശ്വാസമായിരുന്നു. ഒരു രാജ്യത്തിനും പുരുഷന്മാർക്കു മാത്രം വിദ്യാഭ്യാസം നൽകിക്കൊണ്ട് പുരോഗതി പ്രാപിക്കാൻ കഴിയുകയില്ല. ഒരു രാഷ്ട്രത്തിന്റെ രണ്ടു ചിറകുകളാമ് സ്ത്രീയും പുരുഷനും എന്ന വലിയ സത്യമാണ് സ്വാമി വിവേകാനന്ദൻ ഇവിടെ അനാവരണം ചെയ്തിരിക്കുന്നത്. സ്വാമി വിവേകാനന്ദന് നമ്മുടെ സ്ത്രീജനങ്ങളിൽ അമിതമായ വിശ്വാസമുണ്ടായിരുന്നു. കാര്യശേഷിയും അർപ്പണമനോഭാവവുമുള്ള പതിനായിരം പുരുഷന്മാരുടെ സഹായമുണ്ടെങ്കിൽ ഭാരതത്തിന്റെ ഏതു പ്രശ്നവും പരിഹരിക്കാം. എന്നാൽ അതേ ഗുണമുള്ള പത്തിലൊരംശം സ്ത്രീകളുടെ സഹായത്താൽ അതിലും വേഗത്തിൽ അത് നടത്താം എന്ന് ഒരിക്കൽ ശ്രീ വിവേകാനന്ദൻ പറയുകയുണ്ടായി. അതുപോലെ "പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള

സ്ഥാനം" എന്ന വിഷയത്തെ ആസ്പദമാക്കി ശ്രീ വിദ്യാധിരാജ ചട്ട മ്പിസ്വാമികൾ ഒരു പ്രബന്ധം തന്നെ രചിച്ചു. അങ്ങനെ ഭാരതത്തിലെ സ്ത്രീകളെ കുറിച്ച് അമിതമായ വിശ്വാസവും ബഹുമാനവും ഉള്ളവരാ യിരുന്നു ആ രണ്ട് യതീന്ദ്രന്മാരും. ഒരു സ്ത്രീയിൽ നിന്ന് എന്തെല്ലാം സദ്ഗുണങ്ങൾ ഭാരതമഹാരാജ്യം പ്രതീക്ഷിക്കുന്നുവോ ആ സംസ്കാര ങ്ങളുടെ എല്ലാം ആകെത്തുകയാണ് വാത്മീകിയുടെ സീത എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ട്. പുരുഷന്റെ സഹായത്താലും ബലത്താലും അവൾ ത്രൈലോക്യനായികയും പൂജനീയയുമാണ്." എന്ന് ചട്ടമ്പിസ്വാമി തിരുവടികൾ ഭാരത സ്ത്രീയെ കുറിച്ച് പറഞ്ഞിട്ടുള്ളത് എത്ര അഭിമാന കരമാണ്!!! അങ്ങനെ ഭാരത സ്ത്രീയിൽ മഹത്തും ബൃഹത്തുമായ വിശ്വാ സമായിരുന്നു ആ ഋഷീശ്വരന്മാർക്കുണ്ടായിരുന്നത്.

വിശ്വാസമായ വിളക്ക് പ്രോജ്ജ്വലിപ്പിക്കേണ്ടത് ഭാരത സ്ത്രീകളിൽ കൂടിയായിരിക്കണം. അവൾ പ്രഥമവും പ്രധാനവുമായി ആരായിരി ക്കണം? അവൾ വിളക്കാണ്, വഴികാട്ടിയാണ് എന്ന കാര്യം ഒരിക്കലും മറക്കരുത്. ഭാരതത്തിലെ സ്ത്രീകൾ ആരായിരിക്കണമെന്നതിനെ കുറിച്ച് സ്മൃതികളും പുരാണങ്ങളും കാവ്യങ്ങളുമൊക്കെ ഏകാഭിപ്രായമാണ് പ്രകടിപ്പിക്കുന്നത്. സ്ത്രീ ആരായിരുന്നാലും അവൾ ഗൃഹിണി അഥവാ ഉത്തമകുടുംബിനി ആയിരിക്കണം. ഭാരത സംസ്കാരത്തിന്റെ സ്ത്രീത്വ സങ്കല്പമതാണ്. വിശ്വാസമാകുന്ന വിളക്ക് തെളിക്കേണ്ടത് അവളാ ണ്. സത്യം,ആർജ്ജവം,സ്നേഹം,പതിഗതപ്രാണത്വം,വിശ്വാസം എന്നിവ കൊണ്ട് പരിശോഭിതമായ കുടുംബിനീത്വമാണ് സ്ത്രീയുടെ രത്നകിരീടം എന്നോർക്കുക. ഉത്തമമായ ഒരു മാതാവ് നൂറ് അദ്ധ്യാപ കർക്ക് തുല്യമാണ്. ഒരു പുരുഷനെ പഠിപ്പിക്കുമ്പോൾ ഒരു വ്യക്തിയെ മാത്രം പഠിപ്പിക്കുന്നു. എന്നാൽ ഒരു സ്ത്രീയെ പഠിപ്പിക്കുമ്പോൾ ആ കുടുംബത്തെയാണ് പഠിപ്പിക്കുന്നത് എന്ന സത്യം ഓർക്കുക!

ഭാരതത്തിൽ സ്ത്രീക്ക് മഹത്തും ബൃഹത്തുമായ സ്ഥാനമാണ് നൽകിയിട്ടുള്ളത്. ഈശ്വരന്റെ മാതൃഭാവത്തിന്റെ പ്രതീകമാണ് സ്ത്രീ. അവൾ ജഗദംബയാണ്. ശക്തിയാണ്. സ്നേഹസ്വരൂപിണിയാണ്. കുടും ബത്തിന്റെ വിളക്കാണ്. വിശ്വാസമാണ്. ഇതൊക്കെ ശരിയാണെങ്കിൽ അവൾ ജീവിതത്തിൽ നേരിടുന്ന പല പ്രശ്നങ്ങളെക്കുറിച്ചും നമുക്ക് ചിന്തിക്കേണ്ടതായിട്ടുണ്ട്.

കുലത്തിന്റെയും കുടുംബത്തിന്റെയും ഭദ്രതയ്ക്കു വേണ്ടി ജീവി ക്കുന്നവളാണ് സ്ത്രീ. സ്ത്രീയെ ആശ്രയിച്ചാണ് കുടുംബത്തിന്റെ നില

നില്പുതന്നെ. അവളാണ് പരമാധികാരി. ഒരു വീടിനെ വീടാക്കുന്നത് കെട്ടിടമല്ല. മറിച്ച് സ്നേഹസ്വരൂപിണിയായ, ത്യാഗിയായ സദ്ഗുണസമ്പന്നയായ സ്ത്രീയാണ്. ഗൃഹിണിയാണ്. കുടുംബമാകുന്ന വൃക്ഷം ശാഖോപശാഖകളോടു കൂടി പുഷ്പദള സമ്പന്നമാണെങ്കിലും വേരിനു കേടു വന്നാൽ വേരറ്റു പോയാൽ ആ വൃക്ഷം നിലപതിക്കും. അമ്മയാണ് കുടുംബമാകുന്ന വൃക്ഷത്തിന്റെ വേര്. ആ വേര് ശക്തമായിരിക്കണം. ശുദ്ധമായിരിക്കണം. മുഗ്ധമായിരിക്കണം. കുടുംബിനി കുലസ്ത്രീയായിരിക്കണം. അവൾ ഗൃഹദേവതയായിരിക്കണം. കുടുംബത്തിനു വേണ്ടി അവൾ എന്തും ത്യജിക്കും. കുടുംബ ജീവിതത്തിലെ ദുരിതങ്ങളും ലാഭനഷ്ടങ്ങളും എന്നും എക്കാലവും ബാധിക്കുന്നത് സ്ത്രീകളെയാണ്. കുടുംബക്ഷേമം നിലനിൽക്കുന്നത് സ്ത്രീയുടെ പ്രാർത്ഥനയിലും ജീവിത രീതിയിലുമാണ്. അതുകൊണ്ടാണ് അച്ഛനെക്കാൾ ആയിരം മടങ്ങ് ഔന്നത്യം അമ്മയ്ക്ക് കുടുംബത്തിൽ കല്പിച്ചിരിക്കുന്നത്.

അങ്ങനെ സ്ത്രീകൾ വിളക്കാണ്, ദേവതയാണ്, വിശ്വാസമാണ്, ഐശ്വര്യമാണ് എന്ന ഭാരത സ്ത്രീകളുടെ ഭാവശുദ്ധിയുടെ സാക്ഷാത്കാരമാണോ നാമിന്ന് ചുറ്റും കാണുന്നത്?!! അവൾ ഗൃഹദേവത എന്നതുപോലെ തന്നെ ഗൃഹബാധയാകാനും മടിക്കുന്നില്ല. ഏതു പുരുഷന്റെയും വിജയത്തിന്റെ പുറകിൽ ഒരു സ്ത്രീ ഉണ്ടായിരിക്കും എന്ന് പറയുന്നതു പോലെ തന്നെ, ഏതു പുരുഷന്റെയും നാശത്തിന്റെ പിൻപിൽ (അതോ മുൻപിൽ തന്നെയോ) ഒരു സ്ത്രീ ഉണ്ടായിരിക്കും എന്ന് തിരുത്തേണ്ടിയിരിക്കുന്നില്ലേ എന്ന് ചിലപ്പോൾ തോന്നിപ്പോകുന്നു.

അതിനെന്താണു കാരണം? ഇന്നത്തെ സ്ത്രീകൾ അഭ്യസ്തവിദ്യരാണെങ്കിലും, സാമുദായിക, സാമൂഹിക,രാഷ്ട്രീയ രംഗങ്ങളിൽ പ്രവർത്തിക്കുന്നവരാണെങ്കിലും അവരെ ഭരിക്കുന്നത് ചില പ്രത്യേക തരത്തിലുള്ള വികാരവിചാരങ്ങളാണ്. അന്ധമായ അനുകരണഭ്രമത്തിലും അനാവശ്യമായ മത്സരബുദ്ധിയിലും അവരുടെ മനസ്സ് വ്യാപരിക്കുന്നു. കൊക്കിലൊതുങ്ങാത്തതു കൊത്താൻ അവർ പരക്കം പായുന്നു. ഇന്ന് സംസ്കാരത്തിനും മാന്യതയ്ക്കും മാനദണ്ഡങ്ങൾ വേറെയാണ്. ഗൃഹഭരണാദി കാര്യങ്ങളിൽ ഉത്തരവാദിത്വം കൂടുതൽ സ്ത്രീക്കാണ്. സമുദായവൃദ്ധി ക്ഷയങ്ങൾക്ക് സ്ത്രീയുടെ കാര്യഭരണം ഒരു പ്രധാന ഘടകമാണ്. സ്വഗൃഹങ്ങളിലിരുന്ന് ഇച്ഛാശക്തികൊണ്ടും സാമർത്ഥ്യം കൊണ്ടും തങ്ങൾക്ക് യോജിച്ച വിധത്തിലുള്ള ഗൃഹഭ

രണം ചെയ്ത് ധർമ്മനിഷ്ഠ കൊണ്ട് സ്വഗൃഹ പരിസരം മുതൽ ഭൂമി മുഴുവനും ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാശവും സ്ത്രീക്കാണ് കൊടുത്തിട്ടുള്ളത്. ഒരുത്തമ ഗൃഹിണിയെ സംബന്ധിച്ചിടത്തോളം അവളുടെ ഗൃഹമാണ് അവളുടെ ലോകം. ആ ഗൃഹത്തിൽ തന്റെ കൃത്യമറിഞ്ഞ് ധർമ്മനിഷ്ഠമായി കാര്യങ്ങൾ ചെയ്താൽ അവൾ ഗൃഹദേവതയായി മാറുന്നു. അവിടെ സകല പരിപുഷ്ടിക്കും ക്ഷേമത്തിനും അവൾ കാരണഭൂതയായിത്തീരുന്നു. തങ്ങളുടെ അഭിലാഷങ്ങളും മോഹങ്ങളും എല്ലാം വെട്ടിക്കുറക്കുന്നതിൽ അവൾക്ക് ഒരു പ്രയാസവും ഇല്ല. ത്യാഗവും നിസ്വാർത്ഥതയുമാണ് ഒരുത്തമ കുടുംബിനിയുടെ മുഖമുദ്രകൾ. അങ്ങനെ ജീവിക്കാനുള്ള മാനസികാന്തരീക്ഷം അവൾ ബോധപൂർവ്വം സൃഷ്ടിച്ചെടുക്കുന്നു. എങ്കിൽ മാത്രമേ ഗാർഹിക ജീവിതം സ്വച്ഛവും സുഖകരവുമാവുകയുള്ളു. ശാന്തവും സമാധാനപൂർണവും ആകുകയുള്ളു. അങ്ങനെ ആകണമെങ്കിൽ ഒരുത്തമ ഗൃഹിണി പൊറുക്കുവാനും മറക്കുവാനും സ്നേഹിക്കുവാനും സഹിക്കുവാനും പഠിക്കണം. ഏതു പാഴ് വേല ചെയ്തും കഷ്ടപ്പെട്ട് നാടോടിയായും തെണ്ടിത്തിരിഞ്ഞും സ്വജനങ്ങളെ രക്ഷിക്കാൻ വേണ്ടി പുരുഷന്മാർ കഷ്ടപ്പെടുന്നു. സ്ത്രീകൾ വീട്ടുചെലവുകൾ മിതമായ രീതിയിൽ കൈകാര്യം ചെയ്യണം. പണം ചെലവാക്കുന്നതിൽ ധാരാളിത്തം കാണിക്കാതെ പിടിത്തമുള്ളവളായിരിക്കണമവൾ. എങ്ങനെയും പണം സമ്പാദിക്കാൻ ഭർത്താവിനെ പ്രേരിപ്പിക്കുന്നവളായരിക്കരുത്. ഗൃഹഭരണം ഭാര്യയുടെ കർത്തവ്യമായിരിക്കണം. കുലസ്ത്രീ പ്രസന്നവദനയും ഗൃഹകാര്യങ്ങളിൽ സമർത്ഥയും ഗൃഹോപകരണങ്ങൾ വൃത്തിയായി സൂക്ഷിക്കുന്നതിൽ ശ്രദ്ധയുള്ളവളുമായിരിക്കണം. അങ്ങനെ സ്ത്രീ കുടുംബത്തിന് വിളക്കും വിശ്വാസവും വഴികാട്ടിയും ആയിരിക്കണം. ഈ സദ്ഗുണങ്ങൾ സ്ത്രീയിൽ വളർന്ന് വികസിച്ച് അവൾ കുടുംബത്തിനും സമുദായത്തിനും സമൂഹത്തിനും ലോകത്തിനും വിശ്വാസവും വിളക്കുമായി തീർന്ന് പ്രോജ്വലിക്കണം.

# ജീവിക്കാൻ കഴിയാതെ

ഭാരതത്തിൽ സ്ത്രീക്ക് മഹത്തും ബൃഹത്തുമായ സ്ഥാനമാണ് കൽപിച്ചിട്ടുള്ളതെങ്കിലും അവൾ അനുഭവിച്ച, അനുഭവിച്ചുകൊണ്ടിരിക്കുന്ന വേദനകളെക്കുറിച്ചും യാതനകളെക്കുറിച്ചും പറയാതിരിക്കാൻ നിവൃത്തിയില്ല. സ്ത്രീധനത്തിന്റെ പേരിൽ എന്തെല്ലാം ക്രൂരകൃത്യങ്ങളാണ് നടക്കുന്നത്. സ്ത്രീയെ സ്നേഹിക്കാതെ സ്ത്രീധനത്തെ മാത്രം സ്നേഹിക്കുന്ന ധനമോഹികളും സ്ത്രീയെ അമ്മയായി കാണണമെന്ന ഭാരത സംസ്ക്കാരം മറന്ന് സ്ത്രീയെ ഭോഗവസ്തുവായി മാത്രം കരുതുന്ന വിഷയലമ്പടന്മാരും, എന്നും ഉപദ്രവിക്കാനും ചവിട്ടിതാഴ്ത്താനും പരിഹസിക്കാനുമുള്ള അടിമയാണ് സ്ത്രീയെന്ന് വിശ്വസിക്കുന്ന പുരുഷന്മാരും ഉള്ളെടത്തോളം എവിടെയാണ് സ്ത്രീക്ക് രക്ഷ?!! താലികെട്ടിയ പുരുഷനിൽനിന്ന് മാത്രമല്ല, അയാളുടെ ബന്ധുക്കളിൽനിന്നും അഭ്യുദയ കാംക്ഷികളിൽനിന്നുമൊക്കെയുള്ള കൂട്ടയാതനകൾക്കാണ് ഇവൾ ഇരയാകുക. പെൺകുട്ടികളെ പ്രസവിച്ചാൽ കുറ്റം. പ്രസവിച്ചില്ലെങ്കിൽ അതിനും സ്ത്രീക്ക് കുറ്റം. കുടുംബം പുലർത്താൻ വേണ്ടി ഉദ്യോഗത്തിനുപോയാൽ അവളുടെ പരിശുദ്ധിയിൽ സംശയം-പണസമ്പാദനത്തിനുള്ള മാർഗ്ഗമായ ഉദ്യോഗമില്ലെങ്കിൽ അതും പ്രശ്നം-ഭർതൃഗൃഹത്തിലെ ക്രൂരതകളിൽ മുങ്ങി സ്വന്തം വീട്ടിൽ അഭയം പ്രാപിച്ചാൽ അവിടെയും സ്ത്രീക്ക് സ്ഥാനമില്ല. അതിപുരാതന കാലംമുതൽക്കേ, വിവാഹിതയായ സ്ത്രീ ഭർത്താവില്ലാതെ മാതാപിതാക്കളോടൊപ്പം കഴിഞ്ഞാൽ സമുദായം അവളെ അംഗീകരിച്ചിരുന്നില്ല.

അങ്ങനെ കടിച്ചുപിടിച്ച് മനസ്സിലൊതുക്കിവെയ്ക്കുന്ന വേദനകളും യാതനകളും നിയന്ത്രണാതീതമാകുന്ന ഒരവസ്ഥ സംജാതമാകും. അങ്ങനെ ആത്മനിയന്ത്രണം പരാജയപ്പെടുമ്പോഴാണ് അവളെ ആത്മഹത്യയിലേക്ക് നയിക്കുന്നത്. ഇന്ന് അതിന്റെ സംഖ്യ ദിവസംതോറും പെരുകിക്കൊണ്ടിരിക്കുന്നു. സ്ത്രീധനത്തിന്റെ പേരിൽ നടക്കുന്ന പീഡനങ്ങൾ സ്ത്രീകളെ ആത്മഹത്യകളിലേക്ക് അതോ കൊലപാതകങ്ങിലേക്കോ വഴിയൊരുക്കുന്നു. ആത്മഹത്യയാണോ കൊലപാതകമാണോ എന്ന് വ്യവച്ഛേദിക്കുവാൻ എത്ര കൂർമ്മബുദ്ധിയുള്ളവർക്കും കഴിയുകയില്ല.

## ഇതിൽനിന്നും മോചനമില്ലേ?

ഇതിൽനിന്നെല്ലാം മോചനം നേടാൻ ഒരു വഴിയുമില്ലേ! തീർച്ചയായും ഉണ്ട്. ഏത് ആത്മഹത്യയുടെയും ആത്യന്തികമായ കാരണത്തെക്കുറിച്ച് അന്വേഷിച്ചാൽ നമുക്ക് ഒരു സത്യം മനസ്സിലാകും. ഓരോ ആത്മഹത്യയും സംഭവിക്കുന്നത് പഞ്ചേന്ദ്രിയങ്ങളിൽ ഏതിന്റെയെങ്കിലും ഒന്നിന്റെ ശക്തമായ പ്രലോഭനത്തിലായിരിക്കും. കണ്ണ്, കാത്, ത്വക്ക്, നാക്ക്, മൂക്ക് എന്നിവയാണല്ലോ പഞ്ചേന്ദ്രിയങ്ങൾ. വസ്തുക്കളെ തിരിച്ചറിയാനും നമ്മുടെ ആഗ്രഹങ്ങളും അഭിപ്രായങ്ങളും അറിയിക്കുവാനുമുള്ള ഉപാധികളാണ് അവ. കണ്ണുകൊണ്ട് രൂപം കാണുയും, കാതുകൊണ്ട് ശബ്ദം കേൾക്കുകയും ത്വക്കുകൊണ്ട് സ്പർശിക്കുകയും നാക്കുകൊണ്ട് രസം അനുഭവിക്കുകയും മൂക്കുകൊണ്ട് ഗന്ധം ആസ്വദിക്കുകയും ചെയ്യുന്നു. അങ്ങനെ രൂപം, ശബ്ദം, സ്പർശം, രസം, ഗന്ധം എന്നിവയാണ് അവയുടെ ജോലികൾ. അവ ഒരിക്കലും നമ്മെ ഭരിക്കാൻ അനുവദിച്ചുകൂടാ. പഞ്ചേന്ദ്രിയങ്ങൾ എപ്പോഴും ദാസന്മാരായിരിക്കണം. യജമാനന്മാരാകാൻ പാടില്ല. പരിചാരകരെപ്പോലെ പ്രവർത്തിക്കുകയും വേണം. നമ്മുടെ ധർമ്മബോധത്തിനും ഇഷ്ടത്തിനും അനുസരിച്ച് അവ പെരുമാറണം. എന്നാൽ സാധാരണക്കാരായ നമ്മളിൽ അവ അങ്ങനെയാണോ പ്രവർത്തിക്കുന്നത്? അവിടെയാണ് അപകടം സംഭവിക്കുന്നത്. രൂപങ്ങൾ കാണിച്ച് തരുന്നതാണല്ലോ കണ്ണുകളുടെ ധർമ്മം. അതിന്റെ കർത്തവ്യവും അതുതന്നെയാണ്. എന്നാൽ ആ ധർമ്മത്തെയും കർത്തവ്യത്തെയും മറികടന്ന് കണ്ണുകൾ ഇന്ന് എന്തെല്ലാമാണ് നമുക്ക് കാട്ടിത്തരുന്നത്!! സുന്ദരരൂപങ്ങൾ കണ്ടാൽ അതിനെ സ്വന്തമാക്കാൻ കണ്ണുകൾ നമ്മെ പ്രലോഭിപ്പിക്കുന്നു; ശക്തിയായി പ്രേരിപ്പിക്കുന്നു. ഈ പ്രലോഭനത്തിനും പ്രേരണക്കും

നമ്മൾ വശംവദരായാൽ ആഗ്രഹ പൂർത്തിക്കുവേണ്ടി നമ്മൾ ഏതു മാർഗ്ഗവും സ്വീകരിക്കും. എന്തും കാട്ടിക്കൂട്ടുകയും ചെയ്യും. അരുതാത്തതു പലതും ചെയ്യും. ദുഷ്ടന്മാരെയും നീചന്മാരെയും കൂട്ടുപിടിക്കും. പല അപകടങ്ങളിലും ചെന്നുചാടും. ചിലപ്പോൾ ജീവൻവരെ നഷ്ടപ്പെട്ടുവെന്നും വരാം. ആ അപഖ്യാതിമൂലം കുടുംബംവരെ നാമാവശേഷമാകും. ഇങ്ങനെ ഓരോ ഇന്ദ്രിയവും നമ്മെ ഭരിക്കാൻ തുടങ്ങിയാൽ അത് സർവ്വനാശത്തിൽ തന്നെ ചെന്നുചേരും. ആർക്കും ആരെയും നിയന്ത്രിക്കാൻ കഴിയാത്ത ഒരെത്തും പിടിയുമില്ലാത്ത ദുരവസ്ഥതന്നെ സംജാതമാകും.

**രക്ഷപ്പെടൽ**

ഈ അരക്ഷിതാവസ്ഥയിൽ നിന്നും രക്ഷപ്പെടാൻ മാർഗ്ഗമൊന്നുമില്ലേ? ഉണ്ട്. തീർച്ചയായും ഉണ്ട്. അതുകൊണ്ടാണ് ഭാരതസംസ്ക്കാര പ്രണേതാക്കളായ ഋഷിശ്വരന്മാർ അരുളിചെയ്തത്, ഇന്ദ്രിയ നിഗ്രഹം ചെയ്ത് അവയെ ദാസന്മാരാക്കിത്തന്നെ നിർത്തണമെന്ന്. പക്ഷെ, ഇന്ന് നമ്മൾ പഞ്ചേന്ദ്രിയങ്ങളെ അതിന്റെ വഴിക്ക് വിടുന്നതിൽ ദത്തശ്രദ്ധരായി മാറിക്കൊണ്ടിരിക്കുകയാണ്. പഞ്ചേന്ദ്രിയങ്ങളുടെ ദാസന്മാരായി നമ്മൾ അധ:പതിച്ചുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ടാണ് നമ്മുടെ രാജ്യം ഇന്ന് അരാജകത്വത്തിലേക്കും ധർമച്യുതിയിലേക്കും നീങ്ങിക്കൊണ്ടിരിക്കുന്നത്. പഞ്ചേന്ദ്രിയങ്ങളെ ഒതുക്കി അടക്കി ആത്മനിയന്ത്രണം പാലിച്ച് ഋഷീശ്വരന്മാർ പറഞ്ഞ സൂക്തികൾ പ്രാവർത്തികമാക്കേണ്ട കാലം കഴിഞ്ഞിരിക്കുന്നു. അവർ നമുക്ക് കാട്ടിത്തന്ന പാത തുടരണം. നമുക്ക് ലോകത്തിൽ ജീവിക്കാം. എന്നാൽ സുഖാസക്തിയിൽ മുങ്ങിത്താഴരുത്. നമ്മൾ സദാസമയവും ഓർത്തിരിക്കേണ്ട ഒരു വലിയ തത്വമാണിത്. "ലോകത്തിൽ ജീവിക്കുക. എന്നാൽ ലോകാസക്തിയിൽ മുങ്ങിത്താഴാതിരിക്കുക" എന്ന ശ്രീരാമകൃഷ്ണ വചനം എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുക.

എന്നാൽ നമ്മൾ ആത്മപരിശോധന നടത്തണം. ഈ വചനം അനുസരിച്ചാണോ നമ്മൾ ജിവിക്കുന്നത്. ഒരു ദിവസം ഒരിക്കലെങ്കിലും ആ മഹത്വചനം ഓർക്കാറുണ്ടോ? സുഖലോലുപമായ മാർഗത്തിന് ഏതുമാർഗവും സ്വീകരിക്കാൻ മനുഷ്യർ ഒരുക്കമാണ്. സുഖഭൂയിഷ്ഠമായ ജീവിതത്തിനുവേണ്ടി പാപഭൂയിഷ്ഠമായ ഏതുമാർഗവും സ്വീകരിക്കാൻ നമ്മൾ തയ്യാറാണ്. സുഖസമ്പാദനവും ആസ്വാദനവും വേണ

മെങ്കിൽ പണം ആവശ്യമാണ്. ആ പണം സമ്പാദിക്കുവാൻ ശരിരായ മാർഗംതന്നെ വേണമെന്ന് ഈ സുഖമോഹികൾക്ക് ഒരു നിർബന്ധവും ഇല്ലതാനും. പണമാണ് പരിഷ്കാരത്തിന്റെയും ഉന്നത പദവികളുടെയും സ്ഥാനമാനങ്ങളുടെയും മാനദണ്ഡമെന്നും ഇക്കൂട്ടർ തെറ്റിദ്ധരിക്കുന്നു; വിശ്വസിക്കുന്നു. കഷ്ടപ്പെട്ട് പണമുണ്ടാക്കുവാൻ ഇവർ മെനക്കേടാറില്ല. "ഹാർഡ് ഏൺഡ് മണിയിൽ (Hard earned money) യിൽ വിശ്വാസമില്ല. Quick money സമ്പ്രദായത്തിൽ വിശ്വസിക്കുകയും ചെയ്യുന്നു. മറ്റെന്തിലുമെന്നപോലെ "ഫാസ്റ്റ് ഫുഡ്" സമ്പ്രദായമാണ് ഇവർക്ക് അഭികാമ്യം. അങ്ങനെയാണ് രാജ്യത്ത് അഴിമതിയും അക്രമവും കൊലപാതകവുമൊക്കെ പൊട്ടിമുളക്കുന്നത്. സ്ത്രീധനസമ്പ്രദായത്തിലുള്ള പിടുത്തവും ആഗ്രഹവും ഈ ധനസമ്പാദനതൃഷ്ണയാണ് കാണിക്കുന്നത്. സുഖസമൃദ്ധിയിൽ കഴിയാനുള്ള പരക്കംപാച്ചിലിൽ ധാർമ്മിക ബോധവും നിത്യാനിത്യവിവേകവും എല്ലാം നഷ്ടപ്പെടുന്നു. ധനം കുമിഞ്ഞുകൂടുന്നിടത്ത് മനുഷ്യത്വം മരിക്കുന്നു. ഈ പ്രവണത വേണ്ടെന്നു വച്ചാൽ നമ്മൾ രക്ഷപ്പെടും. ധനസമ്പാദനത്വരയും സുഖാസ്വാദന മോഹവും നിയന്ത്രിക്കാൻ കഴിഞ്ഞാൽ എല്ലാം ശരിയാകും. ഇന്ന് രാജ്യത്ത് നടമാടിക്കൊണ്ടിരിക്കുന്ന അക്രമം, അധർമ്മം, അഴിമതി, അതിമോഹം തുടങ്ങിയ ക്ഷുദ്രവാസനകളെയെല്ലാം ഉന്മൂലനാശം ചെയ്യാൻ നമ്മൾ പ്രാപ്തരായിത്തീരും. എന്നാൽ പരിഷ്കാരത്തിലും സുഖലോലുപതയിലും അത്യാഗ്രഹത്തിലും മൂക്കറ്റം മുങ്ങിക്കഴിഞ്ഞ നമ്മൾ ഇതിൽനിന്നും പിൻമാറാൻ ഒരുക്കമല്ല. തയ്യാറുമല്ല. ലാളിത്യവും ഹൃദയശുദ്ധിയും അനാസക്തിയും ത്യാഗവും മിതത്വവും സത്യസന്ധതയും എല്ലാം എന്നേ നമുക്ക് അന്യമായിക്കഴിഞ്ഞു. ത്യാഗം, സംസ്കാരം, ലാളിത്യം, ഹൃദയശുദ്ധി തുടങ്ങി അർത്ഥതലങ്ങളുള്ള വാക്കുകളെല്ലാം ഡിക്ഷ്ണറിയുടെ താളുകളിൽ മാത്രം ഒതുങ്ങിയിരിക്കുന്ന ദുരവസ്ഥയാണ് ഇന്നുള്ളത്. അഴിമതിയുടെയും അത്യാഗ്രഹത്തിന്റെയും മോഹതരംഗങ്ങളിൽപ്പെട്ട് മുങ്ങി, നേടാൻ പറ്റുന്നതും അതിൽ കൂടുതലും നേടി സുഖമാർഗ്ഗ സമ്പാദനാന്ധരായിത്തീർന്ന നമ്മൾ, നമ്മളെക്കുറിച്ച് ആത്മാർത്ഥമായി ചിന്തിച്ചേ പറ്റു. ഒരു നിയമത്തിനും നമ്മെ രക്ഷിക്കാൻ പറ്റുകയില്ല. എന്തിന്, സാക്ഷാൽ ഈശ്വരനുപോലും ഈ മോഹക്കയത്തിൽനിന്നും നമ്മെ കരകയറ്റി പിടിച്ചുയർത്താൻ കഴിയുകയില്ല. കാരണം നമ്മൾ ആത്മാർത്ഥമായി വിചാരിച്ചാലേ നമ്മളെ രക്ഷിക്കാൻ കഴിയുകയുള്ളൂ. നമ്മൾ നേടുന്ന സമ്പത്തിന്റെ ഒരു വിഹിതം ക്ഷേത്ര

ങ്ങളിൽ കാണിക്കയിട്ടതുകൊണ്ടോ, സന്യാസിമാർക്ക് കാഴ്ചവെച്ചചു കൊണ്ടോ ജ്യോത്സ്യന്മാർക്ക് കൊടുത്തതുകൊണ്ടോ പരിഹാരപൂജാദികൾ നടത്തിയതുകൊണ്ടോ നമ്മളാരും രക്ഷപ്പെടാൻ പോകുന്നില്ല. എന്നാൽ നമ്മൾതന്നെ ആത്മാർത്ഥമായി ശ്രമിച്ചാൽ അതിന് ശാശ്വത പരിഹാരമുണ്ട്. ആദ്യമായി മോഹാർത്തിയെ നിയന്ത്രിക്കുക. അപ്പോൾ മോഹതൃഷ്ണയെ പൂർത്തീകരിക്കാനുള്ള ധനസമ്പാദന പ്രവണതയും നിയന്ത്രിക്കപ്പെടും. ജീവിതത്തിൽ രണ്ട് ദുരന്തങ്ങളാണുള്ളതെന്ന് ജോർജ് ബർണാഡ്ഷാ പറയുന്നു. "ആഗ്രഹിച്ചതെല്ലാം കിട്ടുന്നതാണ് ഒന്ന്. ആഗ്രഹിച്ചതൊന്നും കിട്ടാതെ പോകുന്നതാണ് രണ്ടാമത്തേത്". രണ്ടും ഒരുപോലെ മനുഷ്യജീവിതത്തിൽ ദുരന്തങ്ങൾ കൊയ്യുകതന്നെ ചെയ്യും. അപ്പോൾ ജീവിതം ശുഭപര്യവസായി ആകണമെങ്കിൽ ഈ രണ്ടവസ്ഥയ്ക്കുമിടയിലുള്ള ഒരവസ്ഥ ഉണ്ടാകണം. ആഗ്രഹിക്കുന്നതെല്ലാം നേടിയെടുക്കണമെന്ന വാശി ഉപേക്ഷിക്കുകയും എല്ലാം നേടാനാവാത്തതിൽ ഉള്ള നിരാശയും അമർഷവും ഒഴിവാക്കുകയും ചെയ്താൽ നമ്മൾ ജീവിതത്തിൽ വിജയിക്കുകതന്നെ ചെയ്യും. പണത്തിലുള്ള ഭ്രമവും പ്രേമവും നശിച്ചുകഴിഞ്ഞാൽ വ്യക്തിജീവിതം സുരക്ഷിതമാകും. അങ്ങനെ വ്യക്തിയിൽ കൂടി സമൂഹവും രക്ഷപ്പെടും. മനുഷ്യർക്കിടയിൽ അഴിമതിയും അക്രമവും അധർമ്മവും കുറഞ്ഞ് തൽസ്ഥാനത്ത് ശാന്തിയും സമാധാനവും ധർമ്മവും പുലരും. ആ സദ്ഗുണങ്ങൾ ക്രമേണ വളർന്നുവളർന്ന് രാജ്യമാകെ നന്മ കൈവരുത്തും. അങ്ങനെ ശ്രീരാമകൃഷ്ണദേവനും ശ്രീ ചട്ടമ്പിസ്വാമികളും വിവേകാനന്ദ സ്വാമികളും ഒക്കെ പ്രവചിച്ച ഏകലോകം സംജാതമാകും. മനുഷ്യൻ എന്ന പദത്തിന് അവൻ അർഹനായിത്തീരുകയും ചെയ്യും. ഭോഗതൃഷ്ണ മറന്ന് ജ്ഞാനതൃഷ്ണയിൽ ശ്രദ്ധിക്കും. ലോകാ: സമസ്താ:സുഖിനോ ഭവന്തു" എന്ന മഹത്വാക്യത്തിന്റെ പൊരുൾ സാർത്ഥകമാക്കി മനുഷ്യൻ മനുഷ്യ ജന്മം സഫലമാക്കിത്തീർക്കും-സർവ്വസംഗ പരിത്യാഗത്തിലധിഷ്ഠിതമായ ഭാരതത്തിന്റെ വിശിഷ്ടസംസ്കാരം നമുക്ക് കാട്ടിത്തന്നത് നമ്മുടെ ഋഷീശ്വരന്മാരാണ്. ഭാരതസംസ്കാരത്തിന്റെ സവിശേഷതതന്നെ അതിന് ആഷകാന്തിയുണ്ടെന്നുള്ളതാണ്. ഭാരതം ഇന്നും തിളങ്ങി വിളങ്ങുന്നതും ആ വിശിഷ്ട കാന്തിയുടെ മാസ്മരിക പ്രഭാവലയം ഏൽക്കുന്നതുകൊണ്ടാണ്. ആ ഋഷീശ്വരന്മാരുടെ മുദ്രാവാക്യം 'ത്യാഗമാണ്' അവരുടെ ലക്ഷ്യം 'സ്നേഹമാണ്'. ആ ത്യാഗവും സ്നേഹവുമാണ് നമ്മുടെ വിശ്വാസം. ആ വിശ്വാസം

നമ്മെ നയിക്കുന്ന വിളക്കുതന്നെയാണ്. അങ്ങനെ മനുഷ്യനായി ജീവിക്കാൻ ശ്രമിക്കണം. "മനുഷ്യന്റെ നന്മയിലുള്ള വിശ്വാസം നിശ്ശേഷം നശിച്ചിട്ടില്ലാത്തതുകൊണ്ടാണ് ദൈവം വീണ്ടും വീണ്ടും മനുഷ്യരെ സൃഷ്ടിക്കുന്നത്" എന്ന രബീന്ദ്രനാഥടാഗോറിന്റെ ആശയത്തെ നമുക്ക് ആശ്രയിക്കാം. സ്വയം നന്നാകാൻ ശ്രമിക്കാം.

## ആദ്യം സ്വയം നന്നാകുക

ധർമ്മച്യുതിയെക്കുറിച്ചും സാംസ്കാരികാധഃപതനത്തെക്കുറിച്ചും അതുവഴി സംജാതമാകുന്ന സർവ്വനാശത്തെക്കുറിച്ചും കൂടെക്കൂടെ പ്രസംഗിക്കുന്നതുകൊണ്ടും ധർമ്മരോഷം കൊള്ളുന്നതുകൊണ്ടും ഒരു പ്രയോജനവുമില്ല. നന്മയും തിന്മയും ലോകത്തുണ്ടാകുന്നതിന് ഉത്തരവാദി ലോകമല്ല. ലോകമെന്നാൽ മനുഷ്യർ എന്നാണർത്ഥം. ലോകത്തെ നാകമാക്കുവാനും നരകമാക്കുവാനും മനുഷ്യനു മാത്രമേ കഴിയുകയുള്ളൂ. ആലോചിച്ചുനോക്കിയാൽ നമുക്ക് ഇത് പെട്ടെന്ന് മനസ്സിലാകും. അസത്യം, അധർമം, അഴിമതി, അനീതി ഇവയ്ക്കൊക്കെ സ്വന്തമായ ഒരു നിലനിൽപ്പുണ്ടോ? ഈ വക ദുർഗുണങ്ങൾ മനുഷ്യരിൽക്കൂടി പ്രത്യക്ഷപ്പെടുമ്പോഴാണ് ലോകം അധർമ്മനിരതമാകുന്നത് എന്ന സത്യം നാം മനസ്സിലാക്കണം. അപ്പോൾ ലോകത്തുള്ള നന്മകളും തിന്മകളുമെല്ലാം മനുഷ്യരിൽക്കൂടിയാണ് പ്രത്യക്ഷപ്പെടുന്നത്. അപ്പോൾ അതിന്റെ സ്രഷ്ടാക്കളും കർത്താക്കളും നമ്മൾതന്നെയാകുമ്പോൾ അതിന്റെ പരിഹാരവും ചെയ്യേണ്ടത് നമ്മൾതന്നെയാണ്. അതുകൊണ്ട് മനുഷ്യൻ ആദ്യം നന്നായാലേ ലോകം നന്നാവുകയുള്ളൂ എന്ന സത്യത്തിന് മനുഷ്യനോളംതന്നെ പഴക്കമുണ്ട്.

അറിവിലും, സാക്ഷരതയിലും ഉദ്യോഗത്തിലും സ്ഥാനവലുപ്പത്തിലുമെല്ലാം മനുഷ്യൻ അത്ഭുതകരമായ വിജയം കൈവരിച്ചെങ്കിലും അതിനനുസരണമായി–അതിന് ആനുപാതികയമായി സാംസ്കാരികമായും ധാർമ്മികമായും മനുഷ്യ മനസ്സ് വളർന്ന് വികസിക്കുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ ബുദ്ധിയും ഹൃദയവും ഒരുപോലെ വികാസം പ്രാപിച്ചാൽ മാത്രമേ വിദ്യാഭ്യാസംകൊണ്ട് പ്രയോജനമുള്ളൂ. ബുദ്ധി വികസിച്ചു. പക്ഷേ, അതിനനുസരിച്ച് ഹൃദയം വികസിച്ചില്ലാ എന്നതാണ് ആധുനിക മനുഷ്യന്റെ ദുസ്ഥിതിക്ക് കാരണം. പക്ഷികളെപ്പോലെ ആകാശത്തിലൂടെ പറക്കാനും മത്സ്യങ്ങളെപ്പോലെ വെള്ളത്തിലൂടെ നീന്താനും, നോക്കെത്താത്ത ദൂരത്തിലിരിക്കുന്നവരോടെ സ്വന്തം മുറി

യിൽ ഇരുന്ന് ആശയവിനിമയം നടത്താനും ഒക്കെ പഠിച്ചു. എന്നാൽ മനുഷ്യനായി ജീവിച്ചില്ലെങ്കിൽ അതൊരുവൻ പരാജയമല്ലേ? ഈ ശാസ്ത്രീയ നേട്ടങ്ങളെല്ലാംതന്നെ വൻ കോട്ടങ്ങളായിത്തീരുകയില്ലേ! ശാസ്ത്രീയമായി പുരോഗമിച്ചപ്പോൾ മനുഷ്യൻ സാംസ്കാരികമായി അധഃപതിച്ചു എന്ന് ചുരുക്കം. അപ്പോൾ നമ്മൾതന്നെയല്ലേ ഇതിനെല്ലാം കാരണക്കാർ? മനുഷ്യൻ നന്നാകാതെ ലോകം നന്നാവുകയില്ല എന്ന വലിയ സത്യം ഉൾക്കൊണ്ടുവേണം നാം ജീവിക്കേണ്ടത്. മറ്റുള്ളവരെ കുറ്റപ്പെടുത്തിയതുകൊണ്ടോ ധർമച്യുതിയെക്കുറിച്ച് ആവർത്തിച്ചാവർത്തിച്ച് പ്രസംഗിക്കുന്നതുകൊണ്ടോ നമ്മളും നമ്മുടെ രാജ്യവും രക്ഷപ്പെടുകയില്ല. സ്വാർത്ഥതയും അധികാരമോഹവും ധനവാഞ്ഛയുമാണ് നമ്മെ ഭരിക്കുന്ന ഏറ്റവും വലിയ ശക്തികൾ. അതിന് കടിഞ്ഞാണിട്ടാൽ മാത്രമേ രക്ഷയുള്ളൂ. നമ്മുടെ മോഹങ്ങൾ പൂവണിയുവാൻവേണ്ടി എത്രകണ്ട് അധഃപതിക്കുവാനും ഏതറ്റംവരെപ്പോകാനും നമുക്ക് ഒരു മടിയുമില്ല. മറിച്ച് ലോകനന്മയേയും ലോകാഭിവൃദ്ധിയേയും കുറിച്ച് ചിന്തിക്കുകയും ആത്മാർത്ഥമായി അതിന് വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്യുമ്പോഴാണ് മനുഷ്യൻ മനുഷ്യനായിത്തീരുന്നത്. എന്നാൽ ഇന്ന് ലോകത്തിന്റെ-രാജ്യത്തിന്റെ എല്ലാ മണ്ഡലങ്ങളിലും അഴിമതിയും അക്രമവും പദവിയും അധികാരവും അച്ചടക്കമില്ലായ്മയും എല്ലാം കൊടികുത്തിവാഴുകയാണ്. നിയമങ്ങൾക്കുപോലും അവയെ നിയന്ത്രിക്കാൻ പറ്റുന്നില്ല. എന്നാൽ കള്ളവും കള്ളത്തരവും ചതിയുമില്ലാത്ത ഒരുകാലം ഉണ്ടാക്കാൻ പറ്റുകയില്ല എന്ന് നിരാശപ്പെട്ട് പിന്തിരിയേണ്ട കാര്യമില്ല. കാരണം ഇതെല്ലാം ചെയ്തുവെക്കുന്നതും നിയന്ത്രിക്കുന്നതും മനുഷ്യരാണ്. എന്നത് ആശ്വാസകരം. ആ മനുഷ്യൻ വിചാരിച്ചാൽ മാത്രം മതി ഈ ദുർഗതിയിൽനിന്നും രക്ഷപ്രാപിക്കാം. അതുകൊണ്ട് മനുഷ്യൻ സ്വയം നന്നാവുക, സ്വയം നന്നാവണം എന്ന ഒരു മാനസികാവസ്ഥ വളർത്തിയെടുക്കുക-അങ്ങനെ ലോകം രക്ഷപ്പെടും എന്ന് നമുക്ക് വിശ്വസിക്കാം. ആ വിശ്വാസം നമ്മെ തീർച്ചയായും രക്ഷിക്കും-ആ വിശ്വാസം നമ്മുടെ ഭാരത സംസ്ക്കാരത്തിന്റെ കാന്തിയും പ്രകാശവും ചൊരിയുന്ന വാടാവിളക്കായിരിക്കുകയും ചെയ്യും-സംശയമില്ല!!

ഈ സംസാരനരക കുണ്ഡത്തിൽ ഒരാളുടെയെങ്കിലും മനസ്സിന് ഒരു ദിവസത്തേക്കെങ്കിലും അൽപം ആനന്ദവും ശാന്തിയും നൽകാൻ ശക്തിമത്തായ സത്യം മനുഷ്യത്വം മാത്രമാണ്. അതുകൊണ്ടാണ് ശ്രീരാ

മകൃഷ്ണദേവൻ ജഗദംബയോട് "മനുഷ്യത്വം" മാത്രം അപേക്ഷിച്ചതും. "വിശ്വമാനവികത" എന്ന സാർവ്വലൗകിക പ്രമേയം മനുഷ്യത്വത്തിൽ കൂടി മാത്രം നേടാവുന്ന ഒന്നാണെന്ന് സ്വാമികൾ പറഞ്ഞതും ആദ്ധ്യാത്മികതയുടെ അനാവരണമാണ് സ്നേഹമെന്നും ആ സ്നേഹം നേടണമെങ്കിൽ മനുഷ്യജീവിതം ത്യാഗപ്രധാനമാകണമെന്നും ശ്രീരാമകൃഷ്ണദേവൻ ഉദ്ബോധിപ്പിച്ചു. അതിഭൗതികതയെ ആത്മീയതകൊണ്ട് മയ്പെടുത്തിയില്ലെങ്കിൽ ഫലം സർവ്വനാശമായിരിക്കുമെന്നും സ്വാമികൾ ഓർമ്മിപ്പിച്ചു. അതുകൊണ്ടാണ് "മനുഷ്യജീവിതം ത്യാഗപ്രധാനമാവണം; ഭോഗപ്രധാനമാവരുത്" എന്ന് അവിടുന്ന ഉറക്കെ പ്രസ്താവിച്ചതും. ഉദ്ഘോഷിച്ചതും.

മനുഷ്യനായി ജനിച്ചിട്ടും മനുഷ്യ ജീവിതത്തിന്റെ മഹത്വം മനസ്സിലാക്കാത്തവരാണ് നമ്മളിൽ ഭൂരിപക്ഷം ആളുകളും. മനുഷ്യരൂപത്തിൽ ജനിക്കുന്നവർ അനവധിയനവധി കോടികളാണ്. പക്ഷെ മനുഷ്യന്റെ ഉത്തമഭാവങ്ങൾ ഉൾക്കൊണ്ട് ജീവിക്കുന്നവർ വളരെ ചുരുക്കമാണ്. മനുഷ്യനിൽനിന്ന് ഈശ്വരഭാവത്തിലേക്ക് ഉയർന്നവരാകട്ടെ യുഗാന്തരങ്ങളിൽ ഒന്നോ രണ്ടോ പേർ മാത്രം.

മനുഷ്യരിൽ മൃഗാംശവും മനുഷ്യാംശവും ദേവാംശവും ഉണ്ട്. മൃഗാംശം ചെത്തിക്കീറിക്കളയുമ്പോൾ അവൻ മനുഷ്യനാകുന്നു. മനുഷ്യാംശത്തെയും ഒഴിവാക്കുമ്പോൾ അവൻ ദേവനാകുന്നു. ധ്യാനം കൊണ്ടും തപസ്സുകൊണ്ടും നിത്യാനിത്യ വിവേകം നേടിയ ജ്ഞാനികൾക്കു മാത്രമേ മൃഗത്തിൽനിന്നും മനുഷ്യനിലേക്കും മനുഷ്യനിൽനിന്നും ആത്മാരാമനായ ദേവനിലേക്കും മാറാൻ കഴിയുകയുള്ളൂ. എന്നാൽ തപസ്വികളെന്ന് പറയുന്ന പലരും സാധാരണങ്ങളായ സ്വാർത്ഥതാൽപര്യ പരിപൂർത്തിക്കുവേണ്ടി തപസ്സ് ചെയ്യുന്നവരാണ്. തപസ്വികളെന്ന് പറയപ്പെടുന്ന ആ മോഹാർത്തികൾക്ക് ഈ പരിണാമം ലഭിക്കുകയില്ല. അതുകൊണ്ടാണ് ഞാൻ നേരത്തെ സൂചിപ്പിച്ചത് ഈശ്വരഭാവത്തിലേക്കുയർത്തപ്പെട്ടവർ യുഗാന്തരങ്ങളിൽ ഒന്നോ രണ്ടോ പേർ മാത്രമെന്ന്–"വിളിക്കപ്പെടുന്നവരോ അനേകം. തിരഞ്ഞെടുക്കപ്പെടുന്നവരോ ചുരുക്കം" എന്ന ബൈബിളിലെ വിശുദ്ധവാക്യം ഓർക്കുക.

# " മനോമൂലമിദംജഗത്ത്"

## മനസ്സ്

**ഈ** ലോകത്തിൽ ഏറ്റവും ശക്തിമത്തായത് മനസ്സാണ്. മനസ്സ് ഒന്നേയുള്ളൂ. ആ മനസ്സാണ് നമ്മെ നയിക്കുന്ന വിശ്വാസവും, വിളക്കും പ്രകാശവും.

ഈ പ്രപഞ്ചമാകെ ഒറ്റമനസ്സാണെന്നും, മനസ്സിനും മനസ്സിനും ഇടയ്ക്ക് ശൂന്യമായ അന്തരീക്ഷമില്ലെന്നും ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികൾ മനസ്സിലാക്കിത്തന്നു. സർവ്വചരാചരങ്ങളും ഒരദ്വീതീയ ചൈതന്യവസ്തുവാണെന്ന് ദൃഢമായി ബോധിപ്പിച്ചിട്ടുള്ള മഹർഷീശ്വരനായിരുന്നു അവിടുന്ന്. സർവ്വമനസ്സും-ഒന്നാകയാൽ അതിന്റെ ഇടയ്ക്ക് ശൂന്യതയില്ല. സമസ്ത ജീവജാലങ്ങളും ഏകമായ ജീവന്റെ ഭാവവിഭേദം മാത്രമാണ്. ഏക ജീവിക്ക് വിഷാദമുണ്ടായാൽ ഈ പ്രപഞ്ചം മുഴുവനും വേദനിയ്ക്കും ഈ പ്രപഞ്ചത്തിലുള്ള എല്ലാവസ്തുവിനോടുമുള്ള നമ്മുടെ സമീപനം നമ്മുടെ മനസ്സിന്റെ പ്രവർത്തനം പോലെയാണ്. ബന്ധത്തിനും മോക്ഷത്തിനും മനസ്സ് കാരണമായി പ്രവർത്തിക്കുന്നു. പ്രപഞ്ചത്തിലെ സമസ്ത വിഷയങ്ങളിൽനിന്നും മനസ്സിനെ ഉപസംഹരിക്കുകയും, നിവൃത്തമാക്കുകയും ബന്ധങ്ങൾ പുനസ്ഥാപിക്കാതെ നിർമ്മുക്തമാക്കുകയും ചെയ്യുന്ന അവസ്ഥയെയാണ് മോക്ഷമെന്ന് പറയുന്നത്. " മന:ഏവമനുഷ്യാണാം കാരണം ബന്ധമോക്ഷയോ:"എന്നു പറയാൻ കാരണം അതാണ്-ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ പറഞ്ഞ മഹാവാക്യം നമ്മൾ സത്യമാക്കിയാൽ ലോക

മൊന്നായിത്തീർത്തിരിക്കുന്നുവെന്ന് നമുക്കു പറയാൻ സാധിക്കും. അങ്ങനെയുള്ള ഏകലോകത്തേയ്ക്ക് നയിക്കുന്ന പ്രകാശമായിരിക്കണം നമ്മുടെ മനസ്സ്. ആ മനസ്സാണ് നമ്മുടെ വിശ്വാസവും വിളക്കും.

ഈ ശാസ്ത്രയുഗത്തിൽ ശാസ്ത്രജ്ഞന്മാർ ലോകം ഒന്നായിരിക്കുന്നു എന്ന് അഹങ്കരിക്കാറുണ്ടെങ്കിലും അതു ശരിയല്ല. ശബ്ദത്തെ വെല്ലുന്ന വേഗത്തിൽ പായുന്ന വിമാനമാർഗ്ഗം ഭൂമിയുടെ ഒരറ്റത്തു നിന്നും മറ്റേ അറ്റം വരെ എത്താനും ലോകം മുഴുവനും ചുറ്റാനും ഇന്ന് നിഷ്പ്രയാസം സാധിക്കും. അതുപോലെ ലോകത്തിന്റെഏതു കോണിലിരിക്കുന്നവരോടു നിമിഷങ്ങൾക്കകം വീട്ടിനുള്ളിലിരുന്നു കൊണ്ട് സംസാരിക്കാനും ആശയവിനിമയം ചെയ്യാനും ഒക്കെ കഴിയും. അകലത്തിലിരിക്കുന്നവരോട് അയലത്തിരിക്കുന്നവരോടെന്ന പോലെ വർത്തമാനം പറയാം. അതുപോലെ ലോകത്തിന്റെ ഏതു കോണിലും സംഭവിക്കുന്ന കാര്യങ്ങൾ തത്സമയം തന്നെ ഇരിയ്ക്കുന്നിടത്തിരുന്നു കാണാനും അനുഭവിക്കാനും ഇന്ന് ഒരു പ്രയാസവും ഇല്ല. ഈ കമ്പ്യൂട്ടർ യുഗത്തിൽ ഇവയൊക്കെ അനായാസം നടക്കുന്ന കാര്യങ്ങൾ ആണെന്നത് ശരിതന്നെ. എന്നാലും ലോകം ഒന്നായിരിക്കുന്നു എന്നു പറയാൻ നിവൃത്തിയില്ല. ലോകം ചെറുതായിരിക്കുന്നു എന്ന് വേണമെങ്കിൽപ്പറയാം. ലോകം ഒന്നായിരിക്കുന്നൂ എന്ന ശാസ്ത്രജ്ഞന്മാരുടെ അവകാശത്തോടു യോജിക്കാൻ വയ്യ. കാരണംമനുഷ്യന്റെ ബുദ്ധിയും ഹൃദയവും (മനസ്സും) ഒരു പോലെ വികസിച്ചാൽ മാത്രമേ ആ ഏകലോക ഭാവം നമുക്കനുഭവിക്കുവാൻ സാധിക്കുകയുള്ളൂ. ബുദ്ധിവികസിക്കുകയും ഹൃദയം .ചുരുങ്ങുകയും ചെയ്താൽ എന്താണ് പ്രയോജനം? മനുഷ്യൻ ശാസ്ത്രീയമായി പുരോഗമിച്ചപ്പോൾ സാംസ്ക്കാരികമായി അധ: പതിച്ചു. മനുഷ്യനെപ്പോലെ ജീവിക്കാൻ മറന്നു. ഭാരത സംസ്ക്കാരംമറന്നു. ഇന്ന് ഇന്ത്യാക്കാരില്ലാത്ത ഒരേയൊരു രജ്യം ഇന്ത്യയാണെന്ന് വേദനയോടു കൂടി പറയേണ്ടിയിരക്കുന്നു. അടുത്തിരിക്കുന്നവർ പോലും ആത്മർത്ഥതയും , പരസ്പര സ്നേഹവും, ബഹുമാനവും ഇല്ലാത്തവരാണെങ്കൽ അവർ എത്രയോ അകലത്താണ്.ലോകം ഒന്നായി എന്നുപറയണമെങ്കിൽ ഹൃദയ വിശാലതയും മാനസിക ഐക്യവും, പരസ്പര വിശ്വാസവും ആവശ്യമാണ്. ഒരുമയ്ക്ക് അടിസ്ഥാനം ഹൃദയബന്ധമാണ് മനസിന്റെ അടുപ്പമാണ്, ശാസ്ത്രം പുരോഗമിച്ചതുകൊണ്ട് നാശം വർധിക്കുക

യാണ് ചെയ്തത്. രാജ്യങ്ങൾ തമ്മിലുള്ള അകലം കൂടുകയാണുണ്ടായത്. പരസ്പര സ്നേഹത്തിലൂടെയുള്ള സൗഹൃദം ഉണ്ടാകണം. ഹൃദയം (മനസ്സ്) ഒന്നായാലേ ലോകം ഒന്നായി എന്നു പറയാൻ സാധിക്കൂ.“ ലോകാ:സമസ്താ സുഖിനോ ഭവന്തു” എന്ന ആർഷ സംസ്ക്കാരം ഉള്ളിലുദിക്കുന്നതുവരെ ആ ഏകലോകം വിദൂരത്താണ് മനസ്സ് ഒന്നായാൽ മാത്രമേ ലോകം ഒന്നായി എന്ന് പറയാനും സന്തോഷിക്കാനും പറ്റുകയുള്ളൂ. അങ്ങനെയുണ്ടാകുന്ന മനസ്സിന്റെ ഐക്യമാണ് നമ്മെ നയിക്കുന്ന വിശ്വാസവും വിളക്കും.

അതുകൊണ്ടാണ് പ്രപഞ്ചമാകെ ഒറ്റ മനസ്സാണ്എന്ന സത്യം നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും പ്രകാശവും ആണെന്ന് ആദ്യമേ പറയാൻ കാരണം. “ മനസ്സ്' എന്നു പറയുന്നത് നമ്മുടെ പ്രതിഛായ വെളിപ്പെടുത്തുന്ന കണ്ണാടിയാണ്. മുഖം മനസ്സിന്റെ കണ്ണാടി എന്ന ചൊല്ല് കേട്ടിട്ടില്ലേ? നമ്മുടെ മനസ്സ് ശുദ്ധവും ശക്തവും മുഗ്ദ്ധവും ആയിരുന്നാലേ നമ്മുടെ ഹൃദയവും നന്നായിരിക്കുകയുള്ളൂ. കണ്ണാടി അഴുക്കുപുരണ്ടതും പൊടിനിറഞ്ഞതുമാണെങ്കിൽ അതിൽ പ്രതിബിംബിക്കുന്ന രൂപവും അവ്യക്തവും വികലവുമായിരിക്കും.അതുകൊണ്ട് കണ്ണാടി വെടിപ്പായും ഭംഗിയായും സൂക്ഷിച്ചാലേ രൂപവുംശരിയായിരിക്കുകയുള്ളൂ. അതുപോലെയാണ് നമ്മുടെ മനസ്സിന്റെ അവസ്ഥയും, സന്തോഷവും സൗഭാഗ്യവും സമാധാനവും നമുക്ക് അനുഭവിക്കണമെങ്കിൽ മനസ്സ് ശുദ്ധമായിരിക്കണം. നമ്മുടെ വീക്ഷണംപ്രസാദാത്മകമാണെങ്കിൽ ജീവിതത്തിൽ ശാന്തിയും സമാധാനവും സൗഭാഗ്യവും സന്തോഷവും അനുഭവിക്കാൻ കഴിയും. എന്നാൽ മനസ്സ് കലുഷിതമാണെങ്കിൽ അസ്വസ്ഥതയും നിതാന്തദു:ഖവും ഫലം.

നല്ല പരിശുദ്ധമായ മനസ്സും ഈശ്വരചിന്തയും ഉള്ള ഒരാൾക്ക് ആകുലചിന്ത കാണുകയില്ല. എല്ലാം നടത്തുന്നത് ഈശ്വരനാണെന്നും അത്ശുഭ പര്യവസായി ആയിരിക്കുമെന്നും അയാൾ വിശ്വസിക്കുന്നു. ആ വിശ്വാസം അയാളെ രക്ഷിക്കും. ആ വിശ്വാസമാണ് അയാളെ നന്മയിലേക്കു നയിക്കുന്ന വിളക്ക്. അതുകൊണ്ട് അയാൾക്ക് ഒരിക്കലും ദു:ഖചിന്തകളും നിരാശയും ഉണ്ടാകുകയില്ല. പരിഭ്രമവും സംശയവും ഇല്ല. ആകുലചിന്ത മനുഷ്യമനസ്സിനെ നിഷ്ക്രിയമാക്കുന്നു നൈരാശ്യപൂർണ്ണമാക്കുന്നു. വെണ്ണീറാക്കി മാറ്റുന്നു. ചിന്തയും ചിതയും ഒരുപോലെയാണെന്ന് കേട്ടിട്ടില്ലേ? എന്നാൽ ഈശ്വരനിൽ സമർപ്പിച്ച

മനസ്സിൽ ഈ വക ചിന്തകളൊന്നും കടന്നുവരില്ല.

മനസ്സ് എപ്പോഴും ശുദ്ധമായിരിക്കും. അങ്ങനെയുള്ള ഒരാൾക്ക് മറ്റുള്ളവരുടെ നന്മ ദർശിക്കാൻ കഴിയും. മറ്റുള്ളവരുടെ നന്മകാണാൻ കഴിയും.മറ്റുള്ളവരുടെ നന്മ കാണാൻ കണ്ണില്ലാത്ത ഒരാൾക്ക് ആത്മാർത്ഥമായി സ്വന്തം നന്മ മനസ്സിലാക്കാനും കഴിയുകയില്ല. നന്മയുടെ പ്രകാശം മനസ്സിലുള്ള വർക്കു മാത്രമേ അന്യരുടെ നന്മ കാണാൻ സാധിക്കുകയുള്ളൂ. " തൻകണ്ണ് നല്ലവനു നല്ലതു തന്നെ കാട്ടും" നന്മകളെപ്പറ്റിയും അനുഗ്രഹങ്ങളെപ്പറ്റിയും നമ്മൾ ഈശ്വര നോട് കൃതജ്ഞതയുള്ളവരായിരിക്കണം. അപ്പോൾ എന്തു കണ്ടാ ലും നിരാശയും ഉണ്ടാകുകയില്ലാ എന്നു മാത്രമല്ല, ആത്മവിശ്വാസം, കൈവരുകയും ചെയ്യും. സമ്പത്തു വർദ്ധിച്ചാലും ആപത്തു വന്നാലും ഇളകിപ്പോകാത്ത ഒരു മനസ്സ് സ്വായത്തമാക്കും. ആ ' മനസ്സാണ്' നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും.

നമ്മുടെ മനസ്സിന്റെ ഭാവമാണ് നമ്മുടെ ആനന്ദത്തിനും സംതൃപ്തി ക്കുമെല്ലാം കാരണം. ഭൗതിക നേട്ടങ്ങൾക്കും പദവികൾക്കും ഒന്നും നമ്മെ സന്തോഷിപ്പിക്കാൻ കഴിയുകയില്ല അവ കിട്ടുന്തോറും വീണ്ടും വീണ്ടും സമ്പാദിക്കാൻ നമ്മുടെ മനസ്സ് വെമ്പൽ കൊള്ളും. അതിന് കടിഞ്ഞാണിടുക തന്നെ വേണം. അല്ലെങ്കിൽ ഒരിക്കലും തൃപ്തി വരാതെ വീണ്ടും വീണ്ടും അതിന്റെ പിന്നാലെ നെട്ടോട്ടം ഓടും. എ ന്നാൽ നമ്മുടെ മനസ്സ് തെളിഞ്ഞതായിരിക്കണമെങ്കിൽ പ്രസാദപൂർണ്ണ മായ വീക്ഷണം കൈക്കൊള്ളണം. കിട്ടിയതിൽ സംതൃപ്തിയും കൃത ജ്ഞതയും സന്തോഷവും വച്ചു പുലർത്തിയാൽ നമ്മുടെ മനസ്സ് തെളിഞ്ഞതായിത്തീരും. അപ്പോൾ നമ്മുടെ കണ്ണുകളും തെളിവുള്ളവ യായി മാറും. കണ്ണ് തെളിവുള്ളതായാൽ മാത്രമേ നമുക്ക് നന്മ കാണാൻ കഴിയുകയുള്ളൂ. അപ്പോൾ നന്മയുടെ കിരണങ്ങൾ നമ്മുടെ മനസ്സിലേക്ക് കടന്ന്കണ്ണുകൾ കൂടുതൽ പ്രകാശമുള്ളവയായിത്തീരും. ശരീരത്തിന്റെ വിളക്കാണ് കണ്ണ്. കണ്ണ് തെളിവുള്ളതാണെങ്കിൽ ശരീരവും മനസ്സും പ്രകാശമുള്ളതായിരിക്കും. നേരെമറിച്ച് കണ്ണ് കലുഷമുള്ളതാണെങ്കിൽ ശരീരവും മനസ്സും മുഴുവനും ഇരുളടഞ്ഞതായിരിക്കും. അതുകൊണ്ട് നമ്മെ നയിക്കുന്ന വിളക്ക് നന്മയുടെ കിരണങ്ങളാണ് . ആ കിരണങ്ങ ളാണ് നമ്മുടെ വിശ്വാസം. അതുകൊണ്ടാണ് '' ശരീരത്തിന്റെ വിള ക്കാണ് കണ്ണ്' എന്ന് ശ്രീയേശുക്രിസ്തു പറഞ്ഞത്.

ജനനം കൊണ്ട് നമ്മളെല്ലാം മനുഷ്യരാണെങ്കിലും മനുഷ്യത്വം എന്തെന്നു മനസ്സിലാക്കാൻ നമ്മൾ പ്രയത്നിക്കുന്നില്ല. ആഗ്രഹിക്കുന്നുമില്ല. എല്ലാ മണ്ഡലങ്ങളിലും മനുഷ്യൻ മുന്നേറുന്നുണ്ടെങ്കിലും മനസ്സിന് യാതൊരു മാറ്റവും സംഭവിക്കുന്നില്ല. എന്തെല്ലാം പുരോഗതിയും പരിവർത്തനങ്ങളും പരിഷ്ക്കാരങ്ങളും കൈവരിച്ചാലും മന: പരിവർത്തനം വന്നില്ലെങ്കിൽ മനുഷ്യജന്മം കൊണ്ട് എന്തു ഫലം? ധ്യാനം , തപസ്സ്, ജപം തുടങ്ങിയ ആത്മീയ സാധനകളിൽ മുഴുകിയാലും മനസ്സിനു മാറ്റം വന്നില്ലെങ്കിൽ ഒരു പ്രയോജനവും ഇല്ല. ' മനോമൂലം ഇദം ജഗത്ത്" മുഴുവൻ പ്രപഞ്ചത്തിന്റെ അടിത്തറയും മനസ്സാണ്. ആത്മീയ മാർഗ്ഗത്തിൻ സർവ്വപ്രധാനമായ മനസ്സാണ് മനുഷ്യമനസ്സിൽ പ്രതിഷ്ഠിക്കേണ്ടതും. മനുഷ്യൻ മനസ്സിലാക്കേണ്ടതും ആ മനസ്സാണ് നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും പ്രകാശവും.

# "ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീ"

## "വർക്ക് ഈസ് വർഷിപ്പ്" (Work is worship)

എന്ന വിവേകാനന്ദമതം നമ്മുടെ വിളക്കും വിശ്വാസവുമാണ്. ഇന്ന് മനുഷ്യരെ കുറ്റവാളികളും അലസരും നിർവീര്യരും ആക്കിത്തീർക്കുന്നത് ഈ വിശ്വാസം മുറുകെ പിടിക്കാതിരിക്കുന്നതു കൊണ്ടാണ്. നമുക്കിന്ന് ആഗ്രഹങ്ങളും അത്യാഗ്രഹങ്ങളും ആവശ്യങ്ങളും അത്യാവശ്യങ്ങളും അനാവശ്യങ്ങളും ഉണ്ട്. എന്തിന് സ്വപ്നങ്ങളും ഉണ്ട്. എന്നാൽ ജീവിതത്തിൽ ഇന്നതു ചെയ്യണം എന്ന ഒരാസൂത്രിത പദ്ധതി മാത്രമില്ല. അതിന്റെ കുറവും നാശവും നിരാശയുമാണ് നാമിന്ന് അനുഭവിച്ചു കൊണ്ടിരിക്കുന്നത്. മുൻകൂട്ടി ഒരു പ്രവർത്തി ചിട്ടയായി ആസൂത്രണം ചെയ്തു കഷ്ടപ്പെട്ട് പടുത്തുയർത്തി അതിനു വേണ്ടി പരിശ്രമിക്കണം. എങ്കിലേ ഫലം ഉണ്ടാകുകയുള്ളു.ചിലപ്പോൾ ആ ഉദ്യമത്തിൽ പരാജയപ്പെട്ടു എന്നു വരാം. ദൈവാധീനവും ഗുരുത്വവും അനുഗ്രഹവും ഒക്കെയുണ്ടെങ്കിലേ വിജയം സംഭവിക്കുകയുള്ളു എന്നത് സത്യമാണെങ്കിലും പരാജയങ്ങൾ കൂടുതലും സംഭവിക്കുന്നത് നിഷ്ക്രിയത്വത്തിൽ നിന്നും, പദ്ധതികളുടെ അഭാവം മൂലവുമാണ്. കർമ്മം ചെയ്താലേ മനുഷ്യന് പുരോഗതി ഉണ്ടാകുകയുള്ളു. "അകർമ്മം ഒഴിവാക്കണം. കർമ്മം ഒരു പ്രതിരോധമാണ്." എന്ന വിവേകാനന്ദമതം നമ്മെ രക്ഷിക്കുന്ന വിശ്വാസമാണ് വിളക്കാണ്.

ജീവിതത്തിന്റെ മുഖമുദ്ര തന്നെ ചലനമാണ്. വെറുതെയിരിക്കുന്ന മനുഷ്യൻ പാപകർമ്മങ്ങൾ ചെയ്യാൻ പ്രേരിതനാകുന്നു. ഒരു

പ്രവൃത്തിയും ചെയ്യാതെ ഒന്നിലും ഇടപെടാതെ ഒരു മനുഷ്യൻ നിഷ്ക്രിയനായിരുന്നുവെന്നു വിചാരിക്കുക. അയാളുടെ പുറമേയുള്ള ഭാവത്തിൽ നിന്നും അയാൾ നിരുപദ്രവിയും പാവവും ശുദ്ധനും ആണെന്നു തോന്നാം. അതു ശരിയല്ല. ബാഹ്യ പ്രകൃതിയും മൗനമായ ജീവിതരീതിയും കാണുമ്പോൾ നമ്മൾ അങ്ങനെ തെറ്റായി ധരിക്കുകയാണ്. അയാൾ നിശ്ചലനാണ് ശുദ്ധനാണ് എന്ന് നമുക്ക് തോന്നുന്നുണ്ടെങ്കിലും അയാളുടെ മനസ്സും ബുദ്ധിയും പ്രവർത്തിച്ചു കൊണ്ടിരിക്കുകയാണ്. അയാളുടെ മനസ്സ് ചെകുത്താന്റെ പണിപ്പുരയാണ്. അവിടെ അസൂയ,വിദ്വേഷം,പരനിന്ദ,പരിഹാസം, ചതി എന്നിവ നിശ്ശബ്ദമായി ഉല്പാദിപ്പിച്ചു കൊണ്ടിരിക്കുകയാണ്. ആരോടും പ്രതികരിക്കാതെ ഒരു പ്രവൃത്തിയും ചെയ്യാതെ തന്റെ അഭിപ്രായങ്ങൾ മനസ്സിൽ കൂട്ടിവച്ച് പെരുക്കി വഷളാക്കി അവർ പുറത്തേക്കു വിടുന്നു. ഒന്നും ചെയ്യാതിരിക്കുന്നവന്റെ ശൂന്യമായ മസ്തിഷ്ക്കത്തിലേക്ക് അസൂയ, പക തുടങ്ങിയ വൃത്തികെട്ട ഭാവങ്ങൾ ഓടി എത്തും. ദുർവിചാരങ്ങൾ മനസ്സിനെ അടക്കി ഭരിക്കുമ്പോൾ ഇത്തരക്കാർ പല തന്ത്രങ്ങളും മെനയും. ആ തന്ത്രങ്ങളുടെ ശക്തി പെരുകുമ്പോൾ ഇവർ പല തെറ്റുകളും ചെയ്തു പോകും. സാഹചര്യങ്ങൾ അവരെ അങ്ങനെ പാപികളാക്കി മാറ്റുകയും ചെയ്യും. അവരെ തിരുത്താൻ അവർക്കു പോലും കഴിയാത്ത ഒരവസ്ഥ സംജാതമാകും. നിഷ്ക്രിയമായ മനസ്സു ചെകുത്താന്റെ ആവാസഭൂമിയാണ്. പ്രവൃത്തി നിരതനായിരുന്നാൽ അലസമനസ്ക്കനാകാതിരുന്നാൽ ഈ ആപത്തിൽ നിന്നും രക്ഷ പ്രാപിക്കാം. എന്തെങ്കിലും പ്രവർത്തിച്ചു കൊണ്ടിരുന്നാൽ ചലനാത്മകമായ ചിന്തകളാൽ പ്രയോജനപ്രദമായ പദ്ധതികളാൽ മനസ്സും ബുദ്ധിയും മുഴുകിയിരിക്കും. മാത്രവുമല്ല സദാസമയവും എന്തെങ്കിലും പ്രവർത്തിച്ചു കൊണ്ടിരുന്നാൽ പാപകർമ്മങ്ങൾ ചെയ്യാനുള്ള മനസ്സിന്റെ പ്രവണതയെ നന്മയിലേക്ക് മാറ്റാൻ കഴിയും. കെട്ടിക്കിടക്കുന്ന വെള്ളം ദുഷിച്ചു നാറി ലോകത്തിന് അപകടമായി തീരുന്നത് പോലെ തന്നെയാണ് ചലനമില്ലാത്ത മനുഷ്യൻ–വെറുതെയിരിക്കുന്ന മനുഷ്യൻ പാപകർമ്മങ്ങൾ ചെയ്ത് ലോകത്തിന് നാശമുണ്ടാക്കുന്നത്. അതുകൊണ്ടാണ് Work is worship എന്ന വിവേകാനന്ദസൂക്തം നമ്മുടെ വിശ്വാസമാണ് നമ്മെ നയിക്കുന്ന വിളക്കാണ് എന്നു പറയാൻ കാരണം.

– യത്നമാണല്ലോ സർവ്വാഭീഷ്ട കേദാരം, യത്നം
യജ്ഞമായ് ത്തീർന്നാലെന്തും സാദ്ധ്യമാണാർക്കും പാരിൽ

യത്നമേ! വർദ്ധിച്ചാലും നീ തന്നെ സൗഭാഗ്യത്തിൻ
രത്ന കേദാരം പാരം കർമ്മ സാമ്രാജ്യത്തിങ്കൽ

എന്ന് കർമ്മത്തിന്റെ മാഹാത്മ്യത്തെ കുറിച്ച് ഒരു കവി പാടിയിരിക്കുന്നത് നോക്കുക!!

നമ്മെ വിശ്വാസത്തിലേക്കു നയിക്കുന്ന വിളക്കായ കർമ്മത്തിന്റെ ശക്തിയെ പ്രകീർത്തിക്കുന്ന ഒരു പുരാണ കഥ ഇവിടെ പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. ഒരിക്കൽ സപ്തർഷികൾ വസിഷ്ഠമുനിയുടെ അദ്ധ്യക്ഷതയിൽ ഒരു ചർച്ച നടത്തി. കർമ്മമാണോ, ജ്ഞാനമാണോ, ഭക്തിയാണോ ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത് എന്നായിരുന്നു ചിന്താവിഷയം. ജ്ഞാനമാണ് ലോകത്തിൽ വച്ച് ഏറ്റവും ശ്രേഷ്ഠമായ തത്വമെന്നും, അതല്ല, ഭക്തി കൊണ്ടു നേടാൻ പറ്റാത്തതായി ഇഹത്തിലും പരത്തിലും ഒന്നുമില്ലെന്നും കർമ്മത്തിന് മൂന്നാം സ്ഥാനമേ വരുന്നുള്ളൂ എന്നും അവർ തർക്കിച്ചു. തർക്കം മൂത്തപ്പോൾ പരിഹാരത്തിനു വേണ്ടി അവർ പരമശിവനെ സമീപിച്ചു. ലോകസംരക്ഷണത്തിൽ വ്യാപരിച്ചിരിക്കുന്ന ദേവന് ചർച്ചയ്ക്ക് ഒട്ടും സമയമില്ലെന്നും കാര്യങ്ങൾ ചെയ്യാൻ സമയം തികയുന്നില്ലെന്നും അവരെ അറിയിച്ചു. ലോകസൃഷ്ടിയിൽ വ്യാപൃതനായിരിക്കുന്ന ബ്രഹ്മാവിനും മറ്റൊന്നിനും സമയം ഇല്ലെന്നു തന്നെ പറഞ്ഞൊഴിഞ്ഞു. മഹാവിഷ്ണുവിന്റെ സമീപം എത്തിയ വസിഷ്ഠമുനിക്കും സപ്തർഷികൾക്കും ഇതേ മറുപടി തന്നെയാണ് ഭഗവാനിൽ നിന്നും കിട്ടിയത്. അപ്പോൾ കർമ്മമാണ് ലോകത്തേക്ക് ഏറ്റവും വലിയ ധർമ്മമെന്നും അവനവന്റെ ധർമ്മം കർമ്മത്തിലൂടെ ചെയ്യുന്നവർ മാത്രമേ വിജയിക്കുകയുള്ളുവെന്നും അവർക്ക് മനസ്സിലായി.

അങ്ങനെ കർമ്മത്തെ ഒരു തപസ്യയായി പരിഗണിച്ചു മുന്നേറുന്നവർക്കു മാത്രമേ ജീവിതത്തിൽ വിജയം കൈവരിക്കാൻ സാധിക്കുകയുള്ളു. പരിശ്രമം, പതിതനെ മനുഷ്യനും മനുഷ്യനെ മഹാനുമാക്കിത്തീർക്കുന്നു. "ഉത്സാഹിനം പുരുഷ സിംഹ മുപൈതിലക്ഷ്മീ" എന്ന മഹത്തായ ചിന്ത നമ്മുടെ വിശ്വാസവും പ്രകാശത്തിലേക്കു നയിക്കുന്ന വിളക്കുമായി തീരട്ടെ.

# നമ്മൾ ലോകത്തിന്റെ മുമ്പിൽ കടക്കാരാണ്

മനുഷ്യർ ജനിക്കുന്നത് മൂന്നു കടങ്ങളോടു കൂടിയാണെന്ന് മഹാന്മാരായ ഋഷീശ്വരന്മാർ അരുളി ചെയ്തിട്ടുണ്ട്. ഈ കടങ്ങളെക്കുറിച്ച് ബോധവാന്മാരല്ലാതെയും ചിന്തിക്കാതെയും, കടംതീർക്കാനുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടാതെയും നമ്മൾ നമ്മുടെ ജീവിതം മോഹവലയത്തിൽപ്പെട്ട് ആടിത്തീർക്കുന്നു ഈ കടത്തിൽപ്പെട്ടു കരകേറാതെ വീണ്ടും ആ കടത്തോടുകൂടി ജനിക്കുന്നു. പിന്നെയും മരിക്കുന്നു പിന്നെയും ജനിക്കുന്നു. ഇതിൽ നിന്നും കരകയറാൻ എന്താണ് മാർഗ്ഗം? ഈ മൂന്നു കടങ്ങളും വീട്ടിവിജയിക്കുന്നവരാണ് മനുഷ്യർ എന്ന പദത്തിന് അർഹർ. നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും പ്രാകശവും ആ മാർഗ്ഗമാണ്.

ഈ ഭൂമിയിൽ മനുഷ്യർ മൂന്നു കടങ്ങളോടു കൂടിപ്പിറക്കുന്നുവെന്ന് പറഞ്ഞുവല്ലോ.ആ കടങ്ങൾ എന്തൊക്കെയാണ്? ആരോടൊക്കെയാണ് നമുക്ക് കടം വിട്ടാനുള്ളത്.ഒന്നാമത്തെ കടം ' ഈശ്വരനോടുള്ള കട'മാണ് രണ്ടാമത്തേത്, ഋഷീശ്വരന്മാരോടുള്ള കടം, മൂന്നാമത്തേതാകട്ടെ മാതാപിതാക്കളോടുള്ള കടം, മനുഷ്യജീവിത്തെ ഈ ചരാചര പ്രപഞ്ചത്തെ തന്നെ കാത്തു സൂക്ഷിച്ചുസംരക്ഷിച്ച് നിലനിർത്തുന്നത് ഈശ്വരനാണ്. അതുകൊണ്ട് ഈ പ്രപഞ്ചത്തിലുള്ള സർവ്വ ചരാചരങ്ങളും ഈശ്വരനോടു കടപ്പെട്ടിരിക്കുന്നു. പ്രത്യേകിച്ച് വിശേഷ ബുദ്ധിയുള്ള മനുഷ്യൻ ഈശ്വരനോട് തീവ്രമായി, ഗാഢമായി കടപ്പെട്ടിരിക്കുന്നു. ഈശ്വരനോടുള്ള കടപ്പാട് മനുഷ്യർ എങ്ങനെ വീട്ടി

ത്തീർക്കും? അതിന് വഴിയുണ്ട്. ആവഴിയാണ് സൽക്കർമ്മങ്ങൾ. മനുഷ്യരാശിയുടെ, പ്രിയപ്പെട്ടവരുടെ, സഹോദരങ്ങളുടെ ക്ഷേമത്തിന് വേണ്ടി പ്രവർത്തിച്ച് ഈശ്വരനോടുള്ള കടം വീട്ടാൻ ജനിക്കുന്ന അന്നു മുതൽ മനുഷ്യൻ പ്രതിജ്ഞാബദ്ധനായിരിക്കണം. മാനവസേവയാണ് മാധവ സേവ. എല്ലാ മനുഷ്യരിലും പ്രകാശിക്കുന്നത് ഈശ്വരനാണ്. അതുകൊണ്ടാണ് ഋഷീശ്വരന്മാർ സേവനത്തിന്റെ മാഹാത്മ്യത്തെക്കുറിച്ച് പ്രകീർത്തിച്ചിട്ടുള്ളത്. സേവനം വഴി മനുഷ്യർക്ക് ഈശ്വരനോടുള്ള കടം വീട്ടാൻ സാധിക്കും. എന്നാൽ ആ സേവനം ജീവനത്തിനു വേണ്ടിയുള്ളതാകാൻ പാടില്ല. ത്യാഗത്തിൽ അധിഷ്ഠിതമായ നിസ്വാർത്ഥ സേവനമായിരിക്കണം. അത്. മറ്റുള്ളവർക്ക് ഒരു ആനുകൂല്യം ചെയ്യുന്നു. അതൊരു ഔദാര്യമാണ്, സഹായമാണ്, എന്ന ഭാവത്തിൽ സേവനം ചെയ്യാൻ പാടില്ല. നിഷ്കാമവും, നിസ്വാർത്ഥവും നിരഹങ്കാരവും, ത്യാഗസമ്പൂർണ്ണവും സ്നേഹസമ്പൂർണ്ണവും ആത്മാർത്ഥവുമായ സേവനം ആയാൽ മാത്രമേ ആ സേവനം കൊണ്ട്പ്രയോജനമുള്ളൂ. "ഇത് എന്റെ കടമയാണ്. ഇത് ഈശ്വര സേവയാണ്, ഈശ്വരനോടുള്ള കടം തീർക്കലാണ് എന്റെ ജന്മോദ്ദേശ്യം ഇതാണ്." എന്ന ഭാവത്തിൽ വേണം ഈ സേവനം ചെയ്യാൻ. എങ്കിൽ മാത്രമേ നമ്മൾ ചെയ്യുന്ന ഓരോ പ്രവൃത്തിയും ഈശ്വരനോടുള്ള കടത്തിന്റെ അളവു കുറയ്ക്കുകയുള്ളൂ. ഈശ്വരനോടുള്ള കടം തീർക്കുകയാണ് എന്ന വിശ്വാസത്തിൽ വേണം സേവനമനുഷ്ഠിക്കാൻ. പലതും വെട്ടിപ്പിടിക്കാനും നേടാനും വേണ്ടിയുള്ളതല്ല ഈശ്വരൻ തന്ന ജന്മം, അത് മറ്റുള്ളവർക്ക് വേണ്ടിയുള്ളതാണ് എന്ന ഭാവത്തോടും വിശ്വാസത്തോടും കൂടിവേണം മാനവസേവ നടത്തേണ്ടത്. അങ്ങനെ പവിത്രമായ, നിസ്വാർത്ഥമായ ത്യാഗസമ്പൂർണ്ണമായ സേവനത്തിലൂടെ സവർവ്വസമർപ്പണമായി ഈശ്വരനോടുള്ള ഒന്നാമത്തെതായ കടം വീട്ടണം. രണ്ടാമത്തെ കടം നമ്മുടെ ഋഷീശ്വരന്മാരോടുള്ളതാണ്. ഭൂതവും ഭാവിയും വർത്തമാനവും അറിയുന്ന ത്രികാലജ്ഞന്മാരാണ് ഋഷികൾ. ഋഷി എന്ന വാക്കിനു തന്നെ പ്രകാശിക്കുന്നവൻ എന്നാണ് അർത്ഥം. ഭാരതത്തിന്റെ വിശിഷ്ട സംസ്ക്കാരമാണ് സന്യാസം. സർവ്വസംഗപരിത്യാഗത്തിലധിഷ്ഠിതമായ ഈ വിശിഷ്ട സംസ്ക്കാരം നമുക്ക് ചൂണ്ടിക്കാണിച്ചു തന്നത്. അത്തരം ദുർഗ്ഗമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ചു ലക്ഷ്യത്തിലെത്തിച്ചേർന്ന അനുഭവ സമ്പന്നരായ ഋഷീശ്വരന്മാരാണ് ഭൗതിക സുഖങ്ങളെ പാടെ ത്യജിച്ച് കാടക

ങ്ങളിലും ഗഹ്വരാന്തരങ്ങളിലും ഏകാന്ത തപസ്സ് അനുഷ്ഠിച്ച ആ സാധുക്കൾ വാരി വിതറിത്തന്നതാണ് നാമിന്ന് അനുഭവിച്ചു പോരുന്ന ആത്മീയതയുടെയും സംസ്ക്കാരക്കിന്റെയും പ്രകാശം. അ വിദ്യയുടെ അന്ധകാരത്തെ വിപാടനം ചെയ്യാനും അദ്ധ്യാത്മ വിദ്യയുടെ പ്രകാശം കൊണ്ടു ലോകത്തെ തേജോമായമാക്കിത്തീർക്കാനും ശ്രമിക്കുന്നവാരാണ് ഋഷിമാർ. ഭാരതത്തിന്റെ സവിശേഷത തന്നെ അതിന് ആർഷകാന്തിയുണ്ടെന്നുള്ളതാണ്. നമ്മുടെഋഷീശ്വരന്മാരുടെ മുദ്രാവാക്യം' ത്യാഗമാണ്' അവരുടെ ലക്ഷ്യം' സ്നേഹമാണ്' "ലോകാ:സമസ്താ: സുഖിനോഭവന്തു" എന്നതാണ് അവരുടെ ആപ്തവാക്യം. അങ്ങനെയുള്ള ഋഷീശ്വരന്മാരോടുള്ള കടം തീർക്കലാണ് രണ്ടാമത്തേത്. ഈ ജന്മത്തിലും വരാനുള്ള ജന്മത്തിലുംസാക്ഷാത്ക്കരിക്കേണ്ട ആത്മീയ മാർഗ്ഗങ്ങളും അനുഷ്ഠാനങ്ങളും അവർ നമുക്ക് കാട്ടിത്തന്നിട്ടും ഉണ്ട്. ആ ആചാര്യന്മാരുടെ മഹദ് വചനങ്ങൾ അക്ഷരാർത്ഥത്തിൽപഠിക്കുകയും സ്വാംശീകരിക്കുകയും അതനുസരിച്ച് പ്രവർത്തിച്ച് വിജയം വരിക്കുകയും ചെയ്താൽ ഋഷീശ്വരന്മാരായ സന്യാസിവര്യന്മാരോടുള്ള കടം വീട്ടാൻ നമുക്കു കഴിയും ശാസ്ത്രാർത്ഥങ്ങൾ പൂർണ്ണമായി അറിയുകയും അവയെ ലോകാചാരങ്ങളിൽ സ്ഥാപിക്കുകയും സ്വയം ആചരിക്കുകയും ചെയ്താൽ ഋഷീശ്വരന്മാരോടുള്ള കടം വീട്ടലിൽ നമ്മൾ വിജയിക്കും.

മൂന്നാമത്തെ കടം മാതാപിതാക്കളോടുള്ളതാണ്. ജനിക്കുന്നതു മുതൽ വളരെയധികം ക്ലേശങ്ങളും ബുദ്ധിമുട്ടുകളും ദു:ഖങ്ങളും സഹിച്ച്. അനുഭവിച്ച് വളർത്തിവലുതാക്കി തീർത്ത രക്ഷാകർത്താക്കളോടുള്ള മാതാപിതാക്കളോടുള്ള കടം മഹത്തും ബൃഹത്തുമാണ് മനുഷ്യന്റെ ആദ്യത്തെ ഗുരു അമ്മയാണ്. " മാതാപിതാ ഗുരു ദൈവം" ദൈവത്തിന് പോലും ഒടുവിലത്തെ സ്ഥാനമാണ് കൊടുത്തിട്ടുള്ളത് അവരോടുള്ള കടം തീർക്കൽ എന്താണ്. മക്കളെ സ്നേഹിക്കാത്ത അമ്മമാർ ഒരിക്കലും ഉണ്ടാകുകയില്ല. " കുമാതാന ഭവതി" എന്നാണ്. ഇനിയൊരു ജന്മമുണ്ടാകാതിരിക്കത്തക്ക വണ്ണമുള്ള സത്കർമ്മങ്ങൾകൊണ്ട് ശ്രേഷ്ഠമായ ജീവിതത്തിലൂടെ വിജയം വരിച്ച് പുനർജന്മം ഇല്ലാതാക്കിത്തീർക്കുന്നതാണ് മാതാപിതാക്കളോടുള്ള കടം വീട്ടൽ, കടം തീർക്കൽ കർമ്മഫലവുമായി ഭൂമിയിൽ പിറക്കുന്ന നമ്മൾ ഇനിയൊരു പിറവി ഉണ്ടാകാതിരിക്കത്തക്കവണ്ണമുള്ള പുണ്യ ജീവിതം നയിക്കണം. പുണ്യം ഒരിക്കലും ക്ഷയിക്കാത്ത ജീവിതം തന്റെ മക്കൾ

നയിക്കണം എന്ന മാതാപിതാക്കളുടെ ആഗ്രഹം സഫലീകരിച്ചാൽ മാത്രമേ അവരോടുള്ള കടം തീർക്കാൻ പുത്രർക്ക് കഴിയുകയുള്ളൂ. 'ക്ഷീണേ പുണ്യേ മർത്യലോകം വിശന്തി" എന്നതാവർത്തിച്ചാൽ വീണ്ടും ജനിക്കും. വസ്തുതത്വം ഒന്നേയുള്ളൂ. അത് വെളിപ്പെടുത്തുന്ന ജ്ഞാനം പോലെ പവിത്രമായി ലോകത്ത് മറ്റൊന്നും തന്നെയില്ലാ എന്നുള്ള ആത്യന്തികമായ സത്യം മനസ്സിലാക്കി ജീവിക്കുന്നവരായിരിക്കണം തന്റെ പുത്രർ എന്ന് മാതാപിതാക്കൾ ആഗ്രഹിക്കുന്നു. അങ്ങനെയുള്ള മോക്ഷം നേടി പുനർജന്മത്തിൽ നിന്നും രക്ഷ പ്രാപിച്ച് മാതാപിതാക്കളോടുള്ള കടം തീർക്കുമ്പോൾ മനുഷ്യർ കടം തീർക്കുന്നതിൽ വിജയിക്കുന്നു. നാമൊക്കെ ലോകത്തിന് മുമ്പിൽ കടക്കാരാണ്. ലോകം നമുക്കൊന്നും തരാനില്ല. അപ്പോൾ ലോകത്തിന് വേണ്ടി വല്ലതും ചെയ്യാൻ ഇടയായാൽ അത് വലിയ ബഹുമതിയാണ്. ലോകത്തെ സഹായിക്കുന്നതു വഴി നാം നമ്മെത്തന്നെ സഹായിക്കുകയാണ് ചെയ്യുന്നത്.

"ഈ പ്രധാനപ്പെട്ട മൂന്ന് കടങ്ങളിൽനിന്നും മുക്തനാവാനാണ് മനുഷ്യർ ജനിക്കുന്നത്. അല്ലാതെ ലൗകികാസക്തിയിൽ മുങ്ങിത്താണ് സ്വത്തു സ്വരൂപിക്കാൻ വേണ്ടിയല്ല." ഈ പരമജ്ഞാനമാണ് നമ്മെ നയിക്കുന്ന വിശ്വാസവും വിളക്കും പ്രകാശവും..

# ആരാണ് യഥാർത്ഥ സുഹൃത്തുക്കൾ

ഈ ലോകത്ത് ജീവിക്കുന്നിടത്തോളം കാലം നമ്മൾ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ശ്രദ്ധിക്കുക മാത്രമല്ല; മുൻകരുതലുകളും സുസൂക്ഷ്മമായ ശ്രദ്ധയും അത്യാവശ്യമാണ്. കാരണം നമ്മുടെ മുമ്പിൽ നീണ്ടു നിവർന്നു കിടക്കുന്ന അഥവാ വളഞ്ഞും പുളഞ്ഞും കിടക്കുന്ന ജീവിതപ്പാത അപകടം പിടിച്ചതും അപരിചിതവും അന്ധകാരപൂരിതവുമാണ്. ആ പാതയിലൂടെ സുസൂക്ഷ്മം സഞ്ചരിച്ചില്ലെങ്കിൽ അപകടങ്ങളും ആപത്തുകളും കഷ്ടനഷ്ടങ്ങളും ഉണ്ടാകും എന്നത് തർക്കമറ്റ സംഗതിയാണ്. ഈ ദുർഗമ മാർഗങ്ങളിൽ നിന്നും രക്ഷ പ്രാപിക്കാൻ ഉത്തമ സുഹൃത്തുക്കളുടെയും അഭ്യുദയകാംക്ഷികളുടെയും സഹായം അത്യന്താപേക്ഷിതമാണ്. നമ്മെ ഉപദേശിക്കാനും നേർവഴിക്ക് നയിക്കാനും സദാചാര ബോധമുള്ള ധാർമ്മിക ബോധമുള്ള ഒരാൾ കൂടിയേ കഴിയൂ. "ആരാണ് ഉത്തമസുഹൃത്തുക്കളെ"ന്നും "ഉറ്റവരും ഉടയവരും" എന്നും എങ്ങനെ മനസിലാക്കാൻ കഴിയും? എപ്പോഴും നമ്മളോടൊപ്പം സഞ്ചരിക്കുന്നവരെയും സംസാരിക്കുന്നവരെയും അടുപ്പമുള്ളവർ എന്നു പറയാൻ പറ്റുമോ? അടുത്തിരിക്കുന്നു എന്നതു പോലും അടുപ്പത്തിന്റെ ലക്ഷണമാണോ? പരസ്പര ബഹുമാനത്തിലും വിശ്വാസത്തിലും കൂടി നേടിയെടുക്കുന്ന ഉത്തമ സൗഹൃദമാണ് ഒരുമയുടെയും അടുപ്പത്തിന്റെയും അടിസ്ഥാനം.

നമ്മുടെ ചുറ്റുപാടുമുള്ള സദാസമയം നമ്മളോടൊപ്പം കഴിയുന്നവരെ എങ്ങനെ അഭ്യുദയകാംക്ഷികളെന്നും യഥാർത്ഥ മനുഷ്യരെന്നും

പറയാൻ കഴിയും? ബന്ധുക്കളും നല്ലവരും വേണ്ടപ്പെട്ടവരുമായി പെരുമാറുന്നവർ സത്യത്തിൽ നല്ലവരാണോ? ചതിയരാണോ? ദുഷ്ടരാണോ? അവർ കാണിക്കുന്നതും പറയുന്നതുമൊക്കെ സത്യമാണോ, അസത്യമാണോ? വെറും നാട്യമാണോ? ചതിയാണോ? അവർ സഹോദരങ്ങളോ സുഹൃത്തുക്കളോ, വേണ്ടപ്പെട്ടവരോ, ബന്ധുക്കളോ ആരോ ആകട്ടെ അവർ അഭിനയിക്കുകയല്ലെന്ന് എങ്ങനെ തീർത്തു പറയാൻ സാധിക്കും? പരീക്ഷണ നിരീക്ഷണങ്ങളിലൂടെ അവരെ മനസിലാക്കി കഴിയുമ്പോഴേക്കും കാലം കഴിഞ്ഞിരിക്കും. ചിലപ്പോൾ ഈ ജന്മം കൊണ്ട് അവരെ മനസിലാക്കാനും തിരിച്ചറിയാനും കഴിഞ്ഞില്ലെന്നും വരും. അങ്ങനെ നമ്മുടെ വിശ്വാസം അവിശ്വാസമായി മാറി കഴിയുമ്പോൾ നമ്മൾ എന്തു ചെയ്യും?

ഇവിടെ നമ്മളെ രക്ഷിക്കുന്ന വിശ്വാസം ഏതാണ്? ആ വിശ്വാസമാകുന്ന വിളക്കിൽ നിന്നും ചൊരിയുന്ന പ്രകാശം ഏതാണ്,. എന്താണ്? അതു നാം കണ്ടെത്തേണ്ടിയിരിക്കുന്നു. അവയാണ് നമ്മുടെ ഋഷീശ്വരന്മാർ നമുക്കു കാട്ടി തന്നിട്ടുള്ള മഹദ്വചനങ്ങളും ഉപദേശങ്ങളും. ദുർഗമമായ മാർഗങ്ങളിൽ കൂടി സഞ്ചരിച്ച്, ദീർഘകാലത്തെ ജീവിതാനുഭവങ്ങളിലൂടെയും പരീക്ഷണ നിരീക്ഷണങ്ങളിലൂടെയും, ക്രാന്തദർശികളായ, ചിന്തകരായ, സത്യവചസ്സുകളായ ഭാരത സംസ്കാര പ്രണേതാക്കളായ നമ്മുടെ ഋഷീശ്വരന്മാർ കാട്ടിത്തന്ന സത്യങ്ങളാണ് നമുക്കു വഴികാട്ടികൾ. അവർക്കു തെറ്റു പറ്റാനിടയില്ല. കാരണം സ്വാർത്ഥ താല്പര്യങ്ങൾക്കതീതമായി ആ ചന്ദ്രതാരം നിലനിൽക്കുന്ന ആ ചിന്താരത്നങ്ങളിൽ നിന്നും ചൊരിയുന്ന പ്രകാശമാണ്–വിശ്വാസമാണ്, നമ്മുടെ വിളക്ക്. ആ വിളക്കിൽ നിന്നും ചൊരിയുന്ന പ്രകാശം നമ്മെ നേർവഴിക്കു നയിക്കുക തന്നെ ചെയ്യും. “സത്യം വദ,ധർമ്മം ചര”, “സത്യമേവ ജയതേ” “യതോ ധർമ്മ: തതോ ജയ:” “ലോകാസ്സമസ്താ സുഖിനോഭവന്തു”,“ത്യാഗമെന്നതേ നേട്ടം”“താഴ്മ താനഭ്യുന്നതി”, “വസുധൈവ കുടുംബകം” തുടങ്ങിയ സത്യവചസ്സുകൾ നമ്മെ നേർവഴിക്കു നയിക്കുന്ന മാർഗ്ഗദീപങ്ങൾ തന്നെയായിരിക്കും. അതുകൊണ്ട് അവയെ വിശ്വസിക്കാം. മഹത്തും ബൃഹത്തുമായ ധർമ്മോപദേശങ്ങൾ നൽകുന്ന ഈ മഹദ്വചനങ്ങൾ മനുഷ്യ സുഹൃത്തുക്കളെക്കാൾ നമ്മെ സഹായിക്കുകയും നയിക്കുകയും ചെയ്യുന്ന ഉത്തമസുഹൃത്തുക്കൾ തന്നെയായിരിക്കും. സംശയമില്ല. മഹാന്മാരായ ആളുകൾ പോലും ഈ സുഭാ

ഷിത രത്നങ്ങളെ അഭയം പ്രാപിച്ചിരുന്നു. അവരെപ്പോലും നയിച്ചത് നമ്മുടെ ഋഷീശ്വരന്മാരുടെ സത്യവചസ്സുകളാണ്. അതുകൊണ്ട് യഥാർത്ഥ സുഹൃത്തുക്കൾ ആരാണ്? അവരെ എങ്ങനെ കണ്ടെത്തും? എന്ന് സംശയിച്ചിരിക്കുന്ന നമ്മളെ സംബന്ധിച്ചിടത്തോളം, അവരെ തിരിച്ചറിയാൻ വയ്യാതായിരിക്കുന്ന കാലത്തോളം ഈ മഹദ് വചനങ്ങൾ തന്നെയാണ് നമ്മുടെ വഴി കാട്ടിയും ജീവിത പങ്കാളിയും. ആ ആപ്തവാക്യങ്ങൾ തന്നെയാണ് നമ്മുടെ വിശ്വാസവും വിളക്കും, നമ്മെ നയിക്കുന്ന പ്രകാശവും.

# എന്നെന്നുമോർമ്മിക്കാൻ

നമ്മൾ ഇവിടെ ജീവിച്ചിരുന്നുവെന്ന് കാലം കഴിഞ്ഞാലും ലോകം സ്മരിക്കണമെങ്കിൽ, ചിരസ്മരണയും സ്നേഹവും ബഹുമാനവും ആദരവും അർഹിക്കുന്ന ഏതെങ്കിലും പ്രവൃത്തികൾ ചെയ്തിട്ടുവേണം നാം ഇവിടെ നിന്നും യാത്രയാകുവാൻ. അച്ചടക്കം, സംയമനം, ആദർശം, ത്യാഗം തുടങ്ങിയ ശ്രേഷ്ഠഗുണങ്ങളെ മുറുകെപ്പിടിച്ചുകൊണ്ട് നമ്മുടെ നശ്വരമായ ജീവിതം ജീവിച്ചുതീർന്നാൽ അനശ്വരമായ സ്മരണ ഏറ്റുകൊണ്ട് നമ്മൾ ജീവിച്ചു എന്നഭിമാനിക്കാം. അതുപോലെ വരുംതലമുറയ്ക്ക് പഠിക്കാനുള്ള സന്ദേശങ്ങളും ഉദ്ബോധനങ്ങളും അടങ്ങിയ വിശിഷ്ട ഗ്രന്ഥങ്ങൾ രചിക്കാൻ കഴിവുള്ള ക്രാന്തദർശികളായ എഴുത്തുകാർ എന്നും ജനഹൃദയങ്ങളിൽ ആദരിക്കപ്പെടുന്നവരും ചിരപ്രതിഷ്ഠ നേടുന്നവരും ആയിരിക്കും. അങ്ങനെ ലോകനന്മക്കുവേണ്ടിയുള്ള ജീവിതം നയിച്ചിട്ടുള്ളവരും ശ്രേഷ്ഠമായ കാര്യങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളവരുമായ പുണ്യാത്മാക്കൾ ചിരസ്മരണീയർ തന്നെയായിരിക്കും. ഭാവിതലമുറ അവരെ എന്നും ആദരിക്കുകയും ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യും. പ്രഗത്ഭമതികളായ അവരാണ്– അവരുടെ പ്രവർത്തനങ്ങളാണ് ആദർശങ്ങളാണ് നമ്മുടെ വിശ്വാസവും നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും.

ഈ ലോകത്ത് അനശ്വരരായും, ചിരംജീവികളായും, മഹാത്മാക്കളായും അറിയപ്പെടുന്നവർ ധാരാളമുണ്ട് എന്ന സത്യം ഇവിടെ ഓർക്കേണ്ടതുണ്ട്. ആചന്ദ്രതാരം അവരെ ഓർക്കുക തന്നെ ചെയ്യും. സംശയമില്ല. വരുംതലമുറയെ ചിന്തിപ്പിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യ

ത്തക്ക ലോകോപകാരപ്രദമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് വിജയം കൈവരിച്ച മഹാത്മാക്കളെക്കുറിച്ച് ലോകം എന്നെന്നുമോർക്കും. അവരെ ഒരിക്കലും വിസ്മരിക്കുകയില്ല. സ്വാർത്ഥരഹിതമായ സേവന ങ്ങളായിരിക്കും അവരുടേത്. സാർവ്വലൗകികവും സാർവ്വകാലികവു മായിരിക്കും അവരുടെ സേവനങ്ങളും പ്രവൃത്തികളും. ആ മഹാത്മക്ക ളുടെ ജീവചരിത്രം ഭാവിതലമുറയ്ക്ക് മാർഗ്ഗദീപവും വഴികാട്ടിയും പ്രചോദനവും ആയിരിക്കും. അങ്ങനെ ലോകത്തിന്റെ താളുകളിൽ രേഖ പ്പെടുത്താൻ കൊള്ളാവുന്ന ശ്രേഷ്ഠമായ ജീവിതം കാഴ്ചവച്ച ആ മഹാ ത്മാർ ചിരസ്മരണീയർ തന്നെയായിരിക്കും. അതുപോലെ തന്നെ വായി ക്കാനും ചിന്തിക്കാനും അത് സ്വാംശീകരിച്ച് പ്രാവർത്തികമാക്കാനും തക്കവണ്ണമുള്ള മഹത് സന്ദേശങ്ങൾ സംഭാവന ചെയ്യുന്ന ബൃഹത്തും മഹത്തുമായ ഗ്രന്ഥങ്ങളുടെ രചയിതാക്കളും എന്നെന്നും സ്മരിക്കപ്പെ ടുക തന്നെ ചെയ്യും. ലോകത്തിനും മനുഷ്യരാശിക്കും ഏതെങ്കിലും വിധത്തിൽ നന്മയും പ്രയോജനവും ഉൽക്കർഷവും ഉയർച്ചയും നൽകുന്ന സേവനപ്രവണവും നിസ്വാർത്ഥവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് ലോകത്തിനു വേണ്ടിമാത്രം ജീവിച്ചുകാണിച്ച ഈശ്വരതുല്യ രായ മഹാന്മാരെ നാം എങ്ങനെ മറക്കും?!! ശ്രീശങ്കരാചാര്യൻ, ശ്രീരാ മകൃഷ്ണൻ, ശ്രീവിദ്യാധിരാജൻ, ശ്രീബുദ്ധൻ, ശ്രീയേശു, ശ്രീ നബി, ശ്രീ നാരായണഗുരു, ശ്രീ വിവേകാനന്ദൻ, ശാരദാദേവി, മദർ തെരേസ തുടങ്ങിയ പുണ്യാത്മാക്കൾ ലോകശ്രേയസ്സിന് വേണ്ടി മാത്രം ജീവിച്ച വരാണ്. അതുപോലെ ഭാവാർത്ഥതലങ്ങൾ ഉള്ളതും, ആവർത്തന വിരസത ഇല്ലാത്തതും, കാലാതിവർത്തികളായ വിഷയങ്ങളെ പ്രതി പാദിക്കുന്നതുമായ ശ്രേഷ്ഠഗ്രന്ഥങ്ങൾ കാഴ്ചവച്ച വ്യാസനും, വാല്മീ കിയും, കാളിദാസനും, ടോൾസ്റ്റോയിയും, ഹോമറും, പ്ലേറ്റോയും, ഷേക്സ്പിയറുമെല്ലാം മരിച്ചിട്ടും മരിക്കാത്ത മഹാത്മാക്കളാണ്. അവ രുടെ ഗ്രന്ഥങ്ങളിലെ വിഷയങ്ങളെക്കുറിച്ചുള്ള പഠനങ്ങളിലൂടെയും ചർച്ച യിലൂടെയും അവർ ഇന്നും ജീവിച്ചുകൊണ്ടിരിക്കുന്നു. മരിച്ചിട്ടും മരി ക്കാത്ത എന്നെന്നുമോർക്കുന്നവരാണ് അവരെല്ലാം തന്നെ.

അപ്പോൾ എന്നെന്നുമോർമ്മിക്കണമെങ്കിൽ– മറക്കാതിരിക്കണമെ ങ്കിൽ, ലോകോപകാര പ്രവർത്തനങ്ങളിൽ സന്മനസ്സും സന്നദ്ധതയും താൽപ്പര്യവും ഉള്ളവരായിരിക്കണം നമ്മൾ. മാനവസേവ ഈശ്വര സേവ തന്നെയാണ് എന്ന സത്യവും വിശ്വാസവും നമ്മെ ഭരിക്കുന്ന ശക്തി

യായിരിക്കണം. ഈ സേവനത്തിലൂടെ സംതൃപ്തിയും കൃതാർത്ഥതയും മാത്രമേ നമ്മൾ നേടാവൂ. സേവിക്കപ്പെടുന്നവരിൽ തെളിയുന്ന സന്തോഷവും ആശ്വാസവും ആണ് നമ്മുടെ പ്രതിഫലം, എന്ന വലിയ സത്യം നമ്മൾ ഉൾക്കൊള്ളണം. പ്രസംഗത്തെക്കാൾ പ്രവൃത്തിക്ക് ശക്തി കൊടുത്തുകൊണ്ട് വേണം നമ്മൾ ലോകനന്മക്കുവേണ്ടി പ്രവർത്തിക്കാൻ. എങ്കിൽ മാത്രമേ നമ്മൾ ജീവിച്ചിരുന്നു എന്നതിന് തെളിവുള്ളൂ.

നമ്മെളെല്ലാം ജീവിച്ചുമരിച്ചവരുടെ കൂട്ടത്തിൽപ്പെടാതെ, ജീവിച്ചിരുന്നു എന്ന് അത്ഭുതാദരങ്ങളോടെ സ്മരിക്കപ്പെടുന്നവരുടെ കൂട്ടത്തിൽപ്പെടാൻ ശ്രമിക്കണം. ഹ്രസ്വവും നശ്വരവുമായ ഈ ജീവിതത്തിനിടയിൽ എന്നെന്നുമോർക്കുന്നതും ആദരവും സ്നേഹവും അർഹിക്കുന്നതുമായ വല്ലതുമൊക്കെ ചെയ്ത് നല്ല പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടുവേണം മരിക്കാൻ എന്ന പ്രതിജ്ഞയും ആഗ്രഹവും പ്രബലമാക്കണം. അങ്ങനെ പ്രതിജ്ഞാബദ്ധരായിത്തീരുന്ന നമ്മുടെ ആ വലിയ ആഗ്രഹമാണ് നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും വെളിച്ചവും. അങ്ങനെ നമ്മുടെ ജിവിതം സഹജീവികളെ തെളിക്കാനല്ല, മറിച്ച് നയിക്കാനുള്ളതാക്കിത്തീർക്കണം. ജനങ്ങളെ തെളിക്കാൻ എളുപ്പമാണ്. കുറച്ചുമിടുക്കും കുറെ കൗശലങ്ങളുമുള്ള കുശാഗ്ര ബുദ്ധികൾക്ക് ജനങ്ങളെ എളുപ്പം തെളിക്കാൻ കഴിയും. എന്നാൽ ലോകത്തെ നയിക്കണമെങ്കിൽ ആത്മാർത്ഥതയുള്ള-ഉൽക്കൃഷ്ടമായ ലക്ഷ്യബോധവും അർപ്പണമനോഭാവും വേണം. അത് പ്രയാസമുള്ള കാര്യമാണെങ്കിലും നമ്മൾ ലോകത്തെ- മനുഷ്യരെ നയിക്കുന്നതിൽ ദത്തശ്രദ്ധരായിരിക്കണം. എങ്കിൽമാത്രമേ, എന്നെന്നുമോർമ്മിക്കാൻ അർഹതയുള്ളവരായിത്തീരുകയുള്ളൂ.

ചുരുക്കിപ്പറഞ്ഞാൽ എന്നെന്നുമോർമ്മിക്കണമെങ്കിൽ, മറക്കാതിരിക്കണമെങ്കിൽ ഈ ലോകത്തുള്ള ഓരോ വ്യക്തിയുടെയും സുഖത്തെയും ദു:ഖത്തെയും സ്വന്തം സുഖമായും ദു:ഖമായും കാണാനുള്ള ഒരു വലിയ മനസ്സിന്റെ ഉടമയായിത്തീരണം. ചിരംജീവികളായി മാറണമെങ്കിൽ ആദർശജീവിതം നയിച്ചേ പറ്റൂ. "പരോപകാരമേ പുണ്യം, പാപമേ പരപീഡനം" "പരോപകാരമിദം ശരീരം" " അന്യ ജീവനുതകി സ്വജീവിതം ധന്യമാക്കും വിവേകികൾ" എന്നൊക്കെ നമ്മൾ വിശ്വസിക്കുന്നുണ്ടെങ്കിലും പരോപകാര പ്രവണത ആ തലത്തിലേക്ക് ഉയർന്നുകാണുന്നില്ലാ എന്നതാണ് സത്യം. ഉപകാരം ചെയ്യുന്നവരെയും, അപകാരം ചെയ്യുന്നവരെയും ഒരുപോലെ കാണാനുള്ള കണ്ണും

സഹിക്കാനുള്ള മനസ്സും നമുക്കില്ല. ഉപകാരം ചെയ്യുന്നവർക്കു മാത്രമല്ല, അപകാരം ചെയ്യുന്നവർക്കും ഉപകാരങ്ങൾ ചെയ്യുന്നവരാണ് വലിയവർ– അവരാണ് മഹാന്മാർ. കാരുണ്യ പൂർണ്ണമായ ഇത്തരം പ്രവർത്തനങ്ങൾ അപകാരം ചെയ്തവരുടെ കണ്ണുതുറപ്പിച്ച് അവരെ നന്മയിലേക്കുകൊണ്ടുവരാനും ഉയർത്താനും പ്രേരകമായിത്തീരും. അതുകൊണ്ട് ഉപകാരം ചെയ്തവർക്ക് അങ്ങോട്ട് പ്രത്യുപകാരം ചെയ്യുന്നവനെക്കാൾ വിശിഷ്ടനും, മഹാനും അപകാരം ചെയ്തവർക്ക് തുറന്ന മനസ്സോടെ ഉപകാരം ചെയ്യുന്നവനാണ്. സജ്ജനങ്ങൾ അവരെ ആദരിക്കുകയും എന്നെന്നുമോർക്കുകയും ചെയ്യും. അവർ ഈ ലോകത്ത് ചിരപ്രതിഷ്ഠ നേടുകയും ചെയ്യും. സംശയമില്ല.

അങ്ങനെ ചിരം ജിവിതം സമ്പാദിക്കണമെങ്കിൽ, മറക്കാതിരിക്കണമെങ്കിൽ, എന്നെന്നുമോർമ്മിക്കണമെങ്കിൽ ഈ മണ്ണിൽ ജീവിക്കുകയും സഹജീവികളായ– സഹോദരങ്ങളായ മനുഷ്യരിൽ നിന്നും ഒളിച്ചോടാതെ അവരുടെ ഇടയിൽത്തന്നെ അവരിലൊരാളായി സേവനനിരതരനായി ജീവിച്ച് വിജയം കൈവരിക്കുക തന്നെ വേണം. ഏതു തപസ്സിനെക്കാളും, പ്രാർത്ഥനയെക്കാളും, യജ്ഞത്തെക്കാളും ശ്രേഷ്ഠമാണ്, ശക്തമാണ്, സേവനം എന്ന് വിശ്വസിക്കുന്ന ഒരു വ്യക്തിക്ക് ചിരംജീവിയാകാൻ നിഷ്പ്രയാസം സാധിക്കും.

“നീ ലോകത്തിലേക്ക് വന്നപ്പോൾ ലോകം ചിരിക്കുകയും നീ കരയുകയും ചെയ്തു. നീ ലോകത്തെ വിട്ടുപിരിയുമ്പോൾ ലോകം കരയുകയും, നീ ചിരിക്കുകയും വേണം. ആ വിധത്തിൽ ജീവിക്കുക’– എന്ന് നിർദ്ദേശിച്ച രാമചരിതമാനസകാരനായ തുളസീദാസന്റെ മഹദ്വചനങ്ങൾ അനുസരിച്ച് ജീവിക്കുവാൻ ആർക്കുകഴിയുന്നുവോ ആ വ്യക്തിയാണ് ചിരംജീവി. മരിക്കുന്നയാൾ ചിരിക്കുകയും ലോകം കരയുകയും ചെയ്യുന്ന വിധത്തിൽ ജീവിക്കണം. ലോകത്തെ വേദനിപ്പിച്ചുകൊണ്ട് സ്വയം ചിരിച്ചുകൊണ്ട് മരിക്കുന്ന ഒരു വ്യക്തിക്ക് മാത്രമേ ഇവിടെ ജീവിച്ചിരുന്നു എന്ന് അവകാശപ്പെടാൻ സാധിക്കുകയുള്ളൂ. അത്തരക്കാർ അപൂർവ്വമായേ ഈ ലോകത്ത് ജനിക്കാറുള്ളൂ. ഒരു മനുഷ്യൻ എന്ന നിലയ്ക്കുള്ള ഉത്തരവാദിത്തങ്ങളും, കടമകളും ഭംഗിയായി നിർവ്വഹിച്ച ഒരാളിന്റെ വിയോഗം തീർച്ചയായും സമൂഹത്തിനും ലോകത്തിനും ഒരു തീരാനഷ്ടമായിരിക്കും. അങ്ങനെയുള്ള ഒരു വിശിഷ്ട വ്യക്തിക്കുമാത്രമേ ചിരിച്ചുകൊണ്ടു മരിക്കാനും മറ്റുള്ളവരെ കരയി

ക്കാനും സാധിക്കുകയുള്ളൂ. എന്നെന്നുമോർമ്മിക്കണമെങ്കിൽ, മറക്കാതിരിക്കണമെങ്കിൽ, ലോകം വിട്ടുപോകുമ്പോൾ, ലോകം കരയുകയും സ്വയം ചിരിക്കുകയും ചെയ്യത്തക്കവിധത്തിലുള്ള ഉൽകൃഷ്ടമായ ഒരു ജീവിതം നയിക്കണം. ഈ സത്യമാണ് നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും വെളിച്ചവും പ്രകാശവും.!!!

# അച്ചടക്കം, സംയമനം, അനഹങ്കാരം, ആദർശം

ഏകാന്തദീപ്തമായ മനസ്സോടും, ഉയർന്ന ചിന്തകളോടും, ഏകാഗ്രമായി, ദീർഘകാല പ്രവർത്തനനിരതരാകുന്ന മഹാന്മാർക്കു മാത്രമേ ജീവിതത്തിൽ വിജയിക്കുവാൻ സാധിക്കുകയുള്ളൂ. തന്റെ പ്രവർത്തി വലുതോ ചെറുതോ എന്തോ ആകട്ടെ. അതിനെ ഒരു തപസ്യയായിക്കാണുകയും അതിന് മഹത്തായ ഒരു ലക്ഷ്യമുണ്ടായിരിക്കണം എന്ന് ആഗ്രഹിക്കുകയും ചെയ്യുന്നവരാണ് മഹത്തുക്കൾ. ഈ ലക്ഷ്യപ്രാപ്തിക്ക് ആവശ്യമായ അച്ചടക്കവും ആദർശവും സംയമനവും ആ വ്യക്തിക്ക് ഉണ്ടായിരിക്കുകയും വേണം. എന്നാൽ മാത്രമേ ലോകം അവരെ അംഗീകരിക്കുകയുള്ളൂ.

ആദർശവാനായ ഒരു മനുഷ്യനു മാത്രമേ മുകളിൽപ്പറഞ്ഞ കാര്യങ്ങൾ മുറുകെപ്പിടിക്കാൻ പറ്റുകയുള്ളൂ. എന്താണ് ആദർശങ്ങൾ എന്നാൽ? മനുഷ്യജീവിതത്തിൽ നാം അവശ്യം അറിഞ്ഞിരിക്കേണ്ടവയും, അനുഷ്ഠിക്കേണ്ടവയും ആയ തത്വങ്ങളാണ് ആദർശങ്ങൾ. മനുഷ്യജീവിതം സഫലമായിത്തീരണമെങ്കിൽ, വിജയിക്കണമെങ്കിൽ ഈ ആദർശങ്ങൾ ആചരിച്ചേ തീരൂ. എന്നാൽ ഈ ആദർശങ്ങളെ മനസ്സിൽ പ്രതിഷ്ഠിച്ച് അതിനനുസരിച്ച് ജീവിക്കാൻ സാധാരണക്കാർക്ക് ബുദ്ധിമുട്ടാണ്. കാരണം ചക്രവാളം പോലെയാണ് ആദർശങ്ങൾ. അവ അടുക്കുംതോറും അകന്നുകന്നു പോകുന്നു എന്നൊക്കെപ്പറയാറുണ്ട്. ഈ ആദർശങ്ങളൊക്കെ മഹാന്മാർക്കുവേണ്ടി മാത്രമുള്ളതാണ്. നമുക്ക് അവ കേൾക്കാനും വായിക്കാനും പൂജിക്കാനും പ്രകീർത്തിക്കാനുമൊക്കെ

യുള്ളതാണ്, എന്നൊക്കെയാണ് നമ്മുടെ ചിന്താഗതികൾ. ഇവിടെ ഒരു കഥ ഓർത്തുപോകുകയാണ്. പതിവായിട്ട് രാമായണം വായിക്കുകയും, രാമായണത്തിലെ കഥാപാത്രങ്ങളെക്കുറിച്ചുള്ള പ്രസംഗങ്ങൾ കേൾക്കാനും പോകുന്ന ഒരാളിനോടു് അയാളുടെ സുഹൃത്തു ചോദിച്ചു. " നിങ്ങൾ ആത്മാർത്ഥമായി മുടങ്ങാതെ രാമായണം പാരായണം ചെയ്യുകയും കേൾക്കുകയും ചെയ്യുന്ന ഒരാളാണല്ലോ. ശ്രീരാമന്റെ ആദർശങ്ങൾ പഠിക്കുകയും അവ ഉൾക്കൊള്ളുകയും കുറച്ചെങ്കിലും ജീവിതത്തിൽ പകർത്താൻ ശ്രമിക്കുകയും ചെയ്യുന്നുണ്ടല്ലോ എന്ന്" . അപ്പോൾ അയാൾ സുഹൃത്തിനോട് പറഞ്ഞു:- "അയ്യോ! ശ്രീരാമൻ ആരാണ്, സാക്ഷാൽ ഈശ്വരൻ. ഈശ്വരൻ ചെയ്യുന്നത് മനുഷ്യരായ നമുക്കു ചെയ്യാൻ പറ്റുമോ അതൊന്നും നമുക്കുള്ളതല്ല. നമ്മൾ അവിടെപ്പോകുന്നു. കേൾക്കുന്നു. വായിക്കുന്നു. എന്നുമാത്രം" അയാളുടെ മറുപടി ശ്രദ്ധിക്കു. ആദർശം അകലെയാണ്. നമ്മൾ അടുക്കുംതോറും അതകന്നുകന്നുപോകുന്നു. എന്നാൽ പുത്രൻ എന്ന നിലയിൽ, ഭർത്താവ് എന്ന നിലയിൽ സഹോദരൻ എന്ന നിലയിൽ രാജാവ് എന്ന നിലയിൽ എന്തെല്ലാം മഹത്തരങ്ങളായ സംഭാവനകളാണ് രാമൻ തന്റെ ജീവിതത്തിലൂടെ നമുക്ക് കാട്ടിത്തന്നത്. ത്യാഗപ്രധാനമാകണം ജീവിതമെന്ന് ജീവിച്ചുകാണിച്ച രാമന്റെ അയണത്തിലൂടെ ഒരു മനുഷ്യൻ എങ്ങനെ ജീവിക്കണമെന്ന് വ്യക്തമാക്കിത്തന്നു. ആ മാർഗ്ഗം സ്വീകരിക്കേണ്ടതിനു പകരം, അത് മഹാന്മാർക്കുള്ളതാണ്, അത് ആദർശമാണ് എന്ന് പറഞ്ഞ് ഒഴിയുകയാണ് നമ്മൾ ചെയ്യുന്നത്. എന്നാൽ ലോകത്തിന്റെ അസ്തിവാരം ഇഷ്ടികകളിലല്ല, മറിച്ച് ആദർശങ്ങളിലാണ് കെട്ടിപ്പടുത്തിരിക്കുന്നത് എന്ന സത്യം നമ്മൾ അറിയുന്നില്ല. "രാമോ വിഗ്രഹവാൻ ധർമ്മ: " രാമൻ ധർമ്മരൂപം പൂണ്ടതാണ്. എല്ലാവരെയും രമിപ്പിക്കുന്നവനാണ് രാമൻ. ത്യാഗത്തിലധിഷ്ഠിതമായ ഒരു ജീവിതം നയിക്കുന്ന ഒരാൾക്കുമാത്രമേ എല്ലാവരെയും രമിപ്പിക്കുവാൻ സാധിക്കുകയുള്ളൂ. രാമൻ ത്യാഗിയാണ്. നമ്മുടെ ഹൃദയത്തെ ആനന്ദിപ്പിക്കുന്നത് എന്താണോ അതാണ് ധർമ്മം. രാമായണത്തിലെ മാതൃകകളെ സ്വജീവിതത്തിൽ പകർത്തുവാൻ ശ്രമിക്കുന്നില്ലെങ്കിൽ പവിത്രമായ രാമായണഗ്രന്ഥം മുടങ്ങാതെ വായിക്കുന്നതുകൊണ്ടും കാണാതെ പഠിക്കുന്നതുകൊണ്ടും എന്തുപ്രയോജനം? "ആദർശം ചക്രവാളം പോലെയാണ്, നക്ഷത്രങ്ങളെപ്പോലെയാണ്. ഒരിക്കലും അവയോട് നമ്മൾ അടുക്കുന്നില്ല." എന്ന് പറഞ്ഞ് പിൻതിരിയുന്നതുകൊണ്ടും,

മുഖം തിരിക്കുന്നതുകൊണ്ടും നമ്മൾ നമ്മളെത്തന്നെ വഞ്ചിക്കുകയാണ് ചെയ്യുന്നത്.

നക്ഷത്രങ്ങളെ നോക്കി നമുക്ക് ഗതി നിശ്ചയിക്കാൻ സാധിക്കും. അവ നമ്മുടെ അടുത്തേക്ക് വരുന്നില്ല. അവയുടെ ലോകത്തേക്ക് നമുക്കു കടന്നുചെല്ലാനും പ്രയാസം. എന്നാലും എത്താലോകത്തിരുന്നുകൊണ്ട് അവ നമുക്ക് മാർഗ്ഗദർശനമരുളുന്നു. നമുക്കു വഴികാട്ടിയാകുന്നു. പ്രകാശം ചൊരിയുന്നു. അച്ചടക്കം, അനഹങ്കാരം, സംയമനം, ആദർശശുദ്ധി, ഇതൊക്കെ കൈവരണമെങ്കിൽ "ധർമ്മ: അസ്മത് കുല ദൈവതം" എന്നും "യതോധർമ്മ: തതോ ജയ:" എന്നും ഉള്ള ആദർശവിശ്വാസങ്ങൾ വിശ്വസിക്കുന്ന പുണ്യാത്മാക്കളായി മാറണം. അന്യർക്ക് നന്മയും സന്തോഷവും ഉൽക്കർഷവും ഉണ്ടാക്കുന്ന പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവരാണ് പുണ്യാത്മാക്കൾ. അവയുടെ ഫലമാണ് പുണ്യം. അന്യർക്ക് ഉൽക്കർഷം ഉണ്ടാകത്തക്ക പ്രവർത്തനങ്ങളിൽ ഏർപ്പെടുവാൻ നമ്മുടെ മനസ്സ് തയ്യാറാകണമെങ്കിൽ നമ്മൾ ധർമ്മബോധമുള്ളവരായിരിക്കണം. ആ ബോധമുള്ളവർ പുണ്യാത്മാക്കളായിരിക്കുകയും ചെയ്യും. അവരാണ് ജീവിതത്തിൽ വിജയിക്കുന്നവർ. ഈ ധർമ്മചിന്തയാണ് നമ്മെ നയിക്കുന്ന വിശ്വാസവും വിളക്കും പ്രകാശവും.

ആദർശങ്ങളുടെ നടുവിൽ ജിവിക്കുമ്പോഴും ആദർശപരങ്ങളായ പ്രസംഗങ്ങൾ കേൾക്കുമ്പോളും പുണ്യപുരാണഗ്രന്ഥങ്ങൾ അനുദിനം വായിച്ചുകൊണ്ടിരിക്കുമ്പോഴും, ജീവിതത്തിൽ അവയെ പ്രാവർത്തികമാക്കണം എന്ന ചിന്ത ഉദിക്കാത്തതാണ് നമ്മുടെ ദുരവസ്ഥക്ക് കാരണം. ഈ ആദർശങ്ങൾ മഹാത്മാർക്ക് വേണ്ടി മാത്രമുള്ളതാണ്. ഇതാണ് നമ്മെ ഭരിക്കുന്ന ചിന്ത. കാരണം മനുഷ്യ നന്മക്കുവേണ്ടി സ്വന്തം സുഖങ്ങൾ ഉപേക്ഷിക്കാനും, അവകാശങ്ങൾ വേണ്ടെന്ന് വയ്ക്കാനും നമ്മൾ ഒരുക്കമല്ല, തയ്യാറുമല്ല. അൽപ്പം പോലും ത്യാഗം അനുഷ്ഠിക്കാൻ നമുക്ക് മനസ്സുമില്ല. ലോകത്തിന്റെ നന്മക്കുവേണ്ടി നിയന്ത്രണങ്ങൾക്ക് വിധേയരാകാനും നമ്മൾ മടിക്കുന്നു. കുടുംബഭദ്രതക്കുവേണ്ടിപ്പോലും നമ്മൾ അതു ചെയ്യുന്നില്ല. പിന്നല്ലേ സമൂഹത്തിന്റെ രക്ഷക്കുവേണ്ടി ചെയ്യുന്നത്!! ഇവിടെയാണ് കുഴപ്പം. സ്വതന്ത്രരെന്ന് അഭിമാനിക്കുന്ന നമ്മൾ നിയന്ത്രണത്തെ വെറുക്കുന്നു. ഒടുവിൽ നമുക്ക് നമ്മെത്തന്നെ നിയന്ത്രിക്കാനാവാത്ത ഒരവസ്ഥ സംജാതമാകും. ഒന്നിനും ഒരു നിയന്ത്രണവും ഇല്ലാത്ത അവസ്ഥ. ആർക്കും

ആരെയും നിയന്ത്രിക്കാനാവാത്ത ഒരവസ്ഥ. ഈ ദുരവസ്ഥയിൽ നിന്നും നമ്മെ നയിക്കുന്ന പ്രകാശമാണ് വിളക്കാണ്, അച്ചടക്കം, സംയമനം, അനഹങ്കാരം ആദർശശുദ്ധി തുടങ്ങിയ ഗുണങ്ങൾ. എന്നാൽ ചക്രവാളം പോലൊണ് ആദർശങ്ങൾ എന്നും ആദർശം നക്ഷത്രങ്ങളെപ്പോലെയാണ് എന്നും ആദർശങ്ങൾക്കനുസരിച്ച് ജീവിക്കുവാൻ മഹാത്മാക്കൾക്ക് മാത്രമേ സാധിക്കുകയുള്ളൂ എന്നും പറഞ്ഞ് ആദർശത്തിൽ നിന്നും നമ്മൾ ഒരിക്കലും അകന്നുപോകാൻ പാടില്ല. മറിച്ച് "ലോകത്തിന്റെ അസ്തിവാരം ഇഷ്ടികകളിലല്ല ആദർശങ്ങളിലാണ്" എന്നും "ആദർശം ദിശാബോധം നൽകുന്നു" എന്നും ഉള്ള മഹത്തായ സത്യവും തത്വവും ഉൾക്കൊണ്ടുകൊണ്ട് അവയോട് ആഭിമുഖ്യവും ബഹുമാനവും എങ്കിലും കാണിക്കേണ്ടത് അത്യാവശ്യമല്ലേ?!! ആ ഉന്നതമായ ചിന്ത നമ്മെ നയിക്കുന്ന പ്രകാശവും വിളക്കും ആയിത്തീരട്ടെ!!

## അച്ചടക്കം വിളക്ക്

അനിതര സാധാരണമായ കഴിവുകളും സിദ്ധിവിശേഷങ്ങളും കൈമുതലായുള്ള പലർക്കും അവരുടെ കഴിവുകളെ ലോകസമക്ഷം പരിപൂർണ്ണമായി അവതരിപ്പിക്കുവാനോ, പ്രകാശിപ്പിക്കുവാനോ കഴിയാതെ ജീവിതത്തിൽ പരാജയപ്പെടുന്ന സംഭവങ്ങൾ നാം നിത്യേന കാണാറുണ്ട്. എന്താണിതിനു കാരണം? അവരുടെ മനസ്സിലെ അച്ചടക്ക രാഹിത്യമാണ് ഇതിന് മുഖ്യകാരണം. ഈശ്വരൻ കനിഞ്ഞരുളിയ നമ്മുടെ സിദ്ധികളെ കഴിവാ.ക്കി ലോകോപകാരപ്രദമായ രീതിയിൽ പ്രവർത്തിക്കണമെങ്കിൽ അച്ചടക്കവും സംയമനവും അത്യാവശ്യമാണ്. ഈ അച്ചടക്കം നമ്മുടെ മനസ്സിൽ തന്നെ മുളയ്ക്കണം. പുസ്തകപാരായണത്തിലൂടെയും സൽസംഗത്തിലൂടെയും സജ്ജനപ്രഭാഷണങ്ങളിലൂടെയും സൽപ്രവർത്തികളിൽകൂടിയും ഈ അച്ചടക്കം നമ്മൾ പരിപോഷിപ്പിച്ച് എടുക്കണം. ആ ശുദ്ധീകരണപ്രക്രിയയാണ് നമ്മുടെ വിശ്വാസവും വിളക്കും. ആ പ്രക്രിയ പരിപൂർണ്ണമാകുമ്പോൾ അച്ചടക്കം നമ്മുടെ മനസ്സിൽ ഉണരും. ആ ശക്തി നമ്മുടെ മനസ്സിൽ ഉണരുമ്പോൾ നമ്മുടെ വാക്കുകളിൽക്കൂടിയും പ്രവർത്തനങ്ങൾ വഴിയും മറ്റുള്ളവർക്ക് അതനുഭവിക്കാനും ആന്ദിക്കാനും സാധിക്കും. എത്ര കഴിവുള്ളവനാണെങ്കിലും അച്ചടക്കത്തിന്റെ ശക്തിയും പ്രാധാന്യവും സ്വയം മനസ്സിലാക്കുകയും അത് ജീവിതത്തിൽ ആചരിക്കാൻ തയ്യാറാകുകയും ചെയ്യുന്ന ഒരാൾക്കുമാത്രമേ ആദരണീയനും മഹാനുമായിത്തീരാൻ കഴിയുകയുള്ളൂ. സ്വതന്ത്ര ഭാരതത്തിന്റെ പുരോഗതിക്ക് മുഖ്യതടസ്സമായി

നിൽക്കുന്നത് ഇന്നത്തെ ജനങ്ങളുടെ അച്ചടക്ക രാഹിത്യമാണ്. സമാദരണീയരായിത്തീരണമെങ്കിൽ കഴിവിനോടൊപ്പം അച്ചടക്കവും സ്വായത്തമാക്കണം. ആ ശക്തിയാണ് നമ്മെ നയിക്കുന്ന വിശ്വാസവും വിളക്കും. ജീവിതത്തിൽ അച്ചടക്കമില്ലാതെ പോയതുകൊണ്ട് സിദ്ധിമാന്മാരായ പലർക്കും അവരുടെ കഴിവുകളെക പൂർണ്ണമായി പ്രകാശിപ്പിക്കാൻ കഴിയാതെ പോയി. ലോകത്ത് വിജയം കൈവരിക്കണമെങ്കിൽ അച്ചടക്കം അത്യാവശ്യമാണ്. വാക്കിന്റെ സംയമനമാണ് യോഗത്തിന്റെ മഹാദ്വാരം. "യോഗസ്യ പ്രഥമംദ്വാരം വാഗ് നിരോധ" വാക്കിലും നോക്കിലും പോക്കിലുമെല്ലാം അച്ചടക്കം അവശ്യം അനുഷ്ഠിക്കേണ്ട മഹത്തായ ഒരു ഗുണമാണ്.!!

## ആത്മവിശ്വാസം അഹങ്കാരം സംയമനം

ആത്മവിശ്വാസവും അഹങ്കാരവും സംയമനവും തമ്മിലുള്ള അകലം വളരെ ചെറുതാണെന്ന് ആലോചിച്ചുനോക്കിയാൽ നമുക്ക് മനസ്സിലാവും. നമ്മുടെ ജീവിതത്തിൽത്തന്നെ ഈ അനുഭവം ഉണ്ടാകുന്ന പല സന്ദർഭങ്ങളും ഉണ്ടായി എന്നുവരാം. ആത്മവിശ്വാസം നിയന്ത്രണാതീതമായിത്തീരുമ്പോൾ അത് അഹങ്കാരമായി മാറും. അഹങ്കാരത്തിലെ അനാവശ്യമായതും ആക്ഷേപസഹിതവുമായ അംശങ്ങൾ ഒഴിവാക്കുമ്പോൾ അത് ആത്മവിശ്വാസമായിത്തീരുന്നു. ആത്മവിശ്വാസം നമ്മളെ സംയമനത്തിലേക്ക് നയിക്കുന്നു. അഹങ്കാരം ആത്മവിശ്വാസമായി മാറുമ്പോഴാണ് നമ്മൾ വിജയിക്കുന്നത്. അഹങ്കാരവും ആത്മവിശ്വാസവും തമ്മിലുള്ള അതിർത്തിർരേഖ വളരെ പ്രധാനപ്പെട്ട ഒന്നാണ്. അഹങ്കാരം നമ്മെ നാശത്തിലേക്ക് നയിക്കുക തന്നെ ചെയ്യും. അഹങ്കാരം ആത്മവിശ്വാസവും സംയമനവുമായത്തീരുന്ന പരിവർത്തനമാണ് നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും.

ഒരു വ്യക്തി ആത്മവിശ്വാസമുള്ളയാളാണ് എന്ന് മറ്റുള്ളവർക്ക് ബോധ്യപ്പെട്ടാൽ അവർ അയാളെ ബഹുമാനിക്കും. മാത്രവുമല്ല ആ വ്യക്തിയിൽ അവർക്ക് മതിപ്പും ആദരവും ഉണ്ടാകും. വ്യക്തിജീവിതത്തിലും, ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും, അയാൾക്ക് പല നേട്ടങ്ങളും കൈവരിക്കാൻ സാധിക്കും. എന്നാൽ ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ഈ ആത്മവിശ്വാസം അമിതമായി അതിർത്തി രേഖ ലംഘിച്ചാൽ അവിടെ അഹങ്കാരത്തിന്റെ നിഴലും കറുപ്പും വീഴുകയും ചെയ്യും. അപ്പോൾ മറ്റുള്ളവർ പുച്ഛിക്കുകയും,

പരിഹസിക്കുകയും നിന്ദിക്കുകയും വെറുക്കുകയും ചെയ്തു എന്നു വരും. മാത്രവുമല്ല ആത്മവിശ്വാസം അഹങ്കാരമായി രൂപാന്തരം പ്രാപിച്ചാൽ അത് സർവ്വനാശത്തിൽ ചെന്നുചേരും. അതുകൊണ്ട് ഉത്തമനായ ഒരു വ്യക്തി ആത്മവിശ്വാസത്തിനും അഹങ്കാരത്തിനും ഇടയ്ക്കുള്ള അകലം കാത്തു സൂക്ഷിക്കുന്നതിൽ ദത്തശ്രദ്ധനായിരിക്കണം.

ഈ ലോകത്ത് സിദ്ധിമാന്മാരായ പലരിലും സിദ്ധികൾ പ്രകാശിച്ചു കാണുന്നില്ല. സിദ്ധിയെ കഴിവാക്കി രൂപാന്തരപ്പെടുത്തണമെങ്കിൽ അവിടെ ഒരു ശുദ്ധീകരണ പ്രക്രിയ അത്യന്താപേക്ഷിതമാണ്. ആ ശുദ്ധീകരണ പ്രക്രിയയുടെ അഗ്നിയാണ് അച്ചടക്കം. സിദ്ധികൾ കൈവരുമ്പോൾ നമ്മൾ അഹങ്കാരികളായി മാറുന്നു. അവിടെയാണ് കുഴപ്പം. ഇവിടെ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോട് പറഞ്ഞ കാര്യം എപ്പോഴും നമ്മൾ ഓർക്കുക:-"തോഴാ: നിനക്ക് എന്നെ കിട്ടണമെങ്കിൽ അഷ്ടസിദ്ധികളിൽ ഒന്നുപോലും ഉണ്ടായിരുന്നാൽ ഒക്കുകയില്ല. കാര്യമെന്തെന്നോ? സിദ്ധിയുണ്ടെങ്കിൽ അഹങ്കാരം വരും. ഈശ്വരനെ മറക്കും"- ഈ മഹദ്‌വചനം തന്നെയാണ് നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും. ഈ വിശ്വാസം നമ്മെ രക്ഷിക്കുക തന്നെ ചെയ്യും.

## നിയന്ത്രണം അത്യാവശ്യം

മനുഷ്യനായാലും പ്രകൃതിക്കായാലും നിയന്ത്രണം അത്യാവശ്യമാണ്. പരമപ്രധാനമാണ്. നിയന്ത്രണമില്ലാത്തതും അതിരില്ലാത്തതും അനാവശ്യവുമായ സ്വഭാവങ്ങളും രീതികളും നാശത്തിലേക്ക് നമ്മെ കടത്തിവിടുന്നു. "അധികമായാൽ അമൃതും വിഷം" എന്നാണ്. "അതിസർവ്വത്രവർജ്ജയേത്'' എന്നാണ് പ്രമാണം. ചിരായുസ്സിനെ നൽകുന്ന അമൃതുപോലും അധികമായാൽ അത് മരണകാരണമായ വിഷമായി മാറും. എത്ര വിശിഷ്ടമായ കാര്യമായാലും മിതമായേ അനുഭവിക്കാവൂ എന്നു സാരം. മുകളിൽപ്പറഞ്ഞ രണ്ടു പ്രമാണത്തിന്റെയും ഊന്നൽ മിതത്വത്തിലാണ്. സ്വയം നിയന്ത്രണങ്ങളും നിയമം മൂലമുള്ള നിയന്ത്രണങ്ങളും മനുഷ്യർക്ക് നന്മയും മേന്മയും ഉൽക്കർഷവും പ്രദാനം ചെയ്യുന്നു. ആത്മനിയന്ത്രണം പാലിക്കാത്ത വ്യക്തിക്ക് ആപത്തുകൾ ഉണ്ടാകുന്നു. സ്വാതന്ത്ര്യത്തിന്റെ കാര്യവും ഇതുപോലെതന്നെയാണ്. സ്വാതന്ത്ര്യം അനിയന്ത്രിതമാണെങ്കിൽ നമ്മെ ആപത്തിലേക്കും അധ:പതനത്തിലേക്കും താഴ്ത്തുന്നു. മനുഷ്യപ്രകൃതി നിയമത്തിനും നിയന്ത്രണത്തിനും വഴങ്ങിയാൽ ബാഹ്യപ്രകൃതിക്കും അത്

പലവിധത്തിൽ അനുഗ്രഹമായിരിക്കും.

ഏതു കാര്യത്തിലും മിതത്വം പാലിക്കുന്നത് വളരെ പ്രധാനമാണ്. അത് പാലിക്കാതിരിക്കുന്നതുകൊണ്ട്പല വിധത്തിലുള്ള ദോഷങ്ങളും അനുഭവിക്കേണ്ടിവരും. ദൈനംദിന ജീവിതത്തിൽത്തന്നെ ഇതിനു രണ്ടിനുമുള്ള ഉദാഹരണങ്ങൾ അനവധിയാണ്. അതുകൊണ്ട് എല്ലാക്കാര്യത്തിലും 'അതിസർവ്വത്രവർജ്ജയേത്' എന്ന പ്രമാണം അനുസരിക്കാൻ ശ്രമിക്കുക. ഇതുതന്നെയാണ് നമ്മെ വിജയത്തിലേക്ക് നയിക്കുന്ന വിളക്കും പ്രകാശവും വിശ്വാസവും.

# ആരാണ് വലിയവർ?

ആരാണ് വലിയവർ? വലിയവരെ നമ്മൾ എങ്ങനെ തിരിച്ചറിയും? വലിയവർക്ക് കൊടുക്കുന്ന മാനദണ്ഡങ്ങൾ എന്തൊക്കെയാണ്? മനുഷ്യരെക്കുറിച്ച് വലിയവരെന്നും ചെറിയവരെന്നും വ്യവച്ഛേദിച്ച് വിലയിരുത്തുന്നത് ഏതടിസ്ഥാനത്തിലാണ്? നമ്മൾ വളരെ ആഴത്തിൽ ചിന്തിച്ച് ഉറപ്പിക്കേണ്ട ഒരു വസ്തുതയാണിത്. അപ്പോൾ നമ്മുടെ ധാരണകളും മാനദണ്ഡങ്ങളും ശരിയല്ല എന്ന സത്യം നമുക്ക് ബോദ്ധ്യപ്പെടും. ധാരാളം പണവും കൃഷിഭൂമിയും മണിമാളികകളും വാഹനങ്ങളും ആർഭാടങ്ങളും ആശ്രിത ജനങ്ങളും ഉള്ളയാൾ വലിയവനാണോ? പാരമ്പര്യമുള്ള കുടുംബത്തിൽ പിറന്ന ഉന്നതജാതനും വലിയവനാണോ? ഉന്നതായ വിദ്യാഭ്യാസ യോഗ്യതയും വലിയ് ഉദ്യോഗവും സാമുദായിക സാമൂഹിക രംഗങ്ങളിൽ ഔന്നത്യവും പ്രമാണിത്വും ഉള്ള ഒരു വ്യക്തി വലിയവനാണോ? നമ്മൾ ആകെ ചിന്താകുഴപ്പത്തിലാണ്. സർവ്വസംഗപരിത്യാഗികൾ എന്ന് സ്വയം അഭിമാനിക്കുന്ന സന്യാസിമാരെ വലിയവരെന്ന് കണക്കാക്കാൻ പറ്റുമോ? മഠാധിപതിയാകാൻ വേണ്ടി മാത്രം സന്യസിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നവരാണ് അവരിൽ ഭൂരിപക്ഷവും. അപ്പോൾ അങ്ങനെയുള്ള സന്യാസിമാരും പണക്കാരും വിദ്യാസമ്പന്നരും ഒന്നുതന്നെ ആ സ്ഥാനത്തിനർഹരല്ല.

ഇവിടെ ഒരു വലിയ സത്യം അനാവരണം ചെയ്യേണ്ടതായിട്ടുണ്ട്. ജന്മമല്ല കർമ്മമാണ് മനുഷ്യനെ വലുതാക്കുന്നതും മഹാനാക്കുന്നതും. പ്രവൃത്തിയും നിവൃത്തിയും ചേർന്നതാണ് ജീവിതം എന്ന വിശ്വാസം

മുറുകെപിടിക്കുന്നവനാണ് വലിയവൻ. കാഴ്ചയ്ക്ക് ഒരു ഗമയും ഇല്ലാത്ത മുട്ടറ്റം വരെയുള്ള ഒരു മുണ്ടുമാത്രം ധരിച്ച ഗാന്ധിജി എങ്ങനെ മഹാത്മാവായി? ഗാന്ധിജിയെ മാത്രമേ നമ്മൾ മഹാത്മാവെന്ന് വിളിക്കുന്നുള്ളൂ. സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തെ മുട്ടുകുത്തിച്ച് നമുക്ക് സ്വാതന്ത്ര്യം നേടിത്തന്നതുകൊണ്ടാണോ അങ്ങനെ വിളിക്കുന്നത്? തീർച്ചയായും അല്ല. ജന്മമല്ല കർമ്മമാണ് മനുഷ്യനെ വലുതാക്കുന്നത് എന്ന വലിയ സത്യമാണ് ഇവിടെ തെളിഞ്ഞുകാണുന്നത്. "പ്രവർത്തിച്ചു കാണിക്കുക; പ്രസംഗിക്കുകയല്ല വേണ്ടത്" എന്ന തത്വം ആചരിച്ചുകാണിച്ച പരമാചാര്യനാണ് ഗാന്ധിജി. "ഒരൗൺസ് അനുഷ്ഠാനം ടൺ കണക്കിനുള്ള പ്രസംഗങ്ങളേക്കാൾ തൂക്കമുള്ളതാണ്" എന്ന വിവേകാനന്ദമതം മുറുകെപ്പിടിച്ച മഹാത്മാവാണ് മഹാത്മാഗാന്ധി. "ഈശ്വരൻ എല്ലാ വസ്തുക്കളെയും നല്ലതായി സൃഷ്ടിക്കുന്നു. പക്ഷെ മനുഷ്യൻ ഇടപെട്ട് എല്ലാം വഷളാക്കുന്നു" എന്ന സത്യവും അദ്ദേഹത്തിനറിയാമായിരുന്നു. അദ്ദേഹത്തിന്റെ ലളിത ജീവിതവും ഉന്നതമായ ചിന്തകളും വിശ്വാസപ്രമാണങ്ങളും അഹിംസാസിദ്ധിയും നിരാഹാരം, സത്യാഗ്രഹം, സഹനസമരം തുടങ്ങിയ ചെറിയ ചെറിയ യുദ്ധമുറകളുമാണ് ഗാന്ധിജിയെ മഹാത്മാവാക്കിത്തീർത്തത്. ചെറിയ ചെറിയ പ്രവൃത്തികൾ കൊണ്ടാണ് അദ്ദേഹം വലിയ വലിയ കാര്യങ്ങൾ നേടിയത്; വലിയവൻ എന്ന സ്ഥാനം ജനഹൃദയങ്ങളിൽ പ്രതിഷ്ഠിച്ചത്. മറ്റുള്ളവരുടെ വേദനകൾ സ്വന്തം വേദനകളാക്കി മാറ്റാനും, സഹജീവികളുടെ കണ്ണുകൾ നനയുമ്പോൾ സ്വന്തം മനസ്സും കണ്ണുകളും ആർദ്രമാക്കിത്തീർക്കാനും, അവരോടൊത്ത് സഹതപിക്കാനും ഉള്ള ഒരു വലിയ മനസ്സിന്റെ ഉടമയായിരുന്നു ഗാന്ധിജി. അതുകൊണ്ടാണ് അദ്ദേഹം വലിയവനും മഹാത്മാവുമായി വിജയിച്ചത്.

പാവപ്പെട്ടവരോടും ദു:ഖിതരോടും അശരണരോടും സ്നേഹഹൃദയമുള്ളവരും സഹജീവികളിൽ വിശ്വാസമുള്ളവരും നീതിന്യായങ്ങളോട് ബഹുമാനവും വിധേയത്വമുള്ളവരുമായ യഥാർത്ഥ മനുഷ്യർ ആരാണോ അവരാണ് വലിയവർ. ഭൗതിക ജീവിതത്തിൽ ഇങ്ങനെയുള്ളവർ മറ്റെന്തൊക്കെയില്ലെങ്കിലും വലിയവരാണ്. അങ്ങനെയുള്ള ചിന്താഗതികളില്ലാത്തവർ മറ്റെല്ലാത്തരത്തിലും സമ്പന്നരാണെങ്കിലും ചെറിയവരുമാണ്. ഇതിൽനിന്നും മനസ്സിലാക്കേണ്ട ഒരു വലിയ സത്യമുണ്ട്. ആരാണ് വലിയവർ? വലിയ മനസ്സുള്ളവരാണ് വലിയവർ എന്ന് നിസ്സംശയം പറയാം. തന്നാലാവുന്നത് മറ്റുള്ളവർക്കുവേണ്ടി മനസ്സ് തുറന്ന് വേണ്ട

തുപോലെ ചെയ്യണം എന്നത് ജീവിതാദർശമായി സ്വീകരിച്ചിട്ടുള്ളവരാണ് വലിയവർ. സ്വന്തം നന്മതിന്മകളും സുഖദു:ഖങ്ങളും പേരും പെരുമയും സ്വാർത്ഥമോഹങ്ങളുമെല്ലാം വാരിക്കെട്ടി കടലിലെറിയണം എന്ന സ്വാമി വിവേകാനന്ദന്റെ ദർശനം സ്വാംശീകരിച്ച് പ്രവർത്തിക്കുന്നവരാണ് വലിയവർ.

ആരും വലിയവരായി ജനിക്കുന്നില്ല. സ്ഥാനമാനങ്ങളും പാരമ്പര്യവുമുള്ള ഒരു കുടുംബത്തിൽ ജനിച്ചതുകൊണ്ടുമാത്രം അയാൾ വലിയവനാകുന്നില്ല. ജന്മമല്ല, കർമ്മമാണ് മനുഷ്യനെ വലിയവനാക്കുന്നതും ചെറിയവനാക്കുന്നതും. കർമത്തിന്റെ വലിപ്പമല്ല, അത് എത്ര ചെറുതോ വലുതോ ആകട്ടെ, അത് ആർക്ക് എങ്ങനെ ഉതകുന്നു; ആ കർമത്തിലുള്ള ആത്മാർത്ഥതയും നിഷ്ഠയും എങ്ങനെ, അതൊക്കെയാണ് പ്രധാനം. മറ്റുള്ളവരുടെ മനസ്സിൽ ആശ്വാസവും സന്തോഷവും സംതൃപ്തിയും സുഖവും പ്രദാനം ചെയ്യുന്ന കർമങ്ങൾ ആയിരിക്കണം അത്.

ബാഹ്യമോടികൾ കണ്ട് ഭ്രമിച്ച് ഒരാളെ വലിയവനെന്ന് വിലയിരുത്തുക സാധ്യമല്ല. പെരുമാറ്റത്തിലും പ്രകൃതിയിലും മാന്യത പുലർത്തിയതുകൊണ്ടുമാത്രം അവർ വലിയവരാകണമെന്നില്ല. മാനുഷിക ഗുണങ്ങളുടെ ഇരിപ്പിടമായ നല്ല മനസ്സിന്റെ ഉടമയെ മാത്രമേ വലിയവൻ എന്ന് അംഗീകരിക്കാൻ പറ്റുകയുള്ളൂ. കാഴ്ചയ്ക്ക് കേമനാണെങ്കിലും അയാളുടെ മനസ്സ് ദുഷ്ടതയുടെയും സ്വാർത്ഥതയുടെയും ആവാസഭൂമിയാണെങ്കിൽ അയാൾ എങ്ങനെ വലിയവനാകും? വലിയനവല്ല എന്നുമാത്രമല്ല ചെറിയവരിൽ ചെറിയവനാണ് അയാൾ എന്ന് മുദ്രകുത്തേണ്ടിവരും. ബാഹ്യരൂപല്ല മറിച്ച് ആന്തരസത്തയാണ് ഇവിടെ പ്രധാനം.

"നിറകുടം തുളുമ്പുകയില്ല" എന്ന് കേട്ടിട്ടില്ലേ? വലിയ്വർ വിനയാന്വിതരായിരിക്കും. അവർ വാക്കിലും പോക്കിലും നോക്കിലും ബഹളവും ഗമയും ഒന്നും കാട്ടി ജനങ്ങളെ ആകർഷിക്കാനും ബഹുമാനം പിടിച്ചുപറ്റാനും ശ്രമിക്കാറില്ല. മറിച്ച് മിതഭാഷികളും സ്ഥിതപ്രജ്ഞരുമായിരിക്കും അവർ. വലിയ മനസ്സുള്ളവരായ അവർ അഹങ്കാരമില്ലാത്തവരും, ആത്മനിയന്ത്രണം ഉള്ളവരും മറ്റുള്ളവരെ എല്ലാത്തരത്തിലും ബഹുമാനിക്കിന്നവരും ആയിരിക്കും. പ്രതിപക്ഷ ബഹുമാനമുള്ള വലിയ മനസ്സിന്റ ഉടമകളാണവർ. വിദ്യാസമ്പന്നരായാൽപ്പോലും അവർ പാണ്ഡിത്യത്തിൽ അഹങ്കരിക്കുന്നവരാണെങ്കിൽ അവരെ വലിയർ എന്ന് വിളിക്കാൻ പറ്റുകയില്ല. ഭാഷാവൈദഗ്ദ്ധ്യം കൊണ്ടും വസ്ത്രധാരണം കൊണ്ടും സ്ഥാനവലുപ്പം കൊണ്ടും മാത്രം അവർ വലിയവ

രായിത്തീരുന്നില്ല. വിനയംകൊണ്ടും സംസ്ക്കാരം കൊണ്ടുമാണ് വിദ്യാസമ്പന്നരായ പണ്ഡിതന്മാർ വലിയവരായിമാറുന്നത്. "വിദ്യാ, ദദാതി വിനയം" എന്നാണ്. ധനം, വംശം, വിദ്യ, രൂപം, പരാക്രമം, പ്രസിദ്ധി തുടങ്ങി ആറല്ല അറുന്നൂറ് കാര്യങ്ങൾ ഉണ്ടായാലും വിനയവും മനുഷ്യത്വവുമില്ലെങ്കിൽ അവരെ എങ്ങനെ വലിയവർ എന്ന് വിളിക്കും. വലിയ മനസ്സാണ് ആവശ്യം.

കർമ്മനിരതരും നിർഭയരും ദയാശീലരും സ്വഭാവശുദ്ധിയുള്ളവരും ന്യായസ്ഥരും നിസ്വാർത്ഥരും സമർത്ഥരും ഈശ്വരചിന്തയുള്ളവരുമായ വ്യക്തികളെ തീർച്ചയായും വലിയവരായി കണക്കാക്കാം. അവർ ഏത് കുലത്തിലോ ഏത് സാഹചര്യത്തിലോ ജനിച്ചവരാകട്ടെ. പുൽക്കൂട്ടിൽ ജനിച്ച യേശുക്രിസ്തു ലോകരക്ഷിതാവല്ലേ! കാരാഗൃഹത്തിൽ പെറ്റു വീണ ഭഗവാൻ കൃഷ്ണൻ ലോകനിയന്താവല്ലേ?!

നിസ്സാര കാര്യത്തിനുപോലും ശുണ്ഠിപിടിക്കുന്ന ചില മുൻകോപികളെ കണ്ടിട്ടില്ലേ? അവർ യഥാർത്ഥത്തിൽ സജ്ജനങ്ങളാണ്. കുറച്ചുകഴിഞ്ഞാൽ അവർ ശാന്ത പ്രകൃതികളും മൃദുസ്വഭാവക്കാരുമായി മാറും. അവർ കാണിച്ച കോപത്തിനുവേണ്ടി പശ്ചാത്തിക്കുകയും കോപത്തിന് പാത്രമായവർക്കുവേണ്ടി എന്തും ചെയ്യുകയും ചെയ്യും. ഇത്തരക്കാരും വലിയമനസ്സിന്റെ ഉടമകളാണ്.

'ആരാണ് വലിയവർ' എന്ന അന്വേഷണത്തിൽ ഒരു കൂട്ടരെക്കൂടെ ഉൾപ്പെടുത്തേണ്ടതുണ്ട്. "നമുക്കറിയാവുന്ന കാര്യം അറിയാമെന്നും അറിയാൻ പാടില്ലാത്ത കാര്യം അറിയില്ല" എന്നും വ്യക്തമായും സത്യസന്ധമായും പറയാൻ കഴിവുള്ളവരും വലിയ മനസ്സുള്ളവരാണ്. അവർ മറ്റുള്ളവരെ വഴിതെറ്റിക്കാറില്ല. അറിയുന്ന കാര്യങ്ങൾ "അറിയാം" എന്നും അറിവില്ലാത്ത കാര്യങ്ങൾ "അറിയില്ല" എന്നും സത്യസന്ധമായി പറയാനുള്ള ആർജ്ജവ ബുദ്ധിയുള്ളവരാണവർ. അവരാണ് വലിയ മനസ്സിന്റെ ഉടമകളും. അറിവ് സത്യസന്ധവും സമഗ്രവുമാണെങ്കിൽ അറിയാമെന്നും അറിവില്ലാത്ത കാര്യങ്ങളിൽ ആളാകാൻ വേണ്ടി അറിയാമെന്നും പറഞ്ഞ് അപഹാസ്യരാകുന്നത് ശരിയല്ല എന്നും, ഉള്ള തിരിച്ചറിവുള്ളവരാണവർ. ആ വിവേകം ധീരതയാണ്. യഥാർത്ഥ അറിവുള്ളവർക്കേ വലിയ മനസ്സ് ഉണ്ടാകുകയുള്ളൂ. അങ്ങനെ വലിയ മനസ്സുള്ളവരെ മാത്രമേ വലിയവർ എന്ന് വിളിക്കാൻ സാധിക്കുകയുള്ളൂ. വലിയ മനസ്സുള്ള വലിയവരായിത്തീരാനുള്ള ആഗ്രഹവും പരിശ്രമവും നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും വിശ്വാസവും ആയിത്തീരട്ടെ!!!

# എവിടെയാണ് ശുദ്ധി?

ജലം കൊണ്ട് ശരീരം ശുദ്ധമാകുന്നു. സത്യംകൊണ്ട് മനസ്സ് ശുദ്ധമാകുന്നു. വിദ്യയും തപസ്സും കൊണ്ട് ജീവൻ ശുദ്ധമാകുന്നു. ജ്ഞാനം കൊണ്ട് ബുദ്ധിയും ശുദ്ധമാകുന്നു. എന്തിലും എപ്പോഴും ശുദ്ധി ഇച്ഛിക്കുന്നവരാണല്ലോ നാമെല്ലാം. അശുദ്ധി ആരുമൊട്ട് ഇച്ഛിക്കാറുമില്ല. ശരീരവും മനസ്സും ബുദ്ധിയുമൊക്കെ സംശുദ്ധമായിരിക്കണമെന്ന് ആഗ്രഹിക്കുന്നുണ്ടെങ്കിലും ശരീരശുദ്ധിമാത്രമേ നമ്മിൽ പലരും കാര്യമായി കരുതാറുള്ളൂ. അതിനുവേണ്ടിയേ ശ്രമിക്കാറുമുള്ളൂ. ശുദ്ധിക്കുവേണ്ടി നിത്യവും കുളിയ്ക്കും. ചിലർ രണ്ടും മൂന്നും പ്രാവശ്യം കുളിയ്ക്കും. ശുദ്ധവസ്ത്രം ധരിയ്ക്കും. വിയർപ്പിന്റെ ഗന്ധം വരാതിരിക്കാൻ വാസനദ്രവ്യങ്ങൾ പുരട്ടും. ഇവയൊക്കെ ശരീരശുദ്ധിയെ കരുതി ചെയ്യുന്ന കാര്യങ്ങളാണ്. നല്ല വെള്ളത്തിൽ ഒന്നു കുളിച്ചാൽ ശരീരത്തിന്റെ പുറമേയുള്ള മാലിന്യം മാറിക്കിട്ടും. എന്നാൽ ശരീരം ശുദ്ധമായി എന്ന് എങ്ങനെ പറയാൻ കഴിയും? മലമൂത്രപാത്രമായ മനുഷ്യശരീരം പുറത്തുവെള്ളമൊഴിച്ചതുകൊണ്ട് മാത്രം എങ്ങനെ ശുദ്ധമാകാനാണ്? പുറം ശുദ്ധമായതുകൊണ്ട്മാത്രം മനുഷ്യൻ ശുദ്ധനാകുന്നില്ല. പുറംപോലെ അകവും ശുദ്ധമാകണം. അകത്തെ ശുദ്ധിയാണ് പുറത്തെ ശുദ്ധിയെക്കാൾ പ്രധാനവും. അതിനു കുളിച്ചതുകൊണ്ടുമാത്രം പോരാ. മതിയായിരുന്നെങ്കിൽ നിത്യവും കുളിക്കുന്നവരെല്ലാം നിത്യശുദ്ധന്മാരായിരുന്നേനെ. അങ്ങനെ നാം കാണുന്നുമില്ല. പറച്ചിപെറ്റ പന്തിരുകുലത്തിലെ പാക്കനാര് കൈപ്പൻചുരയ്ക്ക തീർത്ഥങ്ങളിൽ മുക്കിയ കഥ കേട്ടിട്ടി

ല്ലേ? അദ്ദേഹവും സ്വസ്വാമിയായ ബ്രാഹ്മണനും കുളിച്ച എല്ലാ തീർത്ഥങ്ങളിലും ആ ചുരയ്ക്കയെയും കുളിപ്പിച്ചു. എന്നിട്ടും കറിവച്ചപ്പോൾ അതിന്റെ അകത്തെ കശപ്പുമാറിയില്ല. അപ്പോൾ അകം ശുദ്ധമാകാൻ ജലക്ഷാളനം പ്രയോജനകരമല്ല. അതുകൊണ്ട് അകം അഥവാ മനസ്സ് ശുദ്ധമാകാനുള്ള ഉപായം വേറെ നേടേണ്ടിയിരിക്കുന്നു. യഥാർത്ഥത്തിൽ ശുദ്ധീകരണപ്രക്രിയ ചിട്ടയോടും നിഷ്ഠയോടും നടത്തേണ്ടത് മനസ്സിലാണ്. മനസ്സ് ശുദ്ധമായാലേ വിചാരം ശുദ്ധമാകൂ. വിചാരം ശുദ്ധമായാലേ പ്രവൃത്തി ശുദ്ധമാവുകയുള്ളൂ. മനസ്സ് നന്നായിരിക്കണമെന്ന് പറയുന്നത് അതുകൊണ്ടാണ്. മനസ്സ് ശുദ്ധമാകാൻ ഒറ്റവഴിയേയുള്ളൂ. സത്യത്തെ സ്വാംശീകരിക്കുക. വാക്കിലും പോക്കിലും നോക്കിലും സത്യസന്ധരായിരിക്കുക. അപ്പോൾ ഐഹികപാരത്രികങ്ങളായ ഫലാനുഭവങ്ങളും സംശുദ്ധമാകും. മനസ്സ് പൂർണ്ണമായും സത്യസന്ധമാകുമ്പോൾ വിചാരങ്ങളും കർമ്മങ്ങളും എല്ലാം സത്യാധിഷ്ഠിതങ്ങളായിക്കൊള്ളും.

മനസ്സിന്റെ ഈ സത്യോപാസന ചെറിയ കാര്യമാണെന്ന് കരുതരുത്. സത്യമെന്ന വാക്കിന് "ഉണ്മ" എന്നാണ് മലയാളഭാഷയിലർത്ഥം. ഉണ്മയെന്നാൽ ഉള്ളത്. അതായത് ഇന്നലെയുള്ളത്, ഇന്നുള്ളത്, നാളെയുമുള്ളത്. ഇങ്ങനെ ത്രികാലങ്ങളിലും ഉള്ളതായി ഒരേ ഒരു വസ്തുവേയുള്ളൂ. അതാണ് പരമാർത്ഥവസ്തുവായ ഈശ്വരൻ. ഈശ്വരൻ സത്യസ്വരൂപനാണെന്ന് പറയുന്നത് അതുകൊണ്ടാണ്. അപ്പോൾ സത്യോപാസന സർവ്വേശ്വരോപാസന തന്നെയാണ്. ചിത്തത്തിനും കർമ്മത്തിനും നിത്യശുദ്ധിയും നിത്യശാന്തിയും കൈവരാൻ ഇതല്ലേയുള്ളൂ മാർഗ്ഗം. പക്ഷെ കലർപ്പറ്റ സത്യം എന്നൊന്ന് ഇന്ന് എവിടെയെങ്കിലുമുണ്ടോ? അത് ഇന്നൊരു അഗണ്യവസ്തുവായി മാറിക്കഴിഞ്ഞിരിക്കുന്നു. നിഘണ്ടുക്കളിൽ മാത്രമേ അതിന്റെ പൊരുൾ ഇന്നു കാണുന്നുള്ളൂ. അസത്യവും സത്യാഭാസവും അതിന്റെ സ്ഥാനത്ത് കൊടികുത്തിവാഴുകയാണ്. മലക്കറിക്കട മുതൽ മന്ത്രമണ്ഡപങ്ങൾ വരെയുള്ള എല്ലാറ്റിനെയും ഇന്ന് ഭരിക്കുന്നത് ഈ അസത്യവും സത്യാഭാസങ്ങളുമാണ്. അസത്യത്തിനുവേണ്ടി ജീവിക്കുന്നതിനെക്കാൾ സത്യത്തിനുവേണ്ടി മരിക്കാൻ ഉദ്ബോധിപ്പിച്ച ആർഷഭൂമിയിലാണ് ഈ ദുർഗ്ഗതി ഉണ്ടായിരിക്കുന്നതെന്നോർക്കുമ്പോൾ മനസ്സുനോവുന്നു. എങ്കിലും ഒരു കാര്യം നമുക്കു ചെയ്യാൻ കഴിയും. നമ്മുടെ വ്യഷ്ടി മനസ്സിനെ സത്യംകൊണ്ട് ജ്വലിപ്പിക്കുക. അത് നൽകുന്ന ശ്രേയസ്സ് അവാച്യമായിരിക്കും.

അങ്ങനെയാണ് മനസ്സിനെ ശുദ്ധീകരിക്കേണ്ടത്.

ശരീരവും മനസ്സവും ശുദ്ധമായാൽ മനുഷ്യൻ ധന്യനായോ? ആയില്ല. അയാൾ കുബുദ്ധിയായിപ്പോയാൽ എന്തുചെയ്യും? അപ്പോൾ ബുദ്ധിയും ശുദ്ധമാകണം. ആയേപറ്റൂ. കാരണം ബുദ്ധി ശുദ്ധമായാൽ മാത്രമേ മനസ്സും, അതുവഴി ഇന്ദ്രിയങ്ങളും കർമ്മങ്ങളും സംശുദ്ധമാവുകയുള്ളൂ. അറിവുകൊണ്ടുമാത്രമേ ബുദ്ധിയെ ശുദ്ധീകരിക്കാനാവൂ. എന്തെല്ലാം അറിവുകൾ ഏതെല്ലാം വഴിക്കു നേടാമോ, അതൊക്കെ നേടിയെടുക്കാൻ ശ്രമിക്കണം. ബുദ്ധിയുടെ ശുദ്ധിക്കു മാത്രമല്ല ആർജ്ജവത്തിനും അത് അത്യാവശ്യമാണ്. മാത്രവുമല്ല, ആ അറിവ് ധർമ്മബോധമുള്ളതായിരിക്കുകയും വേണം. ധർമ്മബോധമില്ലാത്ത പാണ്ഡിത്യം പോലും യഥാർത്ഥ അറിവല്ല.

അങ്ങനെ ശരീരവും മനസ്സും ബുദ്ധിയും ശുദ്ധമായിക്കഴിഞ്ഞാൽ, മനുഷ്യൻ ലൗകികമായി വിശുദ്ധനും ധന്യനുമായി എന്നു കരുതാം. എങ്കിലും ആ വിശുദ്ധിയുടെ പൂർണ്ണതക്ക് ജീവന്റെ ശുദ്ധീകരണം കൂടി ആവശ്യമാണ്. ശരീരശുദ്ധിവരുത്തിയതുകൊണ്ടോ മനസ്സ് സത്യസിദ്ധമായതുകൊണ്ടോ വിജ്ഞാനത്തിന്റെ ചക്രവാളം വികസ്വരമക്കിയതുകൊണ്ടോ മാത്രം ജീവൻ വിശുദ്ധമാകുന്നില്ല. അതിന് അതിന്റേതായ അനുഷ്ഠാനങ്ങൾ തന്നെ വേണം. തപോവിദ്യകൾ കൊണ്ടുമാത്രമേ ജീവനെ ശുദ്ധീകരിക്കാനാവു. അതായത് മനസ്സിനെ ഈശ്വരോന്മുഖമാക്കി തപിപ്പിക്കുക. അങ്ങെന ജീവശുദ്ധി കൈവരുമ്പോൾ മനുഷ്യൻ എല്ലാ അർത്ഥത്തിലും സംശുദ്ധനാകും. ചുരുക്കത്തിൽ ശരീരശുദ്ധിയോടും മനഃശുദ്ധിയോടും കൂടി സത്യസന്ധമായി ജീവിക്കുകയും വ്യർത്ഥമാക്കിക്കളയുന്ന സമയങ്ങൾ വിജ്ഞാനസമ്പാദനത്തിനുവേണ്ടി വിനിയോഗിക്കുകയും ചെയ്ത് ശുദ്ധബുദ്ധിയായി ഈശ്വരസ്മരണയോടുകൂടി കഴിഞ്ഞുകൂടാൻ ശ്രമിച്ചാൽ ജീവിതം ധന്യമാകും സംശുദ്ധമാകും.

# ആരാണ് ശത്രു?

**പ**ലരും പറഞ്ഞുകേൾക്കാറുണ്ട്. അവർക്ക് ഒരുപാടു ശത്രുക്കളുണ്ടെന്ന്. അതൊരു തെറ്റിദ്ധാരണയാണ്. ആരും ആർക്കും ശത്രുവല്ല. നമ്മുടെ ശത്രുക്കൾ നമ്മൾ തന്നെയാണ്. നമ്മുടെ സ്വഭാവങ്ങളാണ് നമ്മുടെ ശത്രുക്കൾ. നമുക്ക് സ്വർഗ്ഗവും നരകവും പണിയുന്നത് നമ്മൾ തന്നെയാണ്. നമ്മുടെ സ്വഭാവ ശത്രുക്കളിൽ ഏറ്റവും പ്രധാനിയാണ് കോപം. " നാസ്തി കോപസമോ രിപു:" എന്നാണ്. കോപത്തെപ്പോലെ മറ്റൊരു ശത്രുവും ഇല്ലാ എന്നർത്ഥം. കോപം യമനാണെന്ന് അദ്ധ്യാത്മ രാമായണത്തിൽ എഴുത്തച്ഛൻ ഉറക്കെ വിളിച്ചുപറയുന്നുമുണ്ട്. യമന്റെ കുലത്തൊഴിലെന്താണെന്ന് നമുക്കെല്ലാം അറിയാം. കൊല. അപ്പോൾ കോപം യമനാണെങ്കിൽ കോപത്തിന്റെ തൊഴിലും കൊലതന്നെ. നാമിന്നു ചുറ്റുപാടും കാണുന്ന ഈ കൊലകൾക്കെല്ലാം കാരണം ഈ കോപം തന്നെയാണ്. രാഷ്ട്രങ്ങൾ തമ്മിലും, സമുദായങ്ങൾ തമ്മിലും, വ്യക്തികൾ തമ്മിലും, ഇത്തരം കൊല നടത്തുകയാണ് കോപം. കോപമാകുന്ന ഈ കൊലയാളി തന്റെയും അന്യരുടെയും സ്വൈരം കെടുത്തുന്നു. പ്രപഞ്ച മനസ്സിനെ ഞെട്ടിക്കുന്നു. സാക്ഷരനായ മനുഷ്യനെപ്പോലും രാക്ഷസനാക്കി മാറ്റുന്നു. അച്ഛനെന്നോ അമ്മയെന്നോ ഭാര്യയെന്നോ ഭർത്താവെന്നോ മക്കളെന്നോ ഗുരുക്കന്മാരെന്നോ ഒന്നും ഈ കോപമാകുന്ന കൊലയാളിക്ക് നോട്ടമില്ല. കോപമാകുന്ന ഭ്രാന്താവേശത്തിൽ എല്ലാം നശിക്കും. നശിപ്പിക്കും. കോപത്തിന് കടിഞ്ഞാണില്ല. അതുകൊണ്ടാണ് " കോപം പരിത്യജിക്കേണം ബുധജനം"

എന്ന് എഴുത്തച്ഛൻ ഓർമ്മിപ്പിച്ചത്. ഒരിക്കലും കോപിക്കാൻ കഴിയാതെ ജീവിക്കാൻ കഴിയുമെങ്കിൽ അതൊരനുഗ്രഹമാണ്. അത് തനിക്കും അന്യർക്കും സ്വൈരം തരും. കോപമാകുന്ന ശത്രുവിനെ ജയിച്ചാൽ മാത്രമേ നമുക്ക് ജീവിതത്തിൽ വിജയം കൈവരിക്കാൻ സാധിക്കുകയുള്ളൂ. കോപം നിശ്ശേഷമില്ലാതായാൽ മാത്രമേ നാം അജാതശത്രുക്കളാവുകയുള്ളൂ. അത് മറക്കരുത്!!

നമ്മുടെ ശത്രുവായ കോപം നമ്മെ യുദ്ധത്തിലേയ്ക്കു നയിക്കുന്നു. യുദ്ധം തുടങ്ങിയാൽ മരിക്കുന്നത് ആരൊക്കെയാണ്? നഷ്ടപ്പെടുന്നത് എന്തൊക്കെയാണ്? യുദ്ധം പ്രഖ്യാപിച്ചുകഴിഞ്ഞാൽ ആദ്യം മരിക്കുന്നത്. നന്മയാണ്. ധർമ്മമാണ്. സത്യമാണ്. അല്ലാതെ സൈനികന്മാരും ശത്രുക്കളും മറ്റു ജനങ്ങളുമല്ല. യുദ്ധം അനിവാര്യമാണ് എന്ന അവസ്ഥ സംജാതമാകുമ്പോൾ രണ്ടുപക്ഷവും അവരവരുടെ പക്ഷത്താണ് ന്യായവും സത്യവും എന്ന് വരുത്തിത്തീർക്കാൻ ശ്രമിക്കും. ഈ ശ്രമത്തിൽ സത്യവും ന്യായവും നന്മയും മരിക്കുന്നു. ന്യായാന്യായങ്ങൾ വളരെക്കുറച്ചുമാത്രം അറിയാവുന്ന വളരെക്കുറച്ച് ആളുകൾ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. അങ്ങനെ യഥാർത്ഥസത്യം ഏതാനും ചിലർക്കു മാത്രം അറിയാവുന്ന ഒരു കാര്യമായതുകൊണ്ട് സ്വപക്ഷത്തെ ന്യായീകരിക്കാൻ വേണ്ടി എന്തു പറയാനും എന്തും പ്രവർത്തിക്കാനും രണ്ടു പക്ഷവും ശ്രമിക്കും. ഈ ശ്രമത്തിനിടയിൽ സത്യം മരിക്കും. അതുകൊണ്ടാണ് പറഞ്ഞത് യുദ്ധം പ്രഖ്യാപിച്ചുകഴിഞ്ഞാൽ ആദ്യം മരിക്കുന്നത് നന്മയും സത്യവും ന്യായവും ഒക്കെയാണെന്ന്. രാജ്യങ്ങൾ തമ്മിലായാലും, സമുദായങ്ങൾ തമ്മിലായാലും, കുടുംബങ്ങൾ തമ്മിലായാലും വ്യക്തികൾ തമ്മിലായാലും കലഹം പൊട്ടിപുറപ്പെട്ടാൽ പിന്നെ മരിക്കുന്നത് സത്യം തന്നെയായിരിക്കും. ന്യായവും നീതിയും തങ്ങളുടെ പക്ഷത്താണ് എന്ന് സ്ഥാപിക്കുവാൻ വേണ്ടി രണ്ടുകൂട്ടരും സത്യത്തെ കുരുതികൊടുക്കും. ഒരമ്മപെറ്റ സഹോദരങ്ങൾ തമ്മിലാണ് കലഹമെങ്കിലും സത്യത്തിന് സ്ഥാനമില്ലാതെവരും. എന്നാൽ ഇവിടെ ഒരു കാര്യം ജനങ്ങൾ ഓർക്കേണ്ടതുണ്ട്. ഇരുപക്ഷങ്ങളുടെയും വാദഗതികൾക്കിടയിലെവിടെയോ ആണ് സത്യമെന്ന സത്യം മറ്റുള്ളവർ മറക്കരുത്. അതുകൊണ്ട് പെട്ടെന്ന് ഒരാവേശത്താൽ പ്രേരിതരായി ഒരു തീരുമാനത്തിലെത്താനും പക്ഷം പിടിക്കാതിരിക്കാനും മറ്റുള്ളവർ ശ്രദ്ധിക്കണം. അതു കഴിഞ്ഞില്ലെങ്കിൽ, സത്യം കണ്ടെത്താൻ പറ്റിയില്ലെങ്കിൽ സത്യം കണ്ടെത്തുന്നതുവരെ കാത്തിരിക്കണം. കലഹം ആരു തമ്മി

ലായാലും അതു തുടങ്ങിക്കഴിഞ്ഞാൽ ആദ്യം മരിക്കുന്നത് യഥാർത്ഥ സത്യമാണെന്ന് പറയാൻ കാരണം ഇപ്പോൾ മനസ്സിലായല്ലോ.

ഇവിടെ നമ്മൾ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. യുദ്ധം തുടങ്ങാതിരിക്കുന്നതാണ് യഥാർത്ഥ വിജയം. യുദ്ധം തുടങ്ങിക്കഴിഞ്ഞാൽ സത്യസന്ധമായ വിജയം കൈവരിക്കാൻ ബുദ്ധിമുട്ടേണ്ടിവരും. അതുകൊണ്ടാണ് പ്രസിദ്ധ ചിന്തകനും, ദാർശനികനുമായ ബർട്രന്റ് റസ്സൽ പറഞ്ഞത് " യഥാർത്ഥമായ വിജയം യുദ്ധത്തിൽ ജയിക്കുന്നതല്ല, യുദ്ധത്തെ ജയിക്കുന്നതാണ്" എന്ന്. വളരെ അർത്ഥതലങ്ങളുള്ള ഒരുപദേശമാണിത്.

വേദവ്യാസൻ ഈ മഹത്തും ബ്രഹത്തുമായ സത്യം മഹാഭാരതം എന്ന തന്റെ കൃതിയിലൂടെ ആവിഷ്ക്കരിച്ചു നമ്മെ ബോധ്യപ്പെടുത്തി. പാണ്ഡവന്മാർ ജയിച്ചുവെന്നും കൗരവന്മാർ തോറ്റുവെന്നും മഹാഭാരതം മുഴുവൻ മനസ്സിരുത്തി മനസ്സിലാക്കാൻ ശ്രമിച്ചാൽ നമുക്കങ്ങനെ പറയാൻ കഴിയില്ല? പാണ്ഡവന്മാർ ജയിച്ചിട്ടും അവർ ആഹ്ലാദത്തിമിർപ്പിലല്ല, മറിച്ച് വിഷാദയോഗത്തിലാണ് മുങ്ങിയത്. യുദ്ധത്തിലുണ്ടായ കഷ്ടനഷ്ടങ്ങളുമായി തട്ടിച്ചുനോക്കുമ്പോൾ പാണ്ഡവന്മാർ ജയിച്ചു എന്ന് എങ്ങനെ പറയാൻ സാധിക്കും? യുദ്ധം പ്രശ്ന പരിഹാരമല്ലെന്നും പ്രശ്നം സൃഷ്ടിക്കുന്നതാണെന്നും നമുക്കു പറയേണ്ടിവരും. എന്നാലും യുദ്ധങ്ങൾക്കവസാനമില്ല. ചെറുതും വലുതുമായ എത്രയെത്ര കലഹങ്ങളാണ് അതിനുശേഷവും ഉണ്ടായിട്ടുള്ളത്. എന്നാലും നമ്മൾ പഠിക്കുകയില്ല. അതാണ് കഷ്ടം.

വഴക്കും വക്കാണവും കലഹവും ഒക്കെ നിർത്തണമെങ്കിൽ നമ്മൾതന്നെ തീരുമാനമെടുക്കണം. നമ്മൾ കലഹപ്രിയരാകാൻ പാടില്ല. അതിമോഹം, അഹങ്കാരം, വിദ്വേഷം, പരസ്പരസ്പർദ്ധ, ദുരന്ത, അസൂയ, പക തുടങ്ങിയ വികാരങ്ങൾ മനസ്സിൽ നിന്നും പിഴുതെറിയണം. ഈ വക ദുർഗ്ഗുണങ്ങൾ ഒരിക്കലും മനസ്സിൽ വളരാൻ അനുവദിച്ചുകൂടാ. മനുഷ്യരുടെ മനസ്സിൽ വിനയവും, വിവേകവും, ക്ഷമയും വളർത്തിയെടുക്കാൻ ശ്രമിക്കണം. മനുഷ്യൻ സമാധാനപ്രേമിയാകണം. അവൻ എല്ലാ അർത്ഥത്തിലും നല്ലവനാകണം. സ്നേഹിക്കാൻ പഠിക്കണം. "സ്നേഹമാണ് ദൈവം" എന്ന വിശ്വാസം മനസ്സിൽ അരക്കിട്ടുറപ്പിക്കണം. "അഹിംസാപരമോധർമ്മ:" 'സത്യം വദ, ധർമ്മം ചര', ധർമ്മോരക്ഷതി രക്ഷിത:', സത്യമേവ ജയതേ', 'യോഗക്ഷേമം വഹാമ്യഹം, 'മാവിദ്വിഷാവഹൈ', 'ലോകാ:സമസ്താ: 'സുഖിനോ ഭവന്തു"

– എന്നീ സുഭാഷിതങ്ങൾ മനസ്സിൽ വളർത്തിയെടുത്ത് അതനുസരിച്ച് ജീവിക്കണം. ഇങ്ങനെയൊരു തീരുമാനത്തിൽ എത്തിച്ചേർന്നാൽ മാത്രമേ മാനവരാശിക്ക് യുദ്ധത്തെ ജയിക്കാൻ സാധിക്കുകയുള്ളൂ. കലിംഗയുദ്ധത്തിന്റെ നാശങ്ങളാണല്ലോ മഹാനായ അശോക ചക്രവർത്തിയെ യുദ്ധത്തെ ജയിക്കാൻ സഹായിച്ചതും. യഥാർത്ഥമായ വിജയം യുദ്ധത്തിൽ ജയിക്കുന്നതല്ല യുദ്ധത്തെ ജയിക്കുന്നതാണ് എന്ന് ആ മഹാപുരുഷൻ മനസ്സിലാക്കി. അതാണല്ലോ അദ്ദേഹം "ഇനി യുദ്ധം ചെയ്യുകയില്ലാ" എന്ന ഭീഷ്മ പ്രതിജ്ഞയെടുത്തതും. അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ നാമധേയവും അന്വർത്ഥമായിത്തീർന്നു. അശോകൻ– ശോകമില്ലാത്തവൻ. നല്ല മനസ്സിന്റെ ഉടമയ്ക്കുമാത്രമേ സ്വയം സന്തോഷിക്കുവാനും മറ്റുള്ളവരെ സന്തോഷിപ്പിക്കുവാനും കഴിയുകയുള്ളൂ.

നമ്മുടെ ശത്രു നമ്മൾ തന്നെയാണ്. നമ്മുടെ സ്വഭാവ ശത്രുക്കളിൽ ഏറ്റവും പ്രധാനിയായ കോപത്തെ ജയിക്കുക– അതായിരിക്കണം നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും പ്രകാശവും!!

# സജ്ജന സംസർഗ്ഗംഭജേ

നിങ്ങളുടെ കൂട്ടുകാർ ആരാണെന്നു പറയാമെങ്കിൽ നിങ്ങൾ ആരാണെന്ന് ഞാൻ പറയാം എന്ന് അർത്ഥം വരുന്ന ഒരുചൊല്ല് ഇംഗ്ലീഷിലുണ്ട്. നമ്മുടെ സംസർഗ്ഗ സംസ്ക്കാരത്തിന്റെ നേർക്കാണ് ഈ വാക്യം വിരൽ ചൂണ്ടുന്നത്. നല്ലയാളുമായിട്ടാണ് നമുക്ക് സംസർഗ്ഗമെങ്കിൽ നാം നല്ലവരായിരിക്കും. അതല്ല, നല്ലവരല്ലാത്തവരുമായിട്ടാണ് നമുക്ക് കൂട്ടുകെട്ടെങ്കിലോ? നമ്മൾ അസത്തുക്കളായിരിക്കും. സത്തും അസത്തും ഭിന്ന സംസ്ക്കാരങ്ങളാണ്. പരസ്പര വിരുദ്ധങ്ങളുമാണ്. സംസർഗ്ഗംകൊണ്ടാണ് രണ്ടും സംജാതമാകുന്നത്. " സംസർഗ്ഗജാ ദോഷഗുണാഭവന്തി" എന്നു പറയാറില്ലേ? സ്വയമേവസത്തായ വസ്തുക്കളുണ്ട്. സ്വയം അസത്തായ വസ്തുക്കളുമുണ്ട്. സത്ത് അസത്തിനോടു ചേർത്താൽ സത്തും അസത്താവും. അതായത് ഒരു വസ്തു മറ്റൊരു വസ്തുവുമായി സംസർഗ്ഗം സാധിക്കുമ്പോൾ സംസർഗ്ഗം ചെയ്യുന്ന വസ്തുവിന് സംസർഗ്ഗം ചെയ്യപ്പെടുന്ന വസ്തുവിന്റെ സ്വഭാവം കൈവരും. ഇത് ഒരു പ്രകൃതിനിയമമാണ്. പാല് കരിവെള്ളത്തിൽ കലർന്നാൽ പാലിന്റെ നിറവും കറുപ്പാകും. പച്ചവെള്ളം പാലിൽ കലർന്നാലോ? വെള്ളവും പാലായി മാറും. മനുഷ്യന്റെ സംസർഗ്ഗ സംസ്ക്കാരവും ഇതിൽ നിന്നും ഭിന്നമല്ല. സജ്ജനങ്ങളോട് സംസർഗ്ഗമുണ്ടായാൽ സംസർഗ്ഗം ചെയ്യുന്നവനും സജ്ജനമാകും. ദുർജ്ജനങ്ങളോട് സംസർഗ്ഗമെങ്കിൽ ദുർജ്ജനമായും തീരും. സജ്ജനമായി ജീവിക്കുന്നതാണല്ലോ എന്നും എവിടെയും അഭികാമ്യം.

അതുകൊണ്ടാണ് സജ്ജനങ്ങളെ ഭജിക്കണമെന്നും ദുർജ്ജനങ്ങളെ ത്യജിക്കണമെന്നും മനീഷികൾ ഉപദേശിക്കുന്നത്. " ദുഷ്ടസംസർഗ്ഗം വരാതെയായിടണം, ശിഷ്ടരായുള്ളവർ തോഴരായീടണം" എന്നൊക്കെയല്ലേ കുഞ്ഞുന്നാളിലേ നാം ഉരുവിട്ടു പോന്നത്.

ദുഷ്ടസംസർഗ്ഗം ത്യജിച്ചുകൊണ്ടോ ശിഷ്ട സംസർഗ്ഗം ഭജിച്ചതുകൊണ്ടോ മാത്രം ജീവിതം സ്വച്ഛവും മെച്ചവുമാകുന്നില്ല. മനുഷ്യജീവിതം മനോഹരവും മഹനീയവുമാകണമെങ്കിൽ ആ സജ്ജനമനസ്സ് ധർമ്മബോധം കൊണ്ട് ജ്വലിക്കണം. ധമ്മാവബോധമില്ലാത്ത മനുഷ്യമനസ്സു സൗരഭ്യമില്ലാത്ത കുസുമം പോലെ ആ പേരിനു മാത്രമേ അർഹമാകുന്നുള്ളൂ. പൂവിനുണ്ടായിരിക്കേണ്ട വരിഷ്ടഗുണം പരിമളമാണെന്ന പോലെ, മനുഷ്യമനസ്സിനുണ്ടായിരിക്കേണ്ട പരിഷ്ടഭാവം ധർമ്മാവബോധമാണ്. കാരണം, അത്രയ്ക്ക് ഉത്കൃഷ്ടമായസ്ഥാനമാണ് ധർമ്മത്തിനു ജീവിതത്തിലുള്ളത്. ധരിക്കാനുള്ളതാണ് ധർമ്മം (ധാരയതി ഇതിധർമ്മ:) അതുകൊണ്ട് എപ്പോഴും അത് മനസ്സിൽ സൂക്ഷിച്ചേ പറ്റൂ. ധർമ്മാനുഷ്ഠാനത്തിന് മൂന്നു വിധത്തിലുള്ള തപസ്സാണല്ലോ. ഭഗവദ്ഗീത അനുശാസിക്കുന്നത് ശരീരം കൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടുമുള്ള തപസ്സ് ധർമ്മാനുഷ്ഠാനത്തിന് അത്യന്താപേക്ഷിതമാണ് മനസ്സ് എപ്പോഴും ധർമ്മനിഷ്ഠമായിരിക്കുകയും ധർമ്മത്തെ തന്നെ കേൾക്കുകയും മനനം ചെയ്യുകയും ചെയ്താൽ മാത്രമേ ധർമ്മാനുഷ്ഠാനത്തിൽ മനുഷ്യർ വിജയിക്കുകയുള്ളൂ. പല പ്രകാരത്തിലുള്ള കർമ്മ ശൃംഖലയിൽപ്പെട്ടുഴലുന്ന മനുഷ്യൻ തനിക്ക് ദോഷമൊന്നും സംഭവിച്ചുകൂടാ എന്ന് എപ്പോഴും ചിന്തിച്ചു കൊണ്ടിരിക്കുന്നുവോ, അതുതന്നെ അന്യരോടു ചെയ്യാൻ പാടില്ലാ എന്ന തത്വമാണ് ധർമ്മശാസ്ത്രത്തിലെ അത്യുത്തമമായ സത്യവും തത്വവും. അതായത് അന്യർ നമ്മളോട് എന്തുചെയ്യരുത് എന്ന് നാം ആഗ്രഹിക്കുന്നുവോ അതു തന്നെ നമ്മൾ അന്യരോടും ചെയ്യാതിരിക്കുക അതാണ് ധർമ്മം. ഈ തത്ത്വം ജീവിതത്തിൽ പ്രായോഗികമാക്കിയാൽ മനുഷ്യൻ ജീവിതത്തിൽ വിജയിക്കുമെന്നതിന് ഒരു സംശയവും ഇല്ല. ഹിംസയും വിദ്വേഷവും അധർമ്മവും, ക്രൂരതയും ഒന്നും ഇല്ലാത്ത ഒരു മഹനീയ ജീവിതവുമായിരക്കും അത്. ധർമ്മാനുഷ്ഠാനം കൂടാതെയുള്ള ജീവിതം അർത്ഥശൂന്യമാണ് ഇങ്ങനെയുള്ള ജീവിതത്തെക്കുറിച്ച് ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികളുടെ ദ്വിതീയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദ പരമഹംസൻ പറ

യുന്നത് ശ്രദ്ധിക്കുക:-

യസ്യധർമ്മ വിഹീനാനി
ദിനാന്യായാന്തി യാന്തിച
സലോഹകാര ഭസ്ത്രേവ
ശ്വസന്നപിന ജീവതി"

(വിജ്ഞാനതരംഗിണി)

യാതൊരുത്തന്റെ ദിവസങ്ങൾ (കാലം)ധർമ്മാനുഷ്ഠാനം കൂടാതെ ചിലവാകുന്നുവോ, അവൻ കൊല്ലന്റെ തോൽ തുരുത്തിപോലെ ശ്വാസം കഴിയ്ക്കുന്നു. എങ്കിലും മൃതൻ തന്നെ ആകുന്നു. ഭാരത ദർശനം ധർമ്മശാസ്ത്രാധിഷ്ഠിതം തന്നെയാണ്. ഏതു ഗ്രന്ഥവും ധർമ്മത്തിന്റെ മഹത്വത്തെയാണ് പ്രകീർത്തിക്കുന്നത്. പരമപുരുഷാർത്ഥമായ മോക്ഷത്തിന് സാധനങ്ങളായ ധർമ്മാർത്ഥ കാമങ്ങളിൽ ധർമ്മത്തിന് തന്നെയാണ് മഹത്വവും പ്രാധാന്യവും എന്തിനധികം? മനുഷ്യന്റെ ഒരേയൊരു സുഹൃത്ത് ധർമ്മം മാത്രമാണ്. മരണക്കാലത്തുപോലും ഒരുമിച്ചു വരുന്ന ഒരേയൊരു സുഹൃത്ത് ധർമ്മം മാത്രമാണെന്ന് വേദവ്യാസൻ പ്രഖ്യാപിക്കുന്നു. മറ്റു സുഹൃത്തുക്കൾ ശവക്കുഴിവരെ മാത്രമേ നമ്മെ അനുഗമിക്കുന്നുള്ളൂ. ലോകാന്തരങ്ങളിൽ സഹായത്തിനായി മാതാപിതാക്കളും ഭാര്യാപുത്രാദികളും ഒന്നും ഉണ്ടാകുന്നില്ല. ധർമമം മാത്രമേ കൂടെക്കാണുകയുള്ളൂ. ആ സുഹൃത്താകട്ടെ മരണശേഷവും വിട്ടുപിരിയാതെ നമ്മെ അനുഗമിക്കുന്നു.:-

" ഏക ഏവ സുഹൃദ്ധമ്മോ
നിധനേ പ്യനു യാതിയ:
ശരീരേണ സമം നാശം
സർവ്വമന്യത്തു ഗച്ഛതി" - അതു കൊണ്ടാണ് ധർമ്മം ചര-

ധർമ്മംചര-ധർമ്മം ചെയ്യുക-എന്ന് വ്യാസൻ വീണ്ടും വീണ്ടും വിളിച്ചു പറയുന്നത് ഒരു സാഹചര്യത്തിലും ധർമ്മം കൈവെടിയരുതെന്നാണ് അദ്ദേഹത്തിന്റെ അനുശാസനം. എങ്കിലും വ്യാസമുനി തൃപ്തനല്ല. ധർമ്മം യഥാവിധി ആചരിക്കപ്പെടുന്നില്ലല്ലോ എന്നോർത്ത് അദ്ദേഹം ദു:ഖിക്കുന്നു. അർത്ഥവും കാമവും ധർമ്മമാർഗ്ഗത്തിലൂടെനേടാത്തതെന്താണെന്ന് മഹാഭാരത കാവ്യത്തിന്റെ അവസാന ഭാഗത്ത് അദ്ദേഹം കേഴുന്നത് ശ്രദ്ധിക്കുക!!

ധർമ്മദീപ്തമായ മനസ്സിൽ മാത്രമേ ജീവിതത്തിന്റെ അസ്ഥിരതയെപ്പറ്റിയുള്ള അവബോധമുണ്ടാവുകയുള്ളൂ. വിധിയുടെ കൈ.യ്യിലെ

വെറുമൊരു കളിപ്പാട്ടമാണ് ജീവിതമെന്ന് സുഖഭോഗങ്ങളുടെ പുറകേ ഓടി നടക്കുന്ന നാം ഓർക്കുന്നില്ല. കാലത്തിന്റെപലകപ്പുറത്ത് ചതുരംഗം ലീലയാടുന്ന വിധിയുടെ കരുനീക്കമായിട്ടാണ് ഒമർഖയ്യാം മനുഷ്യ ജീവിതത്തെ ചിത്രീകരിക്കുന്നത്. എത്ര ക്ഷണികമാണ് മനുഷ്യ ജീവിതം!! ഏതു സമയവും കാലപ്രവാഹത്തിൽ ഉടഞ്ഞു തകരാവുന്ന ഒരു വെറും നീർക്കുമിള. ഈ വാസ്തവം നാം മറക്കുന്നു. ഫലമോ? ഭൗതികസുഖങ്ങൾ ശാശ്വതങ്ങളാണെന്ന് നാം തെറ്റിദ്ധരിക്കുന്നു. ഭൗതിക സുഖങ്ങൾശാശ്വതമല്ലെന്നും എനിക്കു മരണമുണ്ടെന്നും എപ്പോഴും ചിന്തിക്കുക ആ ചിന്ത ഈശ്വരാവബോധത്തിന്റെ കവാടം തുറന്നു തരും. ഈശ്വരബോധം രുചിക്കാൻ കഴിയുന്നതല്ലേ ശാശ്വത സുഖം, അത് നേടിയെടുക്കുവാൻ ശ്രമിക്കുക.

'' ത്യജേ ദുർജ്ജനസംസർഗ്ഗം
ഭജേ സാധുസമാഗമം
കുരുധർമ്മമഹോരാത്രം
സ്മര, നിത്യമനിത്യതാം" എന്ന സുഭാഷിതം സദാസ്മരിക്കുക!!!

# വിധിയാണോ കർമ്മമാണോ ശക്തിയേറിയത്?

എന്തെല്ലാം അനുകൂല സാഹചര്യങ്ങൾ ഉണ്ടായാലും ആരെല്ലാം സഹായിക്കാൻ അരികിൽ ഉണ്ടായിരുന്നാലും അനുഭവിക്കാൻ വിധിക്കപ്പെട്ട കാര്യങ്ങൾ നമ്മൾ അനുഭവിക്കുക തന്നെ വേണം. ഇന്ന കാര്യം ഇന്നൊരാൾക്ക് അനുഭവിക്കണമെന്നതു വിധി നിശ്ചയമാണ്. "ഗരീയസീ കേവലമീശ്വരേച്ഛാ" എന്നാണല്ലോ പ്രമാണം. അലംഘ്യമായ ഈ നിശ്ചയത്തിനു മാറ്റം വരുത്താൻ ഈശ്വരന്മാർക്കു പോലും സാധ്യമല്ല. അവരും കീഴ്പ്പെട്ടേ പറ്റുകയുള്ളു.

സാക്ഷാൽ പരമശിവൻ സ്വയം മഹേശ്വരനാണ്. നഗേശനായ ഹിമവാൻ ശ്വശുരനാണ്. ധനേശനായ കുബേരൻ സുഹൃത്താണ്. വിഘ്നേശ്വരനായ ഗണേശൻ മകനാണ്. എന്നിട്ടും ശിവന് ഭിക്ഷാടനം ചെയ്യേണ്ടി വന്നു. വിധിവൈപരീത്യം എന്നല്ലാതെ എന്തു പറയാനാണ്? ഉഗ്ര പ്രതാപിയായ ഭാര്യാപിതാവും, നിധിപതിയായ സഖാവും, സർവ്വവിഘ്നഹരനായ പുത്രനും സഹായത്തിനുണ്ടായിരുന്നിട്ടും മഹേശ്വരന് എന്തേ തെണ്ടി നടക്കേണ്ടി വന്നു? ആലോചിച്ചാൽ അവിശ്വസനീയമായി തോന്നുമെങ്കിലും കാര്യം പരമാർത്ഥമല്ലേ?

ഇവിടെ മഹത്തായ ജീവിത തത്ത്വത്തിലേക്ക് ഈ സത്യം വിരൽ ചൂണ്ടുന്നു. ദേവന്മാർക്കു പോലും ഈ സത്യത്തെ മാറ്റി മറിക്കാൻ സാധ്യമല്ല. ആകാശത്തു മിന്നിത്തിളങ്ങുന്ന ചന്ദ്രൻ ദേവാംശ സംഭവനാണ്. എന്തെല്ലാം മഹത്ത്വമാണ് ചന്ദ്രനുള്ളത്. ചന്ദ്രൻ അമൃതകിരണനാണ്. ഔഷധങ്ങൾക്ക് ഇരിപ്പിടമായ ഓഷധികൾക്ക് അധിപനാണ്. സംഹാ

രമൂർത്തിയായ ശിവൻ തലയിൽ വച്ച് ലാളിക്കുന്നവനാണ്. ദുർവിധികൾക്ക് കാരണമാകുന്ന നക്ഷത്ര സമൂഹത്തെ ഭരിക്കുന്നവനാണ്. എങ്കിലും ചന്ദ്രൻ ക്ഷയാർത്തനായി ഭവിക്കുന്നു. ഔഷധീശന് ഇതെങ്ങനെ സംഭവിക്കുന്നു. വിധി നിശ്ചയം അതാണ്. അത് അനുഭവിക്കുകയല്ലാതെ മറ്റൊരു വഴിയുമില്ല.

അഭിമന്യുവിന്റെ കഥ വിധി നിശ്ചയത്തിന് ഉദാഹരണമായി ഇവിടെ പറയാവുന്നതാണ്. സർവ്വേശ്വരനായ കൃഷ്ണൻ അമ്മാവനാണ്. സവ്യസാചിയായ പാർത്ഥൻ പിതാവാണ്. കാലപുത്രനായ യുധിഷ്ഠിരൻ വല്യച്ഛനാണ്. പിതൃവർഗ്ഗത്തിലുള്ള മറ്റുള്ളവരും ദേവപൂജിതരായ പരാക്രമികൾ. അമ്മയാകട്ടെ കൃഷ്ണഭഗിനിയുമായ സുഭദ്ര. ഇവരൊക്കെ ചുറ്റുമുണ്ടായിരുന്നിട്ടും അഭിമന്യു യുദ്ധക്കളത്തിൽ മരിച്ചു വീണു. യമധർമ്മപുരിയിൽ പോയി മരിച്ചുപോയ ബ്രാഹ്മണ കുമാരനെ തിരിച്ചു കൊണ്ടു വന്ന കൃഷ്ണാർജ്ജുനന്മാർക്ക് അഭിമന്യുവിനെ മരണത്തിൽ നിന്ന് രക്ഷിക്കാനാവാത്തത് എന്തുകൊണ്ടാണ്? അഭിമന്യു അപ്പോൾ മരിക്കണമെന്നുള്ളത് വിധി നിശ്ചയമാണ്. അതിനെ തടയാൻ കഴിയുമോ?

ഇത്തരം ദുഃഖങ്ങളും അനുഭവങ്ങളും നമ്മുടെ ജീവിതത്തിൽ എന്തുകൊണ്ടാണ് സംഭവിക്കുന്നത് ദുഃഖം വരുമ്പോൾ വിതുമ്പുകയല്ലാതെ ആ ദുഃഖം വന്ന വഴിയെക്കുറിച്ച് നാമാരും ആലോചിക്കാറില്ല. ഓരോ ജന്മത്തിലും അക്കാര്യം ആലോചിച്ചാൽ അടുത്തു വരുന്ന ജന്മങ്ങളിൽ നമുക്ക് ദുഃഖിക്കാതിരിക്കാം. ഓരോ ജന്മത്തിലും അറിഞ്ഞോ അറിയാതെയോ നാം ചെയ്തു കൂട്ടുന്ന പാപകർമ്മങ്ങളാണ് അടുത്ത ജന്മങ്ങളിൽ പാപമായും ദുഃഖമായും വിധിയായും നമ്മെ വേട്ടയാടുന്നത്. അതിൽ നിന്നു രക്ഷപ്പെടാൻ ഒരു ജീവനും സാദ്ധ്യമല്ല. കർമ്മം ജീവനെ ജന്മത്തിലേക്ക് നയിക്കുന്നു. ചെയ്ത കർമ്മത്തിന്റെ ഫലം അനുഭവിക്കാൻ വേണ്ടിയുള്ള ജീവന്റെ തിരിച്ചു വരവാണ് ജന്മം. പൂർവ്വ ജന്മത്തിൽ ചെയ്ത പാപത്തിന്റെ ഫലം ഈ ജന്മത്തിൽ അനുഭവിച്ചേ പറ്റൂ. അപ്പോഴും ദുഷ്കർമ്മങ്ങൾ ചെയ്താൽ അതിന്റെ ഫലം പിന്നേയും അനുഭവിക്കേണ്ടിവരും. ഈ ദൂഷിതവലയത്തിൽ നിന്നും മോചനം കിട്ടാൻ ഒരു വഴിയേയുള്ളു. സൽക്കർമ്മങ്ങൾ മാത്രം ചെയ്യുക. അതായത് അന്യർക്ക് വേദനയുണ്ടാക്കുന്ന ഒരു കർമ്മവും ചെയ്യാതിരിക്കുക. ചെയ്യുന്ന കർമ്മത്തിന്റെ സ്വഭാവമനുസരിച്ചുള്ള ഫലം പറ്റിയേ പറ്റൂ. ഈശ്വരന്മാരോടു പോലും കർമ്മത്തിന്റെ നീതി നടത്തൽ

അങ്ങനെയാണ്.

ഭഗവാൻ ശ്രീരാമൻ ബാലിയെ ഒളിയമ്പെയ്തു കൊന്നു. രാമനോട് ഒരഹിതവും ചെയ്തവനല്ല ബാലി. എങ്കിലും രാമൻ ബാലിയെ വധിച്ചു. പിന്നീട് രാമൻ കൃഷ്ണനായി അവതരിച്ചപ്പോൾ അതേ ബാലി, ജരൻ എന്ന കാട്ടാളനായി ജനിച്ച് കൃഷ്ണന്റെ പെരുവിരലിൽ ഒളിയമ്പെയ്ത് അദ്ദേഹത്തെ വധിച്ചു. കർമ്മത്തിന്റെ ഗതി കണ്ടോ? ഒരു ജന്മത്തിൽ ചെയ്തുപോയ കർമ്മത്തിന്റെ ഫലം മറ്റൊരു ജന്മത്തിൽ അതേ നാണയത്തിൽ തന്നെ തിരിച്ചു കിട്ടുന്നു. ഇങ്ങനെയാണ് കർമ്മം നമ്മെ വേട്ടയാടുന്നത്. ചെയ്യുന്ന കർമ്മം നല്ലതാണെങ്കിലോ? സംശയിക്കേണ്ട. സന്തോഷഫലങ്ങൾ തന്നെ അനുഭവിക്കാൻ കഴിയും. സുഭദ്രയുടെ കഥ തന്നെ ഉദാഹരണം. ശിംശപാവൃക്ഷ ചുവട്ടിൽ രാക്ഷസികളുടെ പരിപീഡനങ്ങളേറ്റ് പൊറുതിമുട്ടിയ സീതാദേവിക്കു ഒരിറ്റ് ആശ്വാസം നൽകി വിഭീഷണ പുത്രിയായ ത്രിജട. ആ സൽക്കർമ്മത്തിന് അടുത്ത ജന്മത്തിൽ അവൾക്കു കിട്ടിയ ഫലമെന്തായിരുന്നു? കൃഷ്ണഭഗിനിയായ സുഭദ്രയായി പിറന്ന് പാർത്ഥന്റെ പ്രിയപത്നിയായി ജീവിക്കാനുള്ള ഭാഗ്യം കിട്ടി. താൽക്കാലികമായ ചെറിയ ഒരു സൽക്കർമ്മത്തിന് ഇതാണ് അനന്തര ജന്മത്തിലെ അനുഭവമെങ്കിൽ നിരന്തരം സത്കർമ്മങ്ങൾ ചെയ്യുന്നവർക്ക് ജന്മാന്തരങ്ങളിൽ അനുഭവിക്കാൻ കഴിയുന്ന ആനന്ദങ്ങളെപ്പറ്റി പറയേണ്ടതില്ലല്ലോ. കർമ്മത്തെ ധർമ്മം കൊണ്ട് മെച്ചപ്പെടുത്തുന്നവർക്ക് ഒരിക്കലും ദുർവിധി എന്നൊന്ന് ഉണ്ടാവില്ല. നന്മ ചെയ്യുന്നവർക്ക് ഒരിക്കലും ദുർവിധി ഉണ്ടാകുകയില്ല എന്നാണല്ലോ ഗീതാവാക്യവും.

ഒരുവൻ ഭൂതകാലത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങളുടെ സമ്മർദ്ദത്തെയാണ് അയാളുടെ വിധി എന്നു പറയുന്നത്. വിധിയാണോ കർമ്മമാണോ ശക്തമേറിയത് എന്ന് യുധിഷ്ഠിരൻ ഒരിക്കൽ ഭീഷ്മപിതാമഹനോടു ചോദിച്ചു. പ്രയത്നം തന്നെയാണ് വിധിയേക്കാൾ ശക്തമെന്ന് ഭീഷ്മർ പറഞ്ഞു. വർത്തമാനകാലത്തെ നല്ല ചിന്തകളും പ്രവൃത്തികളും കൊണ്ട് ഭൂതകാലത്തെ ചെയ്തികളുടെ സമ്മർദ്ദത്തെ അതായത് വിധിയെ നമുക്കനുകൂലമാക്കാൻ കഴിയും. മുമ്പു ചെയ്ത ദുഷ്കർമ്മങ്ങൾക്കു പരിഹാരമായി സത്കർമ്മങ്ങൾ ചെയ്ത് വിധിയെ തിരുത്താൻ സാധിക്കും. അങ്ങനെ പശ്ചാത്തപിച്ച് നമുക്ക് ദുർവിധിയെ മയപ്പെടുത്താൻ സാധിക്കും. പശ്ചാത്താപം ദൈവത്തോട് കൂടുതൽ അടുക്കുവാൻ നമ്മെ സഹായിക്കുന്നു. സദ്ഗുണ ജീവിതത്തിന്റെ അടിസ്ഥാന

തത്ത്വങ്ങളിലൊന്നാണ് പശ്ചാത്താപം. ചെയ്തുപോയ പാപങ്ങളുടെ അനന്തര ഫലത്തെ കുറിച്ചുള്ള ചിന്തയിൽ നിന്നുണ്ടാകുന്ന പശ്ചാത്താപം മനുഷ്യനെ ബോധവാനാക്കുന്നു. കുറ്റവിമുക്തനാക്കുന്നു. നന്മ നിറഞ്ഞ ജീവിതം നയിക്കാൻ അവൻ പ്രേരിതനാകുന്നു. അങ്ങനെ മനസ്സ് പ്രബുദ്ധമാകുന്നു. ആത്മാർത്ഥമായ പശ്ചാത്താപം ഈശ്വരൻ നമ്മുടെ തിന്മകളെ മായ്ച്ചു കളയാൻ സഹായിക്കുന്നു. പശ്ചാത്തപിക്കുന്നവനെ ഈശ്വരൻ കൂടുതൽ ഇഷ്ടപ്പെടുന്നു. "പശ്ചാത്തപിച്ചവൻ പാപം ചെയ്യാത്തവനെ പോലെയാണ്" എന്ന നബിവചനം ഓർക്കുക. തെറ്റു ചെയ്താൽ പശ്ചാത്തപിക്കുക തന്നെ വേണം. എന്നാലേ ജീവിതത്തിൽ വിജയിക്കാനും ധന്യത കൈവരിക്കാനും സാധിക്കുകയുള്ളു. ആരാധനാ കർമ്മങ്ങളിലൂടെ കരഞ്ഞ് ദൈവത്തോട് മാപ്പിരക്കണം. പാപം ചെയ്യാതിരുന്നാൽ മാത്രം പോര പാപത്തെ വെറുക്കുകയും വേണം. ആരോടാണോ നമ്മൾ പാപം ചെയ്തത് അവരോട് കുറ്റം ഏറ്റു പറഞ്ഞ് മാപ്പിരക്കണം. മനസ്സു നിറഞ്ഞു നിൽക്കുന്ന പശ്ചാത്താപമേ ഈശ്വര സന്നിധിയിലെത്തുകയുള്ളു. തെറ്റുകൾ വീണ്ടും വീണ്ടും ചെയ്തിട്ടു മനസ്സിൽ തട്ടാതെ വെറും നാട്യത്തിനു വേണ്ടിയുള്ള മാപ്പിരക്കലും പശ്ചാത്താപവും ഒരിക്കലും ഫലിക്കുകയില്ല. അങ്ങനെയുള്ളവർ ഈശ്വരസന്നിധിയിലെത്തുകയുമില്ല. തീർച്ച. പശ്ചാത്തപിക്കാത്തവന്റെ മനസ്സിൽ വീണ്ടും വീണ്ടും മാലിന്യങ്ങൾ അടിഞ്ഞുകൂടികൊണ്ടിരിക്കും. ചീത്ത കാര്യങ്ങൾ ചെയ്യാനുള്ള പ്രവണത ഏറിക്കൊണ്ടുമിരിക്കും. എന്നാൽ മനസ്സിൽ നിന്നും പാപമാകുന്ന മാലിന്യത്തിന്റെ കറ കഴുകിക്കളയണം. എന്നിട്ട് അവിടം പശ്ചാത്താപത്തിന്റെ പനിനീർ തളിച്ച് ശുദ്ധമാക്കണം. മനസ്സറിഞ്ഞു പശ്ചാത്തപിക്കുന്നവൻ കൂടുതൽ വിനയാന്വിതനും സുമനസ്സും ആയിത്തീരും. പ്രായശ്ചിത്തം ചെയ്യുന്നവൻ മനുഷ്യത്വത്തോടും അതുവഴി ഈശ്വരനോടും കൂടുതൽ അടുക്കുന്നു. അങ്ങനെ ഈശ്വരവിശ്വാസം മനസ്സിൽ ഉദിക്കുമ്പോൾ സത്കർമ്മം ചെയ്യാനുള്ള പ്രവണതയും ശക്തിയും കൈവരുന്നു. അങ്ങനെ വിധിയെ സൽക്കർമ്മം കൊണ്ട് തിരുത്താൻ സാധിക്കണം. ''അപ്പപ്പോൾ ചെയ്യുന്ന പാപത്തിനൊക്കെയും ഇപ്പശ്ചാത്താപമേ പ്രായശ്ചിത്തം."

# പരദൂഷണം ഹിംസയാണ്

അന്യന്റെ കുറ്റം കടുകോളം ചെറുതാണെങ്കിലും ഖലൻ അതുകണ്ടുപിടിക്കുന്നു. എന്നാൽ സ്വന്തമായ വലിയദോഷം കണ്ടാലും അയാൾ കാണുന്നില്ല.

ലോകത്ത് സജ്ജനങ്ങളും ദുർജ്ജനങ്ങളും ഉണ്ട്. സജ്ജനങ്ങൾ മാത്രമായോ, ദുർജ്ജനങ്ങൾ മാത്രമായോ ഒരു ലോകമില്ല. ഇരുൾ മാത്രമോ, പ്രകാശം മാത്രമോ അല്ലല്ലോ കാലം. ഇരുളിന്റെയും പ്രകാശത്തിന്റെയും സമവായമാണത്. വിപരീതസ്വഭാവത്തോടുകൂടിയ ദ്വന്ദ്വങ്ങളുടെ ഘടനയാണ് പ്രപഞ്ചം. അതുകൊണ്ട് മനുഷ്യരിലും സജ്ജനങ്ങളും ദുർജ്ജനങ്ങളും ഉണ്ടായാലേ പറ്റൂ. നല്ല കാര്യങ്ങൾ മത്രം ചിന്തിക്കുകയും നല്ല കാര്യങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നവരാണ് സജ്ജനങ്ങൾ. പരപീഡാകാരമായ ഒന്നും അവരുടെ മനസ്സുകളെ മലിനമാക്കാറില്ല. കാരണം അത് പാപമാണ്. ഈശ്വരേതരമാണ് എന്ന ബോധം അവർക്കുണ്ട്. അന്യന് വേദനയുണ്ടാക്കുന്ന വിചാരം പോലും ദുഃഖഹേതുകമാണെന്ന് അവർ ചിന്തിക്കുന്നു. അതുകൊണ്ട് പരപീഡാകരമായ കർമ്മങ്ങളിൽ അവരുടെ ചിന്തയോ പ്രവൃത്തിയോ വ്യാപരിക്കാറില്ല. ദുർജ്ജനങ്ങൾ അങ്ങനെയല്ല. പരപീഢനമാണ് അവരുടെ മുഖമുദ്ര. അന്യനെ വേദനിപ്പിക്കുന്നതാണ് അവർക്ക് രസം. അറിഞ്ഞോ അറിയാതെയോ അതിൽ അവർ ആഹ്ലാദം കണ്ടെത്തുന്നു. ഖലൻ എന്ന പദത്തിന് ദുഷ്ടൻ എന്നു മാത്രമല്ല അർത്ഥം. 'ഖലസഞ്ചലനേ' എന്ന ധാതുപാഠമനുസരിച്ച് ചലിച്ചുകൊണ്ടിരിക്കുന്നവൻ അതായത് പരപീ

ഡനാർത്ഥം ചലിച്ചുകൊണ്ടിരിക്കുന്നവൻ, പഴുതുനോക്കുന്നവൻ എന്നും അർത്ഥമുണ്ട്. അതുകൊണ്ടാണ് പരപീഡനത്തിനും പരാപവാദത്തിനും അവർ പഴുതു നോക്കുന്നതും, അതിനുവേണ്ടി ചുറ്റിത്തിരിയുന്നതും.

എന്തിലും ദോഷം കാണുന്നവരാണ് ദുർജ്ജനങ്ങൾ. ഒരർത്ഥത്തിൽ അവർ ദോഷൈകദൃക്കുകളാണ്. അന്യരുടെ കുറ്റം കണ്ടുപിടിക്കുന്നതിലാണ് അവർക്ക് ഉത്സാഹം. കടുകോളമുള്ള കുറ്റം പോലും അവർ കണ്ടുപിടിക്കും. പിടിച്ചെടുക്കുകയും ചെയ്യും. അതിനെ വലിച്ചുനീട്ടി വളച്ചൊടിച്ച് വലുതാക്കി പറഞ്ഞുപരത്തുകയും ചെയ്യും. അന്യരുടെ കടുകോളമുള്ള കുറ്റം പോലും വലുതാക്കി ചിത്രീകരിക്കാൻ അവർക്ക് നല്ല വശമാണ്. ഇക്കൂട്ടർ എത്ര നിസ്സാരകുറ്റത്തെയും പർവ്വതീകരിച്ച് കാണിക്കും. ഇതിലെ ഏറ്റവും രസകരമായ കാര്യം തന്റെ വലുതായ ദോഷങ്ങൾ പോലും അവർ കാണുന്നില്ലെന്നുള്ളതാണ്. സത്യത്തിൽ അതു കണ്ടുപിടിക്കാനാണ് അയാൾ ശ്രദ്ധിക്കേണ്ടിയിരുന്നതും മെനക്കെടേണ്ടിയിരുന്നതും.

കുറ്റവും കുറവുമില്ലാത്ത ഒരു മനുഷ്യനുമില്ല. കുറ്റം കണ്ടുപിടിക്കുകയും അത് ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നത് നല്ലതാണ്. ഒരുസ്വഭാവമാലിന്യം തിരുത്താൻ ഒരു വ്യക്തിക്ക് അത് സഹായമാകുന്നു. പക്ഷെ അത് പരദൂഷണമായി പറഞ്ഞുപരത്തിയാലോ? അത് മഹാപാപമാണ്. അതിന് നൽകേണ്ടിവരുന്ന വില ഭയങ്കരവുമായിരിക്കും. അകവൂർ ചാത്തന്റെ കഥ കേട്ടിട്ടില്ലേ? അയാളുടെ ഭാര്യ ഒരിക്കൽ മറ്റൊരാളെക്കുറിച്ച് ഒരു നുണ പറഞ്ഞുകേൾപ്പിച്ചു. ശാന്തനായി എല്ലാം കേട്ടിരുന്ന ശേഷം ചാത്തൻ പറഞ്ഞു.:- ങാ...... നരകത്തിൽ ഒരട്ട നിനക്കുമായി" എന്ന് പരദൂഷണം പറയുന്നവർ മരിച്ചുചെല്ലുമ്പോൾ കാലൻ അവരെ നരകത്തിലിരുത്തി അട്ടതീറ്റിക്കുമെന്നാണ് വിശ്വാസം. അതുകൊണ്ടാണ് ഒരട്ട നിനക്കുമായെന്ന് ചാത്തൻ പറഞ്ഞത്.

ഏഷണി പറയുന്നവരെ നികൃഷ്ടമായ മൂർഖൻ പാമ്പിനോടാണ് മഹാന്മാർ ഉപമിച്ചിട്ടുള്ളത്. എന്നാൽ പാമ്പ് മനുഷ്യന്റെ ശരീരത്തിലേ കടിക്കുകയുള്ളൂ. വിഷമേറ്റാൽ മരിക്കുമെന്നേയുള്ളൂ. എന്നാൽ ഏഷണിയാകുന്ന മാരകമായ വിഷമേറ്റാലോ? ഏഷണിയാകുന്ന ആ പാമ്പ് മനുഷ്യന്റെ കാതിലേ കടിക്കുകയുള്ളൂ. മാരകമായ ആ വിഷമേറ്റ് മരിക്കുന്നതോ? കടിയേറ്റവനല്ല. മറ്റൊരുത്തൻ. പറഞ്ഞവന് കിട്ടുന്ന പ്രതിഫലമോ? നരകത്തിൽ അട്ട തിന്നാനുള്ള സൗകര്യവും, ഇങ്ങനെ അട്ട തിന്നണോ വേണ്ടയോ എന്നത് പരദുഷണം തൊഴിലായവർ ആലോ

ചിച്ചുതീരുമാനിക്കട്ടെ.

അന്യരെ അപവദിക്കുകയും തമ്മിലടിപ്പിക്കുകയും ചെയ്യുന്നതു കൊണ്ട് എന്തൊരു സുകൃതമാണാവോ പരദുഷണം പറയുന്നവന് ലഭിക്കുന്നതെന്ന് മനസ്സിലാകുന്നില്ല. പക്ഷെ അവൻ കുടുംബങ്ങളെ തമ്മിലകറ്റും. വ്യക്തികളെ തമ്മിലകറ്റും. സഹോദരങ്ങളെയും തമ്മിലടിപ്പിക്കും. അകന്നവരും തമ്മിലടിച്ചവരും കാര്യം മനസ്സിലാക്കി വരുമ്പോഴേക്കും സമയം വൈകിപ്പോകും. അപ്പോഴേക്കും അപവാദകർ വിജയിച്ചുകഴിഞ്ഞിരിക്കും.

പരദൂഷണവും ഏഷണിയും ഒരു മാനസിക രോഗമാണ്. നമ്മുടെയിടയിൽ പലർക്കുമുണ്ട് ഈ മഹാരോഗം. കുലീനരും വിദ്യാസമ്പന്നരുമായ ആളുകളെപ്പോലും ഈ രോഗം ബാധിച്ചു കാണുന്നുണ്ട്. വൈദ്യന്മാർക്ക് ചികിത്സിച്ചു മാറ്റാവുന്ന ഞരമ്പുരോഗമല്ല ഇത്. അസുഖവുമല്ല. ഇതിന് ഒരേ ഒരു മറുമരുന്നേയുള്ളൂ. സ്വയം നിയന്ത്രിക്കുക മാത്രമേ ഇതിന് ചികിത്സയുള്ളൂ. അങ്ങനെ മനസ്സിനെ സംസ്കരിച്ചെടുക്കുക. ശീലിച്ചു പോയ പണിയായതുകൊണ്ട് പെട്ടെന്നങ്ങ് നിറുത്തിക്കളയാൻ പ്രയാസമാണ്. എങ്കിലും ഒന്നു ചെയ്യാം. അന്യരെപ്പറ്റി അതുമിതും പറയണമെന്നു തോന്നിയാലും പറയരുത്. ശ്രീരാമകൃഷ്ണ പരമഹംസർ ശിഷ്യരോടു പറഞ്ഞതുപോലെ, പാമ്പിനോടു ഗുരു ഉപദേശിച്ചതുപോലെ, വേണ്ടിവന്നാൽ പത്തിപൊക്കാം. പക്ഷെ കടിക്കരുത്.

പരദൂഷണം പറയുന്നവരെക്കുറിച്ച് മറ്റുള്ളവർക്ക് പുച്ഛമാണ്. കുടുംബത്തിലായാലും സമൂഹത്തിലായാലും അവർക്ക് ആദരവു കിട്ടുകയില്ല. അതുകൊണ്ട് ആരും ആരെക്കുറിച്ചും ആവശ്യമില്ലാത്ത ഒന്നും പറയാതിരിക്കുക. അതാണ് മനുഷ്യസംസ്കാരം. പരദൂഷണം ഹിംസയാണ്. ഹിംസയുടെ ഫലം നരകവും. അതേറ്റുവാങ്ങാൻ നാം എന്തിന് സ്വയം ശ്രമിക്കണം?!!

# ജീവന്റെ സഹജഭാവമാണ് സ്വഭാവം

ഒരു ജീവൻ ജന്മം കൊള്ളുമ്പോൾത്തന്നെ അതിന്റേതായ ഭാവങ്ങളും രൂപം കൊള്ളും. അതായത് സ്വഭാവമെന്നത് ജീവനുമായി ഒട്ടിച്ചേർന്നിരിക്കുന്നു എന്നർത്ഥം. ഒരു ജീവൻ പൂർവ്വ ജന്മങ്ങളിൽ ആർജ്ജിച്ച പുണ്യപാപങ്ങളുടെയും ചെയ്തുകൂട്ടിയ നല്ലതും അല്ലാത്തതുമായ കർമ്മങ്ങളുടെയും ഫലമായിട്ട് ഉണ്ടാകുന്ന ജന്മസംസ്കാരമാണ് ഓരോ വ്യക്തിയുടെയും സ്വഭാവം. ഒരാളിൽ അന്ത്യകാലത്ത് പ്രബലമായി നിൽക്കുന്ന ചിന്തയും സ്വഭാവവും ആണ് പുനർജന്മത്തെ സ്വാധീനിക്കുന്നത്. ചിന്തയുടെ ശക്തിമൂലമാണ് സ്വഭാവരൂപവൽക്കരണം നടക്കുന്നത്. ഒരാൾ എന്തു വിചാരിക്കുന്നുവോ അവൻ അതായിത്തീരുന്നു എന്ന് ഛാന്ദോഗ്യോപനിഷത്ത് പറയുന്നു. പൂർവ്വജന്മങ്ങളിൽ സൽക്കർമ്മങ്ങൾകൊണ്ട് പുണ്യമാർജ്ജിച്ച ജീവൻ സൽസ്വഭാവം, ദയ, സദാചാരം, സ്നേഹം തുടങ്ങിയ സ്വഭാവങ്ങൾ തന്റെ പ്രവൃത്തികളിലൂടെ പ്രകടമാക്കും. എന്നാൽ ആടിക്കഴിഞ്ഞ പൂർവ്വജന്മങ്ങളിൽ ദുഷ്ടതകളും ദുർനയങ്ങളും ആചരിച്ചുപോന്ന ജീവനാണെങ്കിൽ അനന്തരജന്മത്തിൽ ദു:സ്വഭാവങ്ങളായിരിക്കും പ്രകടമാക്കുക. കാരണം ജീവന്റെ വാസന അത്തരത്തിലാണ്. ഈ ജന്മത്തിൽ നാം പ്രകടമാക്കുന്ന എല്ലാ സ്വഭാവരൂപങ്ങളും പൂർവ്വജന്മങ്ങളുടെ അവശിഷ്ടങ്ങളാണെന്നാണ് ധർമ്മശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നത്. മഹാഭാരതം ശാന്തിപർവ്വത്തിൽ ഭീഷ്മാചാര്യർ ഇക്കാര്യം വിശദമാക്കുന്നുണ്ട്.

നല്ല വിദ്യാഭ്യാസവും കുലീനതയും ഉള്ള ചില ആളുകൾ പരാനുക

ബയില്ലാതെയും മനുഷ്യസ്നേഹമില്ലാതെയും ദുർനീതികൾ ആചരിക്കുന്നത് നാം കാണാറില്ലേ? ഭാര്യയോടും സ്വന്തം മക്കളോടുപോലും നിർദയമായി പെരുമാറുന്നത് കണ്ടിട്ടില്ലേ? മാതാപിതാക്കളെപ്പോലും നിന്ദിക്കുന്നത് കേട്ടിട്ടില്ലേ? ക്ഷേത്രത്തിന്റെ തൊട്ടുമുൻപിൽ അധിവസിച്ചാലും ക്ഷേത്രത്തിൽ കയറുകയോ, ക്ഷേത്രേശ്വരനെ വന്ദിക്കുകയോ ചെയ്യാത്തവരെ കണ്ടിട്ടില്ലേ? അതൊക്കെ അവരുടെ ജീവന്റെ പൂർവ്വ സംസ്കാരത്തിന്റെ ദു:സ്ഥിതികൊണ്ട് സംഭവിക്കുന്നതാണ്. ജന്മസ്വഭാവം മാറ്റാൻ പ്രയാസമാണ്.

നാം ഫലാസക്തിയോടെ ചെയ്യുന്ന ഓരോ കർമ്മവും അതാതിന്റെ വാസന നമ്മുടെ അന്ത:കരണത്തിൽ സൃഷ്ടിക്കുന്നു. അതോടെ ആ കർമ്മം ചെയ്യാനുള്ള പ്രവണത നമ്മിലുളവാകുന്നു. അതേ കർമ്മം വീണ്ടും വീണ്ടും ചെയ്യുമ്പോൾ ആ വാസന കൂടുതൽ ദൃഢമായി അത് നമ്മുടെ സ്വഭാവമായി മാറുന്നു. അതോടെ അതിന്റെ സംസ്കാരം നമ്മുടെ അന്ത:കരണത്തിൽ നിലനിൽക്കുന്നു. മരണാനന്തരം ഈ കർമ്മത്തിന്റെ ഫലം പരിപക്വമാകുമ്പോൾ ഇതിന്റെ ഫലം അനുഭവിക്കാൻ തക്ക ശരീരത്തോടുകൂടിയ പുനർജന്മം ഉണ്ടാകുന്നു. ഒരോ വ്യക്തിയുടെയും അന്ത:കരണത്തിൽ ഇതുവരെയുള്ള ജന്മങ്ങളിലായി ചെയ്തു തീർത്ത ആയിരക്കണക്കിനുള്ള കർമ്മങ്ങളുടെ സംസ്കാരങ്ങൾ ഉണ്ടായിരിക്കും. അങ്ങനെ ഒരു ജീവൻ ജന്മം കൊളളുമ്പോൾത്തന്നെ അതിന്റേതായഭാവങ്ങളും രൂപം കൊള്ളുന്നു. അതുകൊണ്ടാണ് പൂർവ്വ ജന്മങ്ങളിലാർജ്ജിച്ച കർമ്മങ്ങളുടെ ഫലമായിട്ടുള്ള ജന്മസംസ്കാരമാണ് ഓരോ വ്യക്തിയുടെയും സ്വഭാവമെന്ന് പറയാൻ കാരണം. ജന്മസ്വഭാവം മാറ്റാൻ ആരു വിചാരിച്ചാലും സാധിക്കുകയില്ല.

കർപ്പൂരപൊടികൊണ്ട് തടം പിടിച്ച്, കസ്തൂരി കൊണ്ട് വളമിട്ട്, ഹിമജലം കൊണ്ട് നനച്ച് വളർത്തിയാലും ഉള്ളി അതിന്റെ സ്വതസിദ്ധമായ ഗുണം ഉപേക്ഷിക്കുകയില്ല. ഉള്ളി രൂക്ഷഗന്ധമുള്ള ഒരു വസ്തുവാണ്. ആ ഗന്ധമാകട്ടെ അതിന്റെ ജന്മസ്വഭാവവും. നാം എന്തെല്ലാം സംസ്ക്കരണങ്ങളും പരിചരണങ്ങളും അനുവർത്തിച്ചാലും അതിന്റെ ജന്മനായുള്ള ഈ ഗുണം മാറുകയില്ല. വെണ്മയും, ഹൃദ്യഗന്ധവുമുള്ള പദാർത്ഥമാണ് കർപ്പൂരം. കസ്തൂരിയോ? അതിലും സുഗന്ധമേറിയത്. ഹിമാംബുവാകട്ടെ നന്നേ തണുത്തതും. കർപ്പൂരപ്പൊടി കൊണ്ട് നിറച്ച് തടമുണ്ടാക്കി കസ്തൂരി കൊണ്ട് വളം ചെയ്ത് നല്ല തണുത്തവെള്ളത്തിൽ

നനച്ച് ഉള്ളിയെ വളർത്തിയെടുത്താലും അതിന്റെ ജന്മസ്വഭാവമായ രൂക്ഷത ഒരിക്കലും മാറുകയില്ല, എന്നു മാത്രമല്ല മാറ്റാനൊട്ടു കഴിയുക യുമില്ല.

മുകളിൽപ്പറഞ്ഞ ഉദാഹരണം ഉള്ളിയുടെ കാര്യത്തിൽ മാത്രമല്ല, മനു ഷ്യന്റെ സ്വഭാവത്തിലും ഇത് നൂറുശതമാനം ശരിയാണ്. നല്ല സാഹച ര്യങ്ങളും, സംസ്ക്കരണ മുഹൂർത്തങ്ങളും വേണ്ടുവോളം ഉണ്ടായിട്ടും മനുഷ്യരുടെയും ജന്മസ്വഭാവത്തിനു മാറ്റം വരുത്താൻ പ്രയാസമാണ്. അതാണ് പറഞ്ഞത് ജീവന്റെ സഹജഭാവമാണ് സ്വഭാവം എന്ന്. ഉള്ളി യുടെ കാര്യത്തിലെന്നപോലെ തന്നെ ഈ ജന്മസ്വഭാവങ്ങൾ മാറ്റാൻ സാധിക്കുകയില്ല. ഉപദേശം കൊണ്ട് മാറ്റാനും സാധിക്കുകയില്ല.

സ്വഭാവമുപദേശത്താൽ
മറ്റൊന്നാക്കാൻ പ്രയാസമാം
നന്നായ് ചൂടാക്കിയെന്നാലും
വെള്ളം വീണ്ടും തുണുത്തിടും.

എന്ന പഞ്ചതന്ത്രവാക്യം ശ്രദ്ധിക്കുക. വെള്ളത്തിന്റെ തനിസ്വഭാവം തണുപ്പാണ്. ചൂടാക്കിയാൽ കുറെ നേരത്തേക്ക് ആ തണുപ്പ് മാറിക്കി ട്ടും. എങ്കിലും അതിന്റെ തനിമയായ തുണുപ്പ് വീണ്ടും പ്രകടമാവുക തന്നെ ചെയ്യും. മനുഷ്യസ്വഭാവവും തൽക്കാലത്തേക്ക് മാറ്റാമെന്നല്ലാതെ സ്ഥിരമായ ഒരു പരിവർത്തനവും അതിനുവരുത്താൻ കഴിയുകയില്ല. ഒരിക്കലും സാധ്യവുമല്ല. വളരെക്കാലം കുഴലിലിട്ടാലും നായുടെ വാല് വളഞ്ഞേ ഇരിക്കൂ. അതുകൊണ്ടാണ് പറഞ്ഞത് ജീവന്റെ സഹജഭാവ മാണ് സ്വഭാവമെന്ന്.

# വസുധൈവ കുടുംബകം

ഇത് എന്റേത്, ഇത് അന്യന്റേത് എന്നും മറ്റുമുള്ള ഭേദചിന്തകൾ നിസ്സാരബുദ്ധികളുടേതാണ്. ഈ ലോകം തന്നെയാണ് തന്റെ തറവാട് എന്ന് കരുതുന്നവരാണ് ഉദാരമതികളായ മഹാന്മാർ. ഞാൻ, നീ, എന്റേ ത്, പരന്റേത് എന്നിങ്ങനെയുള്ള ഈ ദ്വൈതഭാവന മനുഷ്യസാധാര ണമാണ്. ലൗകിക ജീവിതത്തിലെന്നല്ല ആദ്ധ്യാത്മിക ജീവിതത്തിന്റെ ആദ്യ ഘട്ടങ്ങളിലും ഈ ദ്വൈത ഭാവനയുടെ വിളയാട്ടം കാണാം. സത്ത് അസത്ത്, ബ്രഹ്മം ആത്മാ, ജനിമൃതി, ആദിഅന്തം എന്നിങ്ങനെ യുള്ള ദ്വന്ദ്വഭാവം അവിടെയുമുണ്ട്. പ്രപഞ്ചസീമയിൽ അനന്തമായി നീണ്ടു നീണ്ടു പോകുന്ന ഒരു പ്രതിഭാസമാണ് ദ്വന്ദ്വാത്മകമായ ഈ ഭേദവിചാരം. ഈ രണ്ടു ഭാവവും അവാസ്തവമാണെന്നും ഇവ രണ്ടു മല്ലാത്തതായ മൂന്നാമതൊരു ഭാവം മാത്രമേ വാസ്തവത്തിലുള്ളു വെന്നും അറിയുന്നതാണ് യഥാർത്ഥ ജ്ഞാനം. അദ്വൈത സിദ്ധാന്ത പ്രകാരമുള്ള പരമജ്ഞാനവും ഇതു തന്നെയാണ്. ഈ അറിവ് അനു ഭവ സിദ്ധമായാൽ യോഗിയായി. മുക്തനായി. കാരണം ഈ അറിവിനു മാത്രമേ യഥാർത്ഥമായ സദവസ്ഥയുള്ളു. ദ്വന്ദ്വഭാവന നൽകുന്ന അറി വിന് ആപേക്ഷികമായിട്ടേ അസ്തിത്വവും സദവസ്ഥയുമുള്ളു.

നാനാത്വത്തിൽ കണ്ടെത്തുന്ന ഈ ഏകത്വഭാവന ലൗകിക ജീവി തത്തിലും അഭികാമ്യമാണ്. ഞാനെന്നും നീയെന്നുമുള്ള ഭേദബുദ്ധിയി ല്ലാതെ എല്ലാം ഞാൻ തന്നെയെന്നു കരുതുക. അപ്പോൾ ഭേദഭാവന മാറി ഏക ഭാവന കൈവരും. എന്നാൽ നമുക്കതിനു കഴിയുമോ? കഴി

യുന്നുണ്ടോ? ഇല്ലെന്നതാണ് പരമാർത്ഥം. കാരണം ലൗകികരായ നമുക്ക് ഞാൻ, നീ എന്ന് രണ്ടായിട്ടേ കാണാൻ കഴിയൂ. എന്റേത്,നിന്റേത് എന്നേ വ്യവഹരിക്കാനും പറ്റുകയുള്ളൂ. ഈ അന്തരമാണ് നാം അനുഭവിക്കുന്ന ജീവിതത്തിന്റെ ദു:ഖം. അപ്പോൾ ഞാനെന്നും എന്റേതെന്നും, നീയെന്നും നിന്റേതെന്നുമുള്ള ഭേദചിന്ത ദു:ഖത്തിനു കാരണമാണെന്ന് സ്പഷ്ടം. അതുകൊണ്ടാണ് എന്റേതെന്നും അന്യന്റേതെന്നും ചിന്തിക്കുന്നവർ ലഘു ബുദ്ധികളാണെന്നു പറയുന്നത്. അവർക്ക് ജീവിതത്തിലൊരിക്കലും ശാന്തി കിട്ടുകയില്ല. അകർമ്മങ്ങളിൽ വ്യാപരിക്കാൻ അവരുടെ മനസ്സുകൾ നിർബദ്ധമാവുകയും ചെയ്യും.

ഞാൻ എന്ന ചിന്തയാണ് എന്റേത് എന്ന ബോധത്തിനാധാരം. എവിടെ "ഞാൻ" ഉണ്ടോ അവിടെ "എന്റേതും" ഉണ്ട്. എന്റേതെന്ന ചിന്ത വളരുമ്പോൾ എന്റേതല്ലാത്തതെല്ലാം അന്യന്റേതായി രൂപാന്തരപ്പെടുന്നു. ഈ അന്തരം ജീവിതത്തിൽ കുറയുകയല്ല, കൂടിക്കൊണ്ടിരിക്കുകയാണ് ചെയ്യുന്നത്. ഇവിടെയാണ് മനുഷ്യമനസ്സ് സ്വാർത്ഥപരമായി മാറുന്നത് അതിന്റെ ഫലമായി നിന്റേതും എന്റേതായി തീർക്കാനുള്ള മോഹം ഉടലെടുക്കുന്നു. അതിന്റെ സാക്ഷാത്ക്കാരത്തിനുള്ള ഉദ്യമങ്ങളായി പിന്നെ അങ്ങോട്ട്. അവിടെ കർമ്മമെന്നോ, അകർമ്മമെന്നോ ഉള്ള ഭേദമില്ല. നീതിയെന്നോ അനീതിയെന്നോ വ്യത്യാസമില്ല. ധർമ്മമെന്നോ അധർമ്മമെന്നോ ഉള്ള വിവേചനവുമില്ല. എല്ലാം വെട്ടിപ്പിടിക്കാനുള്ള യത്നം മാത്രം. ആ കർമ്മ മാർഗ്ഗങ്ങൾ പരഹൃദയങ്ങളിൽ ദു:ഖത്തിന്റെ മുള്ളുകൾ വിതയ്ക്കുന്നു. അതിന്റെ പാപഫലത്തിൽ ഒടുവിൽ , കർമ്മം കർത്താവിനെ കൊണ്ടെത്തിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള ദൂഷിതവലയത്തിൽ ഉഴലുന്ന മനുഷ്യമനസ്സിന് എങ്ങനെ ശാന്തി കിട്ടും? "ഞാൻ" എന്നും, അതിൽ നിന്നുല്പന്നമാകുന്ന "എന്റേത്" എന്നുമുള്ള ചിന്തകൾ സൃഷ്ടിക്കുന്ന ഭീകരതയാണിത്. ജീവിതത്തിലായാലും വേദാന്തത്തിലായാലും 'ഞാൻ' എന്ന ചിന്ത അപകടകാരിയാണ്.

യഥാർത്ഥ വേദാന്തിക്ക് ദു:ഖമുണ്ടാകുന്നില്ല. എന്തു കൊണ്ടാണെന്നറിയാമോ? അയാൾക്ക് ഭേദചിന്തയില്ല. ഞാനും നീയും രണ്ടല്ല. സത്തും അസത്തും രണ്ടല്ല. ഗീതയിൽ പറയും പോലെ "സദസത്പരം" എന്ന വിശ്വാസമാണയാൾക്ക്. ദ്വന്ദ്വങ്ങൾക്കതീതമായ മറ്റൊന്നായി അയാൾ എല്ലാറ്റിനേയും കാണുന്നു. അതുകൊണ്ട് അയാൾക്ക് ദു:ഖവു

മില്ല. നാനാത്വത്തിൽ ഏകത്വദർശനം സാധിക്കാൻ മനസ്സിനെ പ്രേരിപ്പിക്കുന്നതു കൊണ്ടാണ് ദു:ഖമില്ലാത്ത സുഖം അയാളനുഭവിക്കുന്നത്. അങ്ങനെയുള്ളവർക്ക് ലോകം തന്നെയാണ് തറവാട്. ലോകത്തിലെ സർവ്വ ചരാചരങ്ങളും തന്നിൽ നിന്ന് അഭിന്നരുമാണ്. ആ നിലയിൽ എന്റേത് അന്യന്റേത് എന്ന ചിന്തയ്ക്കെവിടെ സ്ഥാനം?

ഈ ഏകത്വ ഭാവന വേദാന്തിയ്ക്കോ, യോഗിക്കോ മാത്രമുള്ളതല്ല. ലൗകികന്മാർക്കും ശീലിക്കാവുന്നതേയുള്ളു. എന്റേതെന്നോ അന്യന്റേതെന്നോ ഉള്ള ഭേദബുദ്ധി ഉണ്ടാകാതിരിക്കാൻ മനസ്സിനെ ശീലിപ്പിച്ചാൽ മാത്രം മതി. ആ ശീലം ഉറയ്ക്കുമ്പോൾ ക്രമേണ മനസ്സ് നിസ്വാർത്ഥമാകും. പരാർത്ഥമായി ചിന്തിക്കാനും പ്രവർത്തിക്കാനുമുള്ള സ്വഭാവം അപ്പോൾ മനസ്സിന് സ്വയം ഉണ്ടായിക്കൊള്ളും. ഈ സ്വഭാവഗുണം പുഷ്ടിപ്പെടുമ്പോൾ എന്റേതും അന്യന്റേതും രണ്ടല്ല, ഞാനും നീയും ഭിന്നമല്ല എന്ന വിശാലബോധമുറയ്ക്കും. അന്യരും താനും ഒന്നാണെന്നു വിശ്വാസം വരികയും ചെയ്യും. ശാശ്വതമായ ജീവിത സുഖത്തിന് ഈ ചിന്ത അപരിത്യാജ്യവുമാണ്. ആർക്കും നന്മ വരണമെന്നു ചിന്തിക്കാം. അങ്ങനെ മാത്രമേ ചിന്തിക്കാവൂ. "ലോകാ സ്സമസ്താ: സുഖിനോ ഭവന്തു" എന്നാണല്ലോ നാം പണ്ടേ പാടിയത്!! ഈ ചിന്ത നമ്മെ നയിക്കുന്ന വിളക്കും വിശ്വാസവും പ്രകാശവും ആയിത്തീരട്ടെ!!

# സ്വർഗവും നരകവും നമ്മൾ തന്നെ സൃഷ്ടിക്കുന്നു

ഇന്നത്തെ സ്ത്രീകൾ അനുകരണത്തിലും മത്സരത്തിലും അത്യാഗ്രഹത്തിലും മുഴുകി എന്തിനോ വേണ്ടി പരക്കം പായുന്നു. ലക്ഷ്യബോധമില്ലാത്ത ഭ്രാന്തമായ ആ ഓട്ടത്തിൽ നമുക്കു പലതും നഷ്ടപ്പെടുന്നു. കൊട്ടാരസദൃശമായ മണിമാളികകൾ ഉണ്ടാക്കാനും പള്ളിക്കെട്ടിനെ വെല്ലുന്ന വിവാഹം നടത്തിക്കാനും വിദേശങ്ങളിൽ അയച്ചു മക്കളെ ഉന്നത ബിരുദധാരികളാക്കാനും സ്ത്രീകൾ ഭർത്താക്കന്മാരെ ബുദ്ധിമുട്ടിക്കുന്നു. അയലത്തെ ആളുകളെ അനുകരിക്കാനും തോല്പിക്കാനും വെമ്പൽ കൊള്ളുന്നു. ഇതിനു വേണ്ടി കച്ചകെട്ടി ഇറങ്ങുന്ന സ്ത്രീകൾ ഭർത്താക്കന്മാരുടെ വരുമാനത്തിന്റെ തികവിൽ തന്റെ ആഗ്രഹങ്ങൾ ഒതുക്കുവാൻ ഒരുക്കമല്ല. പ്രഥമവും പ്രധാനവുമായ ആവശ്യം നിറവേറ്റണമെന്നല്ല; മറിച്ച് നാലുപേരെ തന്റെ വലിപ്പം കാണിക്കണമെന്നതാണ് ഇന്നത്തെ സ്ത്രീകളിൽ പലരുടെയും വാശിയും ധാരണയും. ഈ അബദ്ധ ധാരണയിൽ തന്റെ കുടുംബമാണ് നശിക്കുന്നതെന്ന യാഥാർത്ഥ്യം ഈ കുടുംബിനി ഓർക്കുന്നില്ലാ എന്നതാണ് ദു:ഖകരമായ സത്യം. ഭാര്യയുടെ സ്നേഹത്തിനടിമപ്പെടുന്ന പാവം കുടുംബനാഥൻ ആദ്യം വ്യക്തികളോട് കടം ചോദിച്ചും പിന്നീട് സ്ഥാപനങ്ങളിൽ നിന്ന് ലോണെടുത്തും പ്രിയതമയുടെ ആഗ്രഹനിവൃത്തി നേടുന്നു. അവിടെയും ഒതുങ്ങാത്ത-ഒടുങ്ങാത്ത ആഗ്രഹമാണ് കുടുംബിനിക്കുള്ള  തെങ്കിൽ പിടിച്ചു പറിച്ചും കൊലപാതകം ചെയ്തും പണം സമ്പാദിക്കുവാൻ  പാവം ഭർത്താവ് നിർബന്ധിതനാകുന്നു. ഇതിന്റെ

അവസാനം സുഖപര്യവസായി ആയിരിക്കുകയില്ല എന്ന് എടുത്തു പറയേണ്ട കാര്യമില്ലല്ലോ. ഗത്യന്തരമില്ലാതെ കുടുംബനാഥൻ ആത്മഹത്യ ചെയ്യും. അല്ലെങ്കിൽ ഒളിച്ചോടും. ഇതു രണ്ടുമല്ലെങ്കിൽ മറ്റാരെങ്കിലും കൊല്ലും. കുടുംബത്തിന്റെ വിളക്കും വിശ്വാസവും ആശ്വാസവും ആയിരിക്കേണ്ട സ്ത്രീ ഒരുമ്പെട്ടാൽ എന്തു ദുരന്തവും സംഭവിക്കും. ഇനി മറിച്ച് സ്ത്രീയുടെ വാക്ക് ചെവിക്കൊള്ളാത്ത ഭർത്താവാണെങ്കിലോ? ഇതിലും കുഴപ്പമാണ്. സ്ത്രീ വിളക്കും വിശ്വാസവും അല്ലെങ്കിൽ വ്യക്തിത്വ വികാസമുള്ള സ്വതന്ത്ര ബുദ്ധിയായ അനുസരണശീലമില്ലാത്ത ഭാര്യയാണെങ്കിൽ കുടുംബത്തിന്റെ ഭദ്രത നശിക്കും. ഭർത്താവിനെ അനുസരിക്കാതെ കുടുംബകലഹമുണ്ടാക്കുന്ന അവൾ കുഞ്ഞുങ്ങളെ നാശത്തിലേക്ക് തള്ളിവിടും,. അച്ഛനുമമ്മയും തമ്മിലുള്ള നിരന്തരമായ വഴക്കും പിണക്കവും കൊണ്ട് പൊറുതി മുട്ടി അവരുടെ കുഞ്ഞുങ്ങൾ തല തിരിഞ്ഞവരായി തീരും. എത്ര മക്കളുണ്ടെങ്കിലും ഒരു മടിയും കൂടാതെ ആ ദാമ്പത്യബന്ധം വിവാഹമോചനത്തിൽ അവസാനിച്ചെന്നുവരും. നേരത്തെ പറഞ്ഞതിലും കഷ്ടതരവും വിനാശകരവുമായ ഒരു ദുരവസ്ഥയാണ് ഇതെന്ന കാര്യത്തിൽ രണ്ടഭിപ്രായം കാണുകയില്ലല്ലോ.

ഇതിനൊക്കെ പരിഹാരമില്ലേ? പ്രതിവിധിയില്ലേ? തീർച്ചയായും ഉണ്ട്. നമ്മൾ തന്നെയാണ് പരിഹാരവും പ്രതിവിധിയും. 'നമുക്കു നാമേ പണിവതു നാകം

നരകവുമൊരുപോലെ" എന്ന കാര്യത്തിൽ ഒരു സംശയവുമില്ല. അത്യാഗ്രഹത്തിന്റെയും അതിമോഹത്തിന്റെയും പിന്നാലെയുള്ള ഭ്രാന്തമായ പരക്കം പാച്ചിലിൽ സത്യമേത് മിഥ്യയേത് തെറ്റേത് ശരിയേത് എന്നു നാം മനസ്സിലാക്കുന്നില്ല. ടാജ്മഹലിനെപ്പോലും നാണിപ്പിക്കുന്ന മണിമാളികകളിലും കാഴ്ചബംഗ്ലാവിനെ തോല്പിക്കുന്ന ആഡംബര വസ്തുക്കളിലും മതിമറന്ന് മുഴുകുന്ന നമ്മൾ നമ്മുടെ സാമ്പത്തിക ഭദ്രതയെക്കുറിച്ച് ഒട്ടും ബോധവാന്മാരല്ല, ചിന്തിക്കുന്നുമില്ല. ദുർമ്മോഹങ്ങളുടെ വലയിൽപ്പെട്ട കുടുംബവും ആരോഗ്യവും നശിക്കുമ്പോൾ അതിനു പരിഹാരമായി ജ്യോത്സ്യന്മാരെയും സന്യാസിമാരെയും അഭയം പ്രാപിക്കുന്നു. ഇവിടെയാണ് വിശ്വാസത്തെ നമുക്കു വിശ്വസിക്കാൻ പറ്റാതെ വരുന്നത്. ശാരീരികമായും മാനസികമായും തകർന്നിരിക്കുന്ന നമ്മൾ അന്ധവിശ്വാസികളായി മാറും. യഥാർത്ഥ ജ്യോത്സ്യന്മാരെയും സന്യാസിമാരെയും മനസിലാക്കുവാനുള്ള തിരി

ച്ചറിയുവാനുള്ള വിവേചനം നമ്മുടെ മനസ്സിന് നഷ്ടപ്പെട്ടിരിക്കും. ഈ അവസ്ഥയിൽ ആരെന്തു പറഞ്ഞാലും നമ്മൾ പരിഹാരം ചെയ്യും. നേരത്തെ കൂട്ടി വച്ചിരുന്ന ഋണബാധ്യത ഈ പരിഹാര പ്രക്രിയ കൂടി ആകുമ്പോൾ വർദ്ധിക്കും. ഒരിക്കലും വീട്ടാൻ കഴിയാത്തവണ്ണം ആ കടം ഏറിക്കൊണ്ടിരിക്കും. ബ്രാഹ്മണപൂജയും അബ്രാഹ്മണ പൂജയും നമ്മൾ ചെയ്തു പോകും. നേർച്ചകൾ നടത്താനും പൂജാദികൾ ചെയ്യാനും ആഴ്ചയിലെ ഏഴു ദിവസം തികയാതെ വരും. മറ്റൊന്നിനും സമയം കാണുകയുമില്ല. ഏതു ജ്യോത്സ്യനും ഏതു സന്ന്യാസിയും പറയുന്നതെന്തും ചെയ്യും. നമ്മുടെ മനസ്സിന്റെ പ്രവർത്തനശൈലി അങ്ങനെയായി മാറും. ഈ പ്രക്രിയയിൽ നിന്നും മോചനം കിട്ടിയില്ലെങ്കിൽ നിരാശയിലേക്കും രോഗത്തിലേക്കും മരണത്തിലേക്കും ചിലപ്പോൾ ആത്മഹത്യയിലേക്കും നമ്മൾ എത്തിച്ചേരും.

എന്നാൽ ഭാരതീയരായ നമുക്ക് ഇങ്ങനെയുള്ള ദുരന്തങ്ങൾ ഉണ്ടാകുകയില്ല. ഉണ്ടാകാൻ പാടില്ല. സനാതന സംസ്കാരമാണ് നമ്മുടേത്. അത് ആർഷ സംസ്കാരമാണ്. അത് എന്നും പ്രോജ്ജ്വലിച്ചു കൊണ്ടിരിക്കും. ചരിത്രാതീതകാലം മുതൽക്കേ ഭാരതത്തിൽ ഈ സംസ്കാരം ഉന്നതിയെ പ്രാപിച്ചിരുന്നു. അന്നു തൊട്ട് ഇന്നുവരെയും ഇടതടവില്ലാതെ ആശയങ്ങളും ആദർശങ്ങളും ഭാരതത്തിൽ നിന്നും പുറപ്പെട്ടിട്ടും ഉണ്ട്. ഓരോ വാക്ക് ഉച്ചരിക്കുമ്പോഴും ഉണ്ടായിട്ടുള്ളതിനു പിന്നിൽ അനുഗ്രഹവും മുമ്പിൽ ശക്തിയുമാണ്. ലോകാ:സമസ്താ: സുഖിനോ ഭവന്തു" "സത്യമേവ ജയതേ"'ധർമ്മം ചര, സത്യം വദ'."യതോ ധർമ്മ:തതോജയ:" 'വസുധൈവ കുടുംബകം' ഇങ്ങനെയുള്ള ആർഷസംസ്കാര,സനാതന സംസ്കാര സമ്പന്നമായ മഹദ് വചനങ്ങൾ മറ്റേത് രാജ്യത്തിലുണ്ട്? മനുഷ്യ ജന്മത്തിന്റെ മാഹാത്മ്യം മനസിലാക്കി നല്ലവനായി ജീവിക്കണമെന്ന് ആഗ്രഹിക്കുന്ന ഒരാൾ ദൈനംദിന ജീവിതത്തിൽ അറിഞ്ഞിരിക്കേണ്ടതും ആചരിക്കേണ്ടതുമായ പരമപ്രധാനമായ മുദ്രാവാക്യങ്ങളല്ലേ മുകളിൽ പറഞ്ഞത്!!

പ്രകൃതി സൃഷ്ടിച്ചിട്ടുള്ള അനേകം ജന്മങ്ങളിൽ വിശിഷ്ടമായതാണ് മനുഷ്യജന്മം. മറ്റു ജീവികൾക്കില്ലാത്ത വിശേഷബുദ്ധി മനുഷ്യനു സിദ്ധിച്ചിരിക്കുന്നു. ഈ വിശേഷബുദ്ധി നേരായ മാർഗ്ഗത്തിൽ കൂടി ഉപയോഗിച്ച് ദു:ഖനിവൃത്തി നേടി സംസാര സാഗരത്തിൽ മുങ്ങാതെ ആത്മസാക്ഷാത്ക്കാരം നേടി യഥാർത്ഥ സത്യം സമ്പാദിക്കാനുള്ളതാണ് മനുഷ്യജന്മം. ഈ ലക്ഷ്യം നമുക്കു നേടിത്തരാൻ ദുർഗ്ഗമമായ മാർഗ്ഗ

ങ്ങളിൽ കൂടി സഞ്ചരിച്ചവരാണ് നമ്മുടെ പൂർവ്വികന്മാർ. അനുഭവ സമ്പന്നരായ ആ ഋഷീശ്വരന്മാർ ഭൗതിക സുഖങ്ങളെ പാടേ പരിത്യജിച്ച് വനാന്തരങ്ങളിലും ഗഹ്വരാന്തരങ്ങളിലും ഏകാന്ത തപസ്സനുഷ്ഠിച്ച് വാരി വിതറിത്തന്ന ആത്മീയതയുടെയും സംസ്കാരത്തിന്റെയും പ്രകാശമാണ് നാമിന്ന് അനുഭവിച്ചു കൊണ്ടിരിക്കുന്നത്. നമ്മുടെ ഋഷീശ്വരന്മാരുടെ മുദ്രാവാക്യം 'ത്യാഗമാണ്'.അവരുടെ ലക്ഷ്യം സ്നേഹമാണ്. വരും തലമുറകളിലേക്ക് മഹത്തരമായ പല നിർദ്ദേശങ്ങളും അവർ നൽകിയിട്ടും ഉണ്ട്.

ഈ നിർദ്ദേശങ്ങൾ ഉൾക്കൊള്ളാതെ നാം അപഥ സഞ്ചാരികളായി മാറി അധ:പതനത്തിലേക്ക് പതിച്ചു കൊണ്ടിരിക്കുന്നു. എന്നാൽ 'മനുഷ്യരായ' നമ്മൾ ഇതിന്റെ കാരണങ്ങളെ കുറിച്ച് ചിന്തിക്കേണ്ട കാലം കഴിഞ്ഞിരിക്കുന്നു. മനുഷ്യൻ എന്നാൽ വിദ്വാൻ-അറിവുള്ളവൻ എന്നാണർത്ഥം. മനീഷി എന്ന സംസ്കൃതപദത്തിൽ നിന്നുമാണ് മനുഷ്യൻ എന്ന പദം ഉണ്ടായത്.

പണ്ഡിതനായ മനുഷ്യൻ നിത്യാനിത്യ വിവേചനം ഉള്ളവനായിരിക്കണം. സത്യത്തെയും അസത്യത്തെയും നന്മയേയും തിന്മയേയും ധർമ്മത്തേയും അധർമ്മത്തേയും വിശ്വാസത്തേയും അന്ധവിശ്വാസത്തേയും തിരിച്ചറിയുന്നവനായിരിക്കുകയും വേണം. എങ്കിൽ മാത്രമേ ഇന്നത്തെ സാംസ്കാരികാധ:പതനത്തിൽ നിന്നും രക്ഷ പ്രാപിക്കാൻ കഴിയുകയുള്ളു. അതു കൊണ്ടാണ് ആദ്ധ്യാത്മിക മൂല്യങ്ങളെ അവഗണിച്ചാൽ മനുഷ്യരാശിക്ക് നിലനില്പില്ലാ എന്ന തത്ത്വം ശ്രീ വിവേകാനന്ദ സ്വാമികൾ ലോകത്തിന്റെ മുമ്പിൽ പ്രഖ്യാപിച്ചത്. പാശ്ചാത്യ പൗരസ്ത്യ ലോകങ്ങൾക്ക് അദ്ദേഹം കൊടുത്ത ഏറ്റവും മഹത്തായ സന്ദേശവും അതായിരുന്നു.

വെറും ആഗ്രഹം കൊണ്ട് ആർക്കും വലുതാകാൻ സാധ്യമല്ല. ഈശ്വരൻ ഒരുവനെ ഉയർത്തുമ്പോൾ അവൻ ഉയരുന്നു. അവനെ താഴ്ത്തുമ്പോൾ അവൻ താഴുന്നു. ഒരു ദിവസം ഒരു പ്രാവശ്യമെങ്കിലും ഈ ചിന്ത നമ്മുടെ മനസിൽ ഉദിച്ചാൽ എല്ലാ കുഴപ്പവും അവിടെ അവസാനിക്കും. ഈശ്വര കൃപയ്ക്കു വേണ്ടി വേണം നാം പ്രാർത്ഥിക്കേണ്ടത്. മറിച്ച് ഭൗതിക സുഖത്തിനു വേണ്ടി ആയിരിക്കരുത്. പണം മനുഷ്യനെ ഉണ്ടാക്കിയതായി നാം ഒരിടത്തും കേട്ടിട്ടില്ല. മറിച്ച് മനുഷ്യനാണ് പണം ഉണ്ടാക്കുന്നത്. മനുഷ്യനുണ്ടാക്കുന്ന ആ പണത്തിന് നിലനില്പില്ല.

എന്നാൽ മനുഷ്യന്റെ ശക്തിയും ചൈതന്യവും ഉത്ഹാസവുമാണ് ഈ ലോകത്തെ തന്നെ സൃഷ്ടിക്കുന്നത്.

കർമ്മഫലം എന്നൊന്നുണ്ട്. കർമ്മഫലവും പുനർജന്മവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. കർമ്മനിയമം തന്നെയാണ് പുനർജന്മം. ഏതൊരടിയ്ക്കും അതിനു തുല്യമായ തിരിച്ചടിയുണ്ട്. നല്ല കർമ്മം ചെയ്താൽ നല്ല ഫലം. ചീത്ത കർമ്മം ചെയ്താൽ ചീത്ത ഫലം. പാപഫലം ചെയ്താൽ അതിന്റെ പാപഫലം അനുഭവിച്ചേ തീരൂ. അത് ഈശ്വരനിയമമാണ്. മുളകു കടിച്ചാൽ എരിയുക തന്നെ ചെയ്യും. ഇവിടെ നമ്മൾ ഒരു കാര്യം ഓർക്കണം. ഞാൻ വെറും യന്ത്രം. എല്ലാം ഈശ്വരനാണ് ചെയ്യുന്നത്. ഈ ബോധത്തോടെ ചെയ്യുന്ന കർമ്മങ്ങൾ മന:ശുദ്ധിയും അതുവഴി തത്ത്വജ്ഞാനവും പ്രദാനം ചെയ്യുന്നു.

ഐഹിക സുഖങ്ങളിൽ മുഴുകി ഭ്രാന്തമായ ഓട്ടത്തിൽ ഫലാസക്തിയോടു കൂടി നാം ചെയ്യുന്ന ഓരോ കർമ്മവും അതാതിന്റേതായ വാസന നമ്മുടെ അന്ത:കരണത്തിൽ സൃഷ്ടിക്കുന്നു. ആ ശക്തി, ആ കർമ്മം തന്നെ ചെയ്യാനുള്ള പ്രവണത നമ്മളിൽ ഉണ്ടാക്കുന്നു. അതേ കർമ്മം വീണ്ടും വീണ്ടും ചെയ്യുമ്പോൾ അതു നമ്മുടെ സ്വഭാവമായി മാറുന്നു. അതോടെ അതിന്റെ സംസ്കാരം നമ്മുടെ അന്ത:കരണത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നു. മരണാനന്തരം ഈ കർമ്മത്തിന്റെ ഫലം പരിപക്വമാകുമ്പോൾ അതിന്റെ ഫലത്തിനനുസരിച്ചുള്ള ശരീരത്തോടു കൂടി വീണ്ടും നമ്മൾ ജനിക്കുന്നു. ഓരോ വ്യക്തിയുടെയും മനസ്സിൽ പല ജന്മങ്ങളിലായി ചെയ്ത പതിനായിരക്കണക്കിനുള്ള കർമ്മങ്ങളുടെ സംസ്കാരങ്ങൾ ശേഷിച്ചിരിക്കും. അതിന്റെ ഫലപ്രാപ്തിയിൽ എത്തിയ പക്വമായ കർമ്മത്തിന്റെ ഫലത്തെയാണ് നാം പ്രാരബ്ധകർമ്മങ്ങൾ എന്നു പറയുന്നത്. ഈ പ്രാരബ്ധകർമ്മഫലം ആരായാലും അനുഭവിച്ചേ മതിയാകൂ. മറ്റുള്ളവർക്ക് നമ്മൾ നിമിത്തമുണ്ടാകുന്ന സുഖത്തിനും ദു:ഖത്തിനും അനുസരിച്ച് നമുക്ക് സുഖവും ദു:ഖവും വന്നു ചേരുന്നു. നമ്മൾ അന്യർക്കു ചെയ്യുന്ന സുഖം, പുണ്യവും ദു:ഖം, പാപവുമായി തീരുന്നു. ഈ പുണ്യപാപങ്ങൾക്കനുസരിച്ച് നമ്മൾ പുനർജനിക്കുന്നു. അതുകൊണ്ട് വിധിയെ പഴിച്ചതുകൊണ്ട് ഒരു പ്രയോജനവും ഇല്ല. വിധിയാണോ നമ്മുടെ കർമ്മഫലമാണോ ശക്തിയേറിയത് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ഭൂതകാലത്തു ചെയ്തു തീർത്ത ഫലങ്ങളുടെ കർമ്മങ്ങളുടെ ശക്തിയെയാണ് നമ്മൾ വിധി എന്നു പറയുന്നത്. ഭൂതകാലത്തെ ദുഷ്പ്രവൃത്തികളുടെ ശക്തിയെ അതായത്

വിധിയെ നമുക്കനുകൂലമാക്കാൻ സാധിക്കുമോ? തീർച്ചയായും സാധിക്കും. വർത്തമാനകാലത്തെ സൽചിന്തകളും സൽക്കർമ്മങ്ങളും ഈശ്വരഭജനവും പശ്ചാത്താപവും കൊണ്ട് നമുക്ക് കഴിഞ്ഞ കാല ദുഷ്കർമ്മങ്ങളുടെ ശക്തിയെ അതായത് വിധിയെ നമുക്കു തിരുത്താൻ കഴിയും. ഒരിക്കൽ യുധിഷ്ഠിരൻ ഭീഷ്മ പിതാമഹനോടു ചോദിച്ചു, വിധിയാണോ കർമ്മമാണോ ശക്തിയേറിയത് എന്ന്, കർമ്മമാണ് പ്രയത്നമാണ് വിധിയെക്കാൾ ശക്തമെന്ന് ഭീഷ്മർ മറുപടി പറഞ്ഞു. വർത്തമാനകാലത്തെ സൽപ്രവൃത്തികൾ കൊണ്ട് പാപം പരിഹരിച്ച് വിധിയെ തിരുത്താൻ സാധിക്കും. എല്ലാം നമ്മുടെ മനസ്സിനെ ആശ്രയിച്ചാണിരിക്കുന്നത്. മനസ്സ് പരിശുദ്ധമായാൽ മാത്രമേ നമുക്ക് ജീവിതത്തിൽ വിജയിക്കാൻ സാധിക്കുകയുള്ളു. അന്യരുടെ അഭിവൃദ്ധിയിലും നേട്ടത്തിലും അസൂയാലുക്കളായി മത്സരബുദ്ധിയോടെ ജീവിക്കാനുള്ള അത്യാഗ്രഹം നമ്മെ നാശത്തിലേക്ക് നയിക്കുക തന്നെ ചെയ്യും. “നമുക്കു കിട്ടാനുള്ളതേ നമുക്കു കിട്ടുകയുള്ളു” എന്ന വിശ്വാസം നമ്മളിൽ എപ്പോഴും ഉണ്ടായിരിക്കണം. ഇവിടെ ഏറ്റവും കൂടുതൽ ശ്രദ്ധിക്കേണ്ടവളും പുരുഷനെ നേരായ മാർഗ്ഗത്തിലേക്ക് നയിക്കേണ്ടവളും വിളക്കായ, വിശ്വാസമായ സ്ത്രീകൾ തന്നെയായിരിക്കണം.

# 'സ്ത്രീ ഭാരതത്തിൽ

ഭാരതത്തിൽ' സ്ത്രീക്ക്' കൽപ്പിച്ചിട്ടുള്ള മഹത്തും ബൃഹത്തുമായ സ്ഥാനം മനസ്സിലാക്കാൻ ശ്രീവിവേകാനന്ദ സ്വാമികളുടെ നിർവ്വചനം ശ്രദ്ധിച്ചാൽ മാത്രം മതി. ഭാരതത്തിൽ ' സ്ത്രീ' അമ്മയാണ് പാശ്ചാത്യർക്ക് ' സ്ത്രീ' ഭാര്യയാണ്. ഈ വചനം ഭാരത സംസ്ക്കാരത്തിന്റെ പാശ്ചാത്യ സംസ്കാരത്തിന്റെയും ആശയത്തെയാണ് വിളംബരം ചെയ്യുന്നത്. രണ്ടു സംസ്ക്കാരങ്ങൾ തമ്മിലുള്ള വൈവിധ്യവും അത് വ്യക്തമാക്കുന്നു. ഈശ്വരന്റെ മാതൃഭാവത്തിന്റെ പ്രതീകമാണ് സത്രീ. അവൾ ജഗദംബയാണ്, ശക്തിയാണ്, സ്നേഹസ്വരൂപിയാണ്, സമാരാധ്യയാണ്.

ഇങ്ങനെ സർവ്വഥാ സമുന്നതമായ ഒരു സ്ഥാനം നൽകി അനുഗ്രഹിച്ചിരുന്ന ഭാരതസ്ത്രീക്ക് വൈദിക കാലത്ത് എന്തു സ്ഥാനമായിരുന്നു ഉണ്ടായിരുന്നത്? ചരിത്രാതീതകാലം മുതൽക്കേ അവൾ ആരാധ്യയായിരുന്നോ? പുരുഷനു തുല്യം ഒരു സ്ഥാനം അവൾക്ക് നൽകിയിരുന്നോ? തീർച്ചയായും ഉണ്ടായിരുന്നു എന്നതിന് ശ്രുതിയും സമൃതിയും ഉപനിഷത്തുകളുമെല്ലാം സാക്ഷ്യം വഹിക്കുന്നു. വൈദിക കാലത്തും അതിനു ശേഷവും പുരുഷനു സമാനമായ ഒരു സ്ഥാനം തന്നെ സ്ത്രീയ്ക്കുമുണ്ടായിരുന്നു. ഗൃഹകർമ്മങ്ങളിൽ മാത്രമല്ല അവൾ വ്യാപൃതയായിരുന്നത്. ഗയാഗാദി കർമ്മങ്ങളിലും വേദോച്ചാരണത്തിലും, രാജ്യഭരണത്തിലും പുരുഷന്മാരോടൊപ്പം തന്നെ സാമർത്ഥ്യം പ്രകടിപ്പിച്ചിരുന്ന വിദൂഷികളായമഹതികളെ പുരാണങ്ങ

ളിലും നമുക്കു കാണുവാൻ കഴിയും. ആധ്യാത്മിക മണ്ഡലങ്ങളിലും പുരുഷന്മാരെക്കാൾ സ്ത്രീകൾ തിളങ്ങി വിളങ്ങിയിരുന്നു. ഉപനിഷത്തുകളിലെ ബ്രഹ്മവാദിനികളും ബുദ്ധമതത്തിലെ തേരിസന്യാസിനികളും, ജൈനമതത്തിലെ സന്യാസിനികളും ഈ സത്യത്തെയാണ് വിളംബരം ചെയ്യുന്നത്. എന്തിനധികം!? ശ്രീരകാമകൃഷ്ദേവന്റെ ഗുരുഭൂതരിലൊരാളായ ഭൈരവിബ്രാഹ്മണിയുടെ കഥയും അതല്ലേ നമ്മെ മനസ്സിലാക്കുന്നത്. ശ്രീരാമകൃഷ്ണദേവന്റെ ഗുരുവായിരിക്കാനുള്ള ഭാഗ്യവും' സ്ത്രീ' യ്ക്കു തന്നെയാണ് ലഭിച്ചത്. ' കാമിനി കാഞ്ചന ത്യാഗം' ഉപദേശമായി സ്വീകരിച്ച ഒരാൾ തന്നെ ഒരു സ്ത്രീയെ തന്റെ ആധ്യാത്മികഗുരുവായി സ്വീകരിച്ചത്. പ്രത്യേക പ്രസ്താവം അർഹിക്കുന്നു. ഇതിൽ നിന്നും ഒരു കാര്യം വ്യക്തമാണ്. ഒരു പുരുഷന്റെ ആധ്യാത്മിക പുരോഗതിക്ക് തടസ്സമായി നിൽക്കുന്ന ഒരു ഭാവവും സ്ത്രീയിലില്ലെന്ന് മനസ്സിലാക്കാം മാത്രവുമല്ല, പുരുഷന്റെ ആധ്യാത്മിക പുരോഗതിയെ സഹായിക്കുകയോ, തടയുകയോ, ചെയ്യുന്നത് സ്ത്രീയോടുള്ള പുരുഷന്റെ വീക്ഷണമാണെന്നും ഭഗവാൻ ഇവിടെ തെളിയിച്ചിരിക്കുന്നു ഒരു സ്ത്രീയുടെ രൂപസൗന്ദര്യത്തെയും ബാഹ്യചേഷ്ടകളെയുമാണ് പുരുഷൻ ആരാധിക്കുന്നതെങ്കിൽ അവളെ ഉയർത്തുന്നതിനു പകരം, അവളെ അധ:പതിപ്പിക്കുയാണ് ചെയ്യുന്നത്. മറിച്ച് അവളിലുള്ള ജഗദംബയെയാണ് അയാൾ സ്നേഹിക്കുന്നതെങ്കിൽ പുരുഷന് സംസാരബന്ധം അറുത്തു കളയുന്നതിനുള്ള സഹായമായി അവൾ രൂപാന്തരപ്പെടുന്നു. സ്ത്രീയെ മാതാവായോ, സഹോദരിയായോ, മകളായോ കണക്കാക്കി ബഹുമാനിച്ചാൽ മാത്രമേ പുരുഷന് പരിശുദ്ധമായ ബന്ധം കാത്തു സൂക്ഷിക്കാൻ കഴിയുകയുള്ളു. അതുകൊണ്ടാണ് ഭാരതീയർ സ്ത്രീയെ അമ്മയായി കണ്ടത്. സ്ത്രീ പുരുഷന്മാർ തമ്മിൽ ബാഹ്യമായി വ്യത്യാസമുണ്ടെങ്കിലും സ്വരൂപേണ ഭേദമില്ലെന്നാണ് സ്വാമി വിവേകാനന്ദനും പറയുന്നത്. അതുകൊണ്ട് പുരുഷന് ബ്രഹ്മജ്ഞാനി യാകാമെങ്കിൽ സ്ത്രീയ്ക്കും എന്തുകൊണ്ട് ആയിക്കൂടാ? മാത്രവുമല്ല, സ്ത്രീകളിൽ ഒരാൾക്കെങ്കിലും ഒരിക്കൽ ബ്രഹ്മജ്ഞാനിയാകാനുള്ള ഭാഗ്യം സിദ്ധിക്കുമെങ്കിൽ അവളിൽക്കൂടി ആയിരക്കണക്കിന് സ്ത്രീകൾ പ്രബുദ്ധരായി മാറുകയും ചെയ്യും. അങ്ങനെ വീട്ടിനും നാട്ടിനും നാട്ടാർക്കും അവൾ മംഗള മുണ്ടാക്കിത്തീർക്കുന്ന ഒരു ശക്തിയായി മാറും.

പൗരാണികവേദകാലഘട്ടത്തിൽ നമ്മുടെ സ്ത്രീകൾക്ക് സമൂഹ

ത്തിൽ വളരെ സ്വാതന്ത്ര്യവും ആദരവും ലഭിച്ചിരുന്നു. ഉപനയനകർമ്മ വും,ഗായത്രീ മന്ത്ര ജപവും, വേദാധ്യായനവുമെല്ലാം അവർക്ക് അനു വദിച്ചിരുന്നു.സാംഖ്യാദർശനത്തിലെ പ്രകൃതിപുരുഷ സിദ്ധാന്തത്തിന് വൈദിക കാലത്തെ സ്ത്രീപുരുഷ സങ്കല്പവുമായി ബന്ധമുണ്ട്. അന്ന് വിവാഹം വളരെ പരിശുദ്ധമായ ഒരു ചടങ്ങായിട്ടാണ് കണ്ടിരുന്നത്." ഋഗ്വേദത്തിലെ വിവാഹ സൂക്തം" ഇതിനുതെളിവാണ്. അന്ന് സ്ത്രീകൾക്ക് കുടുംബ ബന്ധത്തിൽ സമുന്നതമായ സ്ഥാനമാണ് ഉണ്ടാ യിരുന്നത്. എല്ലാ മണ്ഡലങ്ങളിലും അവൾക്ക് മാന്യതയും, സ്വാത ന്ത്യവും പരിരക്ഷയും നൽകി ആദരിച്ചിരുന്നു. കുടുംബകാര്യങ്ങളിൽ തീരുമാനമെടുക്കാൻ പുരുഷനെക്കാൾ സ്ത്രീയ്ക്കായിരുന്നു അധികാ രം. എല്ലാ വ്യവസ്ഥിതിയുടെയും നിയന്ത്രക സ്ത്രീയായിരുന്നു. വിവാഹം കഴിഞ്ഞ് വീട്ടിലെത്തുന്ന വധുവിന് ഭർത്താവിന്റെ അച്ഛൻ, അമ്മ, ഭർതൃസഹോദരങ്ങൾ, വീട്ടിലെ വേലക്കാർ, ആശ്രിതർ ഇവരെ എല്ലാം നിയന്ത്രിക്കാനുള്ള സ്വാതന്ത്ര്യവും അധികാരിവും ഉണ്ടായിരു ന്നു. അങ്ങനെ സ്ത്രീ കുടുംബ കാര്യങ്ങളിൽ പരമാധികാരിയായി പരിലസിച്ചിരുന്നു എന്ന് 'വിവാഹസൂക്തം' ഉദ്ഘോഷിക്കുന്നു. അന്ന് പെൺകുട്ടികൾക്ക് ഇഷ്ടമുള്ള വരനെ തെരഞ്ഞെടുക്കാനുള്ള സ്വാത ന്ത്ര്യം ഉണ്ടായിരുന്നു സ്വയംവരം വൈദിക കാലത്ത് അനുവദിച്ചിരുന്ന എന്നർത്ഥം മിശ്രവിവാഹവും വിധവാവിവാഹവും അന്ന് നിഷിദ്ധമായി രുന്നില്ല. " തൈത്തിരിയാരണ്യകത്തിൽ ഇതിന് തെളിവുണ്ട്. വിധവാ വിവാഹവും മിശ്രവിവാഹവും നിയമാനുസൃതമായിരുന്നെങ്കിലും വിവാഹ മോചനത്തെക്കുറിച്ച് ഒരു പരാമർശവും കാണുന്നില്ല. പിതൃ കർമ്മങ്ങൾ ചെയ്യുന്നതിനും കുടുംബത്തിന്റെ നിലനിൽപ്പിനും വേണ്ടി വിധവകൾക്ക് ഭർതൃസഹോദരനിൽ നിന്നും സന്താനോല്പാദനമാ കാം. എന്ന് വ്യവസ്ഥ ചെയ്തിരുന്നു. സത്രീ എല്ലാ പ്രകാരത്തിലും സംരക്ഷിക്കപ്പെടേണ്ടവളാണെന്ന് ആരണ്യകം വ്യക്തമാക്കുന്നു. സ്ത്രീക്ക് നിർബാധം എവിടെയും പോകാനുള്ള സഞ്ചാരസ്വാതന്ത്ര്യം അന്നുണ്ടായിരുന്നു. അവർ പൊതു പരിപാടികളിൽ പങ്കെടുക്കുകയും സംഗീതം, നൃത്തം, വിരുന്ന് എന്നിവയിൽ നേതൃത്വം വഹിക്കുകയും ചെയ്തിരുന്നു. ചർച്ചകളിലും പ്രഭാഷണങ്ങളിലും സ്ത്രീകൾ പുരു ഷന്മാരോടൊപ്പം പങ്കെടുത്തിരുന്നു. കൂടാതെ ധനസമ്പാദനത്തിനു വേണ്ടി വിവിധ തൊഴിലുകളിലും വ്യവസായങ്ങളിലും സ്ത്രീകൾ ഏർപ്പെട്ടിരുന്നു അന്ന് വീട്ടുജോലികൾ ചെയ്തിരുന്ന സ്ത്രീകൾ

പോലും അഭ്യസ്ഥവിദ്യർ ആയിരുന്നു യുദ്ധരംഗത്തും, പോലീസുവി ഭാഗത്തിലും അന്ന് സ്ത്രീകൾ സേവനം അനുഷ്ഠിച്ചിരുന്നു എന്ന തിന് ഋഗ്വേദത്തിൽ 1-ം മണ്ഡലത്തിലും 10-ാം മണ്ഡലത്തിലും മതി യായ തെളിവുകൾ ഉണ്ട്.

ബൃഹസ്പതിയുടെ കന്നുകാലികളെ വലൻ മോഷ്ടിച്ചപ്പോൾ സരമ എന്ന പോലീസ് വനിതയെയാണ് രാജാവ് അന്വേഷിക്കാൻ നിയോഗി ച്ചത് എന്ന് ' ഋഗ്വേദത്തിൽ കാണാം.' ഋഗ്വേദമന്ത്രങ്ങളിൽ സ്ത്രീ കുടും ബത്തിന്റെ വിളക്കും അനുഗ്രഹവുമാണെന്ന് വർണ്ണിച്ചിരിക്കുന്നു. ഏക ഭാര്യത്വമായിരുന്നു കുടുംബ വ്യവസ്ഥ എങ്കിലും ബഹുഭാര്യത്ത്വവും അനുവദിച്ചിരുന്നു എന്നാൽ ബഹുഭർത്തൃത്വം ഋഗ്വേദത്തിൽ പരാ മർശിക്കപ്പെട്ടിട്ടേ ഇല്ല.

വൈദിക സാഹിത്യത്തിന്റെ ആദ്യഘട്ടത്തിൽ സ്ത്രീക്കും പുരു ഷനും തുല്യസ്ഥാനമാണെങ്കിലും രണ്ടാം ഘട്ടമായ ബ്രാഹ്മണങ്ങ ളുടെ യുഗത്തിൽ സ്ത്രീ സ്വാതന്ത്ര്യത്തിന് വിലക്കുകൾ വീണു തുട ങ്ങി. ഈ കാലഘട്ടത്തിൽ തിളക്കമേറിയ സ്ത്രീ സങ്കൽപ്പങ്ങൾക്ക് മങ്ങ ലേറ്റു തുടങ്ങി. സ്ത്രീപ്രജകളെ അധികം ദമ്പതികൾ ഇഷ്ടപ്പെട്ടിരു ന്നില്ല. സ്ത്രീകളുടെ അവകാശങ്ങൾ ചുരുങ്ങിയതോടു കൂടി ശൈശ വവിവാഹം നിലവിൽ വന്നു. വിദേശീയരുടെ ആക്രമണം മൂലം സുര ക്ഷിതത്വം നഷ്ടപ്പെട്ടു. രക്ഷകർത്താക്കൾക്ക് സ്ത്രീ വിദ്യാഭ്യാസം നൽകുന്നതിന് ഉള്ള അവസരം ഇല്ലാതായി. ഭർത്താക്കന്മാരിൽ നിന്നും നേടാൻ കഴിയുന്ന വിദ്യാഭ്യാസം മതി എന്ന അവസ്ഥ വന്നു. അങ്ങ നെശൈശവ വിവാഹം കഴിപ്പിച്ച് സ്ത്രീകളെ ഭർത്താക്കന്മാരെ ഏൽപ്പിച്ചു. സ്ത്രീകളുടെ സ്വാതന്ത്ര്യത്തിനും സുരക്ഷിതത്വത്തിനും ഭദ്രതയ്ക്കും ഭംഗം വന്നു. പത്തൊൻപതാം ശതകത്തിന്റെ ആരംഭം വരെ ഇതായിരുന്നു സ്ഥിതി.

വൈദികകാലത്തിന്റെ പൂർവ്വാദ്ധത്തിലുള്ള സ്ത്രീ സങ്കൽപ്പത്തിന്റെ തിരിച്ചുവരവാണ് ഇന്നാവശ്യം.

നമ്മുടെ സാമൂഹികവും രാഷ്ട്രീയവുമായ അരക്ഷിതത്വത്തെ നേരിടാൻ വേണ്ടി ശൈശവവിവാഹം നിർത്തലാക്കുകയും, സ്ത്രീ വിദ്യാഭ്യാസത്തിനും അവരുടെ നിലനിൽപ്പിനും ഉതകുന്ന പ്രവർത്ത നങ്ങൾ ആവിഷ്ക്കരിക്കുവാൻ വേണ്ടി പരിശ്രമിക്കുകയും ചെയ്യേ ണ്ടത് സമൂഹത്തിന്റെ ആവശ്യമായി വന്നു. രാജാറാം മോഹൻറായ്, മഹാത്മാഗന്ധി തുടങ്ങിയവർ സ്ത്രീ വിദ്യാഭ്യാസത്തെയും, സ്വയം വികാ

സത്തിനുതകുന്ന സ്ത്രീ സ്വാതന്ത്ര്യത്തെയും ഉയർത്തിപ്പിടിച്ച് മുമ്പോട്ടു വന്നു. സ്വാമി വിവേകാനന്ദനും, ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമി തിരുവടികളും സ്ത്രീ വിദ്യാഭ്യാസത്തിന്റെ അടിയന്തിരാവശ്യത്തെപ്പറ്റി ജനങ്ങളെ ഉദ്ബുദ്ധരാക്കി. ശ്രീ സ്വാമി വിവേകാനന്ദൻ– " ഒരു പക്ഷിക്ക് ഒരു ചിറകുകൊണ്ട് മാത്രം പറക്കാൻ കഴിയാത്തതു പോലെ. നമ്മുടെ രാജ്യത്തിനും പുരുഷന്മാർക്കു മാത്രം വിദ്യാഭ്യാസം നൽകിക്കൊണ്ട് പുരോഗതി പ്രാപിക്കാൻ കഴിയുകയില്ലാ"–എന്ന് ഉറക്കെ പ്രസ്താവിച്ചു. അതുപോലെ വേദാധികാരവും വേദാദ്ധ്യായനവും പഴയകാലത്തുണ്ടായിരുന്നതു പോലെ തന്നെ സ്ത്രീകൾക്കും നൽകണം എന്ന് ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ ജനങ്ങളെ ബോധ്യപ്പെടുത്തി. വേദാദ്ധ്യായനം സാർവ്വലൗകികമാണെന്നും സാർവ്വജനീനമാണെന്നും, സ്ത്രീപുരുഷഭേദമന്യേ ആർക്കും പഠിക്കാം, പഠിപ്പിക്കാം എംന്നും " വേദാധികാരി നിരൂപണ" ത്തിലൂടെ ചട്ടമ്പിസ്വാമികൾ ലോകത്തിന് കാട്ടിക്കൊടുത്തു. " പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള സ്ഥാനം" എന്ന വിഷയത്തെ ആസ്പദമാക്കി സ്വാമി തിരുവടികൾ ഒരു പ്രബന്ധം തന്നെ രചിച്ചു. മനുഷ്യന്റെ ആത്മവികാസത്തിന്റെ വളർച്ചയുടെ പ്രഥമഘട്ടമാണ് വിദ്യാഭ്യാസമെന്ന് ആജ്ഞാനികൾ ജനങ്ങളെ മനസ്സിലാക്കി. സ്വാമിവിവേകാനന്ദന് നമ്മുടെ സ്ത്രീ ജനങ്ങളിൽ അമിതമായ വിശ്വാസമുണ്ടായിരുന്നു.കാര്യശേഷിയും അർപ്പണബോധവും നിർഭയത്വവുമുള്ള പതിനായിരം പുരുഷന്മാരുടെ സഹായമുണ്ടെങ്കിൽ ഭാരതത്തിലെ ഏതു പ്രശ്നവും പരിഹരിക്കാം. എന്നാൽ അതേ ഗുണങ്ങളുള്ള പത്തിലൊരംശം സ്ത്രീകളുടെ സഹായത്താൽ അതിലും വേഗത്തിൽ അതു നടത്താം എന്ന് അവിടുന്ന് ഒരുക്കൽ പറയുകയുണ്ടായി.

അഭ്യസ്തവിദ്യരും പരിഷ്കൃതാശയരുമായ പാശ്ചാത്യ വനിതകൾ സാമൂഹികവും രാഷ്ട്രീയവും സാമുദായികവുമായ എല്ലാ കാര്യങ്ങളിലും മുൻപന്തിയിൽ നിൽക്കുന്നു. പുരുഷന്മാരെ പോലെ തന്നെ എല്ലാ രംഗങ്ങളിലും അവർ പ്രവർത്തിക്കുന്നു. ഭാരതത്തിലും ഇന്ന്, വിദ്യാഭ്യാസവും ഉദ്യോഗവും വ്യക്തിത്വവും കഴിവും ഒക്കെയുള്ള സത്രീകൾ സാമൂഹിക സാമുദായിക രാഷ്ട്രീയ മണ്ഡലങ്ങളിൽ നല്ല പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുന്നുണ്ട്. എന്നാൽ ഇവിടെ ഒരു കാര്യം പ്രത്യേകംശ്രദ്ധ അർഹിക്കുന്നു. പാശ്ചാത്യവനിതകൾ സ്വന്തം

വ്യക്തിത്വം വകസിപ്പിക്കാനും, പുരുഷനു തുല്യമായ സമത്വ ബോധം ഉയർത്താനും, സ്വന്തം കീർത്തിയുംസ്ഥാനവും ഉറപ്പിക്കാനുമാണ്. ഇങ്ങനെയുള്ള പ്രവർത്തനത്തിൽഏർപ്പെടുന്നത്. എന്നാൽ ഭാരതത്തിലെ സ്ത്രീകൾ അങ്ങനെയല്ല. വർഷങ്ങളായി നേടിയെടുത്ത ആത്മീയ ഗുണങ്ങളായ സ്നേഹവും, നിസ്വാർത്ഥതയും ആത്മാർത്ഥതയും, അർപ്പണമനോഭാവവും ഉയർത്തി പിടിച്ചുകൊണ്ടാണ് ജനങ്ങൾക്ക് ഉപകാരപ്രദമായ കാര്യങ്ങളിൽ വ്യാപൃതരാകുന്നതു്- ത്യാഗവും സേവനവുമാണ് അവരുടെ മുദ്രാവാക്യം. അവരുടെ വ്യക്തിത്വവികസനത്തിൽ അവർ ഒട്ടും താല്പരല്ല. ഇന്നത്തെ ശാസ്ത്രയുഗത്തിൽ സ്ത്രീകൾ വിജ്ഞാനശാഖകൾ .മുഴുവനും പഠിക്കണം. ഇംഗ്ലീഷും ഭാഷയും പാശ്ചാത്യ ശാസ്ത്രവും പഠിക്കുക തന്നെ വേണം. സ്ത്രീകൾ ആധുനിക ശാസ്ത്ര പടുക്കൾ ആയിരിക്കുകയും വേണം. എന്നാൽ വൈദേശിക നിയന്ത്രണത്തിന് നമ്മൾ അടിമകളാകാൻ പാടില്ല. നമ്മുടെ പൈതൃകം കളഞ്ഞു കുളിച്ചു കൊണ്ടാകാൻ പാടില്ല എന്നർത്ഥം. എല്ലാ മണ്ഡലങ്ങളിലും പുരുഷന്മാരോടൊപ്പം തന്നെ ആധുനിക വനിതയും മുൻപന്തിയിൽ നിൽക്കണം. എന്നാൽ പൗരാണിക ഭാരതത്തിലെ സത്രീകളുടെ മഹത്വവും ഭാവശുദ്ധിയും ധ്യാനശക്തിയും എല്ലാം അവൾക്കുണ്ടായിരിക്കണം എന്നു മാത്രം. എന്നാൽ മാത്രമേ ഭാരതത്തിലെ സ്ത്രീസങ്കല്പം യാഥാർത്ഥ്യമാകുകയുള്ളൂ. നമ്മുടെ പാരമ്പര്യത്തെയും സംസ്ക്കാരത്തെയും പൈതൃകത്തെയും മാറ്റി നിർത്തിക്കൊണ്ട് ഭാരതസ്ത്രീകളെ ആധുനികവൽക്കരിക്കാൻ തുടങ്ങിയാൽ ഇന്നു നാം ചുറ്റും കാണുന്നതു പോലെ അതൊരു പരാജയമായി കലാശിക്കും. ഭാരത സ്ത്രീകളുടെ ഭാവശുദ്ധിയോടെ നാശത്തിൽ അത് അവസാനിക്കും. സീതയുടെയും സാവിത്രിയുടെയും ദമയന്തിയുടെയും ഗാന്ധാരിയുടെയും കാൽപ്പാടുകളിൽ കൂടി നടന്ന് വളർന്ന് വികസിച്ച് വിജയം വരിക്കാൻ കഴിഞ്ഞാൽ ഇന്നത്തെ ഭാരതസ്ത്രീ ലോകത്തെ ഏതു സ്ത്രീയ്ക്കും അനുകാര്യയായിരിക്കും ആദരണീയായിരിക്കും എന്നതിൽ ഒരു സന്ദേഹവുമില്ല.

ഇത്രയും സമുന്നതമായ ഒരു സ്ഥാനം ഭാരതത്തിലെ സ്ത്രീയ്ക്ക് അന്നും ഇന്നും ഉണ്ട്. സ്ത്രീയെയും പുരുഷനെയും കുറിക്കുന്ന എല്ലാ സമസ്തപദങ്ങളും തുടങ്ങുന്നത് സ്ത്രീ വാചിയായ വാക്കുകളോടു കൂടിയാണ്.

പാർവ്വതീ പരമേശ്വരന്മാർ, സീതാരാമന്മാർ, രാധാകൃഷ്ണന്മാർ,

മാതാപിതാക്കൾ, ഭാര്യാഭർത്താക്കന്മാർ, സഹോദരീസഹോദരന്മാര, സ്ത്രീപുരുഷന്മാർ, വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ. മുതലായ ഉദാഹരണങ്ങൾ. എന്തിനധികം വാണിമാതാവായ സരസ്വതിയും ഐശ്വര്യദേവതയായ ലക്ഷ്മിയും സ്ത്രീവാചിയായ പദങ്ങളല്ലേ? എന്നിട്ടും ഒന്നും മനസ്സിലാക്കാതെ:-

നസ്ത്രീ സ്വാതന്ത്രമർഹതി-എന്ന മനുസ്മൃതിയിലെ ശ്ലോകത്തിലെ നാലാമത്തെ വരി അടർത്തി എടുത്ത് തെറ്റായി വ്യാഖ്യാനിച്ച്നമ്മൾ നമ്മെളെത്തന്നെ കൊച്ചാക്കുകയാണ്. സ്ത്രീ, സ്വാതന്ത്ര്യം അനുവദിക്കുന്നില്ല എന്ന് ധരിച്ച്നമ്മൾ ബഹളം കൂട്ടുന്നു. മനുസ്മൃതിയിലെ ഒൻപതാം അധ്യായത്തിലെ മൂന്നാം ശ്ലോകത്തിന്റെ നാലാമത്തെ വരിയാണിത്. ' ദമ്പതീധർമ്മം' എന്നാണ് ഈ അധ്യായനത്തിന്റെ പേര്

പിതാരക്ഷതി കൗമാരേ
ഭർത്താരക്ഷതി യൗവ്വനേ
പുത്രോരക്ഷതി വാർദ്ധക്യേ

നസ്ത്രീ സ്വാതന്ത്ര്യമർഹതി-എന്ന വരികൾ ഭാരതത്തിലെ സ്ത്രീയുടെ മഹത്വത്തെയും സ്ഥാനത്തെയും പ്രകീർത്തിക്കുകയാണ് ചെയ്യുന്നത്. കൗമാരത്തിൽ പിതാവിനാലും യൗവ്വനത്തിൽ ഭർത്താവിനാലും വാർധകൃത്തിൽ പുത്രനാലും സംരക്ഷിക്കപ്പെടേണ്ട വിലയേറിയ-മഹത്വമേറിയ-ബഹുമാനമർഹിക്കുന്ന, വാത്സല്യം അർഹിക്കുന്ന സുരക്ഷിതത്വം വേണ്ടുന്ന വിലയേറിയസ്വത്താണ് സ്ത്രീ എന്നല്ലേ ഈ ശ്ലോകത്തിനർത്ഥം അവൾ രക്ഷിക്കപ്പെടേണ്ടവളാണ്, രക്ഷിക്കപ്പെടേണ്ടവളാണ്. (രക്ഷതി, രക്ഷതി, രക്ഷതി) എന്ന് . ആവർത്തിച്ചാവർത്തിച്ചു പറയുന്ന മനു അവളെ ശിക്ഷിക്കണം എന്ന് ഒരു സ്ഥലത്തും പറയുന്നില്ല.

മാത്രവുമല്ല-
സ്ത്രിയംശതാപരാധാം ചേത്
പുഷ്പേണാപി ന താഡയേത് എന്നും
യത്രനാര്യസ്തുപൂജ്യന്തേ
രാമന്തേതത്ര ദേവതാ: എന്നും പറയാൻ മറക്കുന്നില്ല, മടിക്കുന്നുമില്ല.

ഇത്രയും മഹത്തും ബൃഹത്തും ആയ ഒരു സ്ഥാനം ലോകത്ത് ഒരു സ്ത്രീക്കും ഒരു രാജ്യത്തും നൽകിയിട്ടില്ലാ എന്ന സത്യംആർക്കും നിഷേധിക്കാൻ പറ്റുകയില്ല.

# സ്ത്രീ കുടുംബിനി എന്ന നിലയിൽ

സ്ത്രീയെക്കുറിച്ച് അനുകൂലവും പ്രതികൂലവുമായ പല പരാമർശങ്ങളും, സ്മൃതികളിലും പുരാണങ്ങളിലും കാവ്യങ്ങളിലും നമുക്ക് കാണാൻ കഴിയും. എന്നാൽ 'സ്ത്രീ' ആരായിരിക്കണം എന്നതിനെക്കുറിച്ച് അവർ ഏകാഭിപ്രായക്കാരാണ്. 'സ്ത്രീ' ആരായിത്തീർന്നാലും അവൾ ഗൃഹിണി അഥവാ ഉത്തമ കുടുംബിനിയായിരിക്കണം. ഗൃഹലക്ഷ്മിയാണല്ലോ എന്നും എവിടെയും സ്ത്രീ. ഭാരതസംസ്കാരത്തിന്റെ സ്ത്രീത്വസങ്കൽപ്പം അതാണ്. ഒരു സ്ത്രീയിൽ നിന്നും എന്തെല്ലാം സദ്ഗുണങ്ങൾ ഭാരതമഹാരാജ്യം പ്രതീക്ഷിക്കുന്നുവോ, ആ സംസ്കാരങ്ങളുടെയെല്ലാം ആകത്തുകയാണ് വാല്മീകിയുടെ സീതയെന്ന് ശ്രീവിവേകാനന്ദൻ പറഞ്ഞത് അതുകൊണ്ടാണ്. സത്യം, ആർജ്ജവം, പതിഗതപ്രാണത്വം എന്നിവകൊണ്ട് പരിശോഭിതമായ കുടുംബിനിത്വമാണ് സ്ത്രീയുടെ രത്നകിരീടമെന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു.

കുടുംബിനി എന്ന വാക്കിന്, കുടുംബമുള്ളവൾ, ഭാര്യ, ഏത് കാര്യത്തിലും ശ്രദ്ധയുള്ളവൾ എന്നൊക്കെയാണ് വ്യാപകമായ അർത്ഥം. ഭർത്തൃപുത്രഭൃത്യാദികളോട് കൂടിയവളും അവരുടെ സംരക്ഷണത്തിൽ തന്നെ സദാ വ്യാപൃതയായിട്ടുള്ളവളുമാണ് യഥാർത്ഥ കുടുംബിനി.

കുടുംബിനിയായ- ഗൃഹിണിയായ സ്ത്രീയെക്കുറിച്ച് മനുസ്മൃതി ഇങ്ങനെ ഉദ്ഘോഷിക്കുന്നു-

സ്ത്രിയ: ശ്രീയശ്ച ഗേഹേഷുന,
വിശേഷോസ്തി കശ്ചന"-

വീടുകളിൽ ശ്രീയും സ്ത്രീയും തമ്മിൽ യാതൊരു ഭേദവും ഇല്ല.

"പ്രജനാർത്ഥം മഹാഭാഗാ:
പൂജാർഹാ ഗൃഹദീപ്തയ:"

മഹാഭാഗ്യവതികളായ സ്ത്രീകളെ സന്താനലാഭത്തിനുവേണ്ടി ആദരിക്കേണ്ടതാണ്. വീട്ടിലെ കെടാവിളക്കാണവർ. അവർ തന്നെയാണ് ഗൃഹദീപ്തികൾ.

" നസ്ത്രിണാം പൃഥഗ്യജ്ഞോ
നവ്രതം നാപ്യുപോഷണം
പതിം ശുശ്രൂഷതേയേന
തേനസ്വർഗ്ഗേ മഹീയതേ"-

ഭർത്താവിനെക്കൂടാതെ സ്ത്രീകൾക്ക് യജ്ഞമോ, വ്രതമോ, ഉപവാസമോ ഇല്ല. ഭർത്തൃശുശ്രൂഷ കൊണ്ടുതന്നെ സ്ത്രീ, സ്വർഗ്ഗത്തിൽ പൂജനീയയായിത്തീരുന്നു- ഈ സ്മൃതി വാകൃങ്ങളിൽ നിന്നെല്ലാം ഒരു കാര്യം വ്യക്തമാണ്. സ്ത്രീ ആരായിരുന്നാലും അവൾ പ്രഥമവും പ്രധാനവുമായി കുടുംബിനി ആയിരിക്കണമെന്നും, കുടുംബ സംരക്ഷണമാണ് അവളുടെ ആത്യന്തികമായ ചുമതലയും ധർമ്മവും എന്നും നമുക്ക് മനസ്സിലാക്കാൻ കഴിയും. പ്രപഞ്ചമാകെ വ്യാപിച്ചിരിക്കുന്ന വിഷ്ണു സ്വരൂപത്തിന്റെ 'മുഖം' എന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്ന ഭാഗവതം ദശമസ്കന്ദത്തിൽ ഭഗവാൻ തന്നെ സ്ത്രീകളുടെ ധർമ്മത്തെപ്പറ്റി പറയുന്ന ഒരു ഭാഗമുണ്ട്-

" ഭർത്തൃശുശ്രൂഷണം സ്ത്രീണാം............." എന്നു തുടങ്ങുന്ന ശ്രീമന്നാരായണ മൂർത്തിയുടെ വാക്കുകൾ- ഭർത്തൃശുശ്രൂഷയും പുത്രബന്ധുജനങ്ങളുടെ പരിപാലനവുമാണ് സ്ത്രീയുടെ പരമമായ ധർമ്മം. ഭർത്താവ് എങ്ങനെയുള്ളവനോ ആയിക്കൊള്ളട്ടെ-

" ദുശ്ശീലോ, ദുർഭഗോ വൃദ്ധോ
ജഡോ രോഗ്യോ ധനോപിവാ"...

ഭർത്താവ് ദുശ്ശീലനോ, ദുർഭഗനോ, വൃദ്ധനോ, ജഡനോ, രോഗിയോ, നിർധനനോ ആരോ ആയിക്കൊള്ളട്ടെ. അവൻ ഒരിക്കലും സ്ത്രീയാൽ പരിത്യാജ്യനല്ല. സാഹചര്യം എന്തുതന്നെയായാലും സ്ത്രീ ഭർത്താവിനെ പരിത്യജിച്ചുകൂടാ. കാരണം ഭർത്തൃസേവനവും ശിശുപരിപാലനവുമാണ് സ്ത്രീയുടെ പരമമായ ധർമ്മം.

ഭാര്യാ-ഭർത്തൃ ബന്ധത്തെപ്പറ്റി ഭാരത സംസ്കാരത്തിന് ഒരു പ്രത്യേക സങ്കൽപ്പമുണ്ട്. ഭർത്താവും ഭാര്യയും ഭിന്നവ്യക്തിത്വങ്ങളല്ല.

ഒരേ വ്യക്തിത്വത്തിന്റെ രണ്ടുവശങ്ങളാണ്. ഒന്നിനുമാത്രമായി ഒരു വ്യക്തിത്വമില്ല. അസ്തിത്വവുമില്ല. ഒന്ന് മറ്റൊന്നിന് പൂരകമാണ്. ഈ പരസ്പരപൂരകഭാവം പൂർണമാകുമ്പോഴാണ് ദാമ്പത്യജീവിതം സ്വർഗ്ഗ മാകുന്നത്. ഈ ഏകീഭാവത്തിന്റെ അമൃതധാരയിൽ ഇഴുകിച്ചേരാൻ ഏതെങ്കിലുമൊന്നിന് കഴിയാതെ വന്നാൽ ദാമ്പത്യജീവിതം നരകമാകും. പുരുഷന്റെ അർദ്ധാംശമാണ് 'സ്ത്രീ' എന്നാണ് ഭാരതീയ സങ്കൽപ്പം– ആ അർത്ഥത്തിൽ പുരുഷൻ സ്ത്രീയുടെയും അർദ്ധാംശമാണ്. ഇതു രണ്ടും ചേരുമ്പോഴേ സ്ത്രീപുരുഷ ശക്തികൾ പൂർണ്ണമാവുകയുള്ളൂ. ആ പൂർണ്ണതയുടെ കല്യാണഭാവമാണ് അർദ്ധനാരീശ്വര സങ്കൽപ്പം. ശക്തിയോടു ചേരാത്ത ശിവൻ ശക്തനല്ലല്ലോ. ശിവനോട് ചേരാത്ത ശക്തിയും ശക്തയല്ല. ശിവശക്തിയോഗമാണ് രണ്ടുപേരുടെയും ശക്തി. ഇതുപോലെ ദാമ്പത്യജീവിതത്തിലും ജായാപതികളുടെ ശിവശക്തി യോഗം സംഭവിക്കുമെങ്കിൽ ജീവിതം ശക്തവും മുഗ്ധവും ആകും. ആന ന്ദകരവുമാകും. അങ്ങനെയാണെങ്കിൽ, ഭർത്തൃശരീരത്തിന്റെ അർദ്ധാം ശമായ സ്ത്രീക്ക് എങ്ങനെ ഭർത്താവിനെ വിട്ടിരിക്കാൻ കഴിയും?!!!

മാത്രവുമല്ല, ഭർത്താവിനെ സംബന്ധിച്ചിടത്തോളം കാര്യങ്ങളിൽ മന്ത്രിയായും, കരണത്തിൽ ദാസിയായും, രൂപത്തിൽ ലക്ഷ്മിയായും, ക്ഷമാദിസദ്ഗുണങ്ങളിൽ ധരിത്രിയായും, സ്നേഹത്തിൽ മാതാവായും, ശയനത്തിൽ വേശ്യയായും ഇണങ്ങിച്ചേരാൻ കുലധർമ്മപത്നി ബാദ്ധ്യ സ്ഥയുമാണ്. ഈ ധർമ്മ ബാദ്ധ്യതകളുടെ ഷഢ്കർമ്മധാരിണീത്വം പൂർണ്ണമാകണമെങ്കിൽ ഭാര്യ,ഭർത്താവിന്റെ വഴിക്കുതന്നെ നീങ്ങണം. പുരോഗമനവാദികളെന്ന് ഭാവിച്ചുനടക്കുന്ന ചിലർക്ക് ഇതത്ര രസിക്കു കയില്ലെങ്കിലും ധർമ്മശാസ്ത്രങ്ങൾ വിധിക്കുന്നത് അങ്ങനെയാണ്.

– " പ്രമദാ പതിവർത്മഗാ ഇതി
പ്രതിപന്നം ഹി വിചേതനൈരപി–"

സ്ത്രീകൾ ഭർത്താവിന്റെ വഴിക്കുപോകുകയെന്നത് തിര്യക്കുക ളിൽപോലും സാധാരണമാണ്; എന്നാണ് കാളിദാസനും കുമാരസംഭ വത്തിൽ പറയുന്നത്.

കുലസ്ത്രീ പ്രസന്നവദനയും, ഗൃഹകാര്യങ്ങളിൽ സമർത്ഥയും ഗൃഹോപകരണങ്ങൾ വൃത്തിയായി സൂക്ഷിക്കുന്നതിൽ ശ്രദ്ധയുള്ളവളും ആയിരിക്കണം. വീട്ടുചെലവുകൾ മിതമായ രീതിയിൽ കൈകാര്യം ചെയ്യ ണം. പണം ചെലവാക്കുന്നതിൽ ധാരാളിത്തം കാണിക്കാതെ പിടിത്ത മുള്ളവളായിരിക്കണം. എങ്ങനെയും പണം സമ്പാദിക്കുവാൻ ഭർത്താ

വിനെ പ്രേരിപ്പിക്കുന്നവളായിരിക്കരുത്- ഗൃഹഭരണം ഭാര്യയുടെ കർത്ത വ്യമാണ്. ഉള്ളതുകൊണ്ട് ഓണം കൊള്ളാൻ അവൾ തയ്യാറാകണം.

സാമുദായിക- സാമൂഹ്യ-രാഷ്ട്രീയ സാംസ്കാരിക മണ്ഡലങ്ങ ളിൽ അഭ്യസ്തവിദ്യരായ സ്ത്രീകൾ എത്രതന്നെ ഉന്നത പദവിയിൽ വിരാജിച്ചാലും അവൾ കുടുംബിനി തന്നെയായിരിക്കണം. അവിടെ അവൾ വിജയിച്ചാൽ മാത്രമേ അവളുടെ ജീവിതം സഫലമാകുകയുള ളൂ. പരിപൂർണ്ണമാകുകയുള്ളൂ. സ്ത്രീയുടെ ജന്മസാഫല്യം മാതൃത്വത്തി ലാണ്. അതാണ് പ്രകൃതി അവൾക്ക് നൽകിയിരിക്കുന്ന ധർമ്മവും. സ്ത്രീയുടെ രൂപസ്വഭാവങ്ങളും അതിനനുയോജ്യമാണ്. കുഞ്ഞുപിറ ന്നുകഴിഞ്ഞാൽ ആ നിമിഷം മുതൽ അതിനു നൽകേണ്ട ആഹാരം പ്രകൃതി സ്ത്രീയിലാണ് ഏൽപ്പിച്ചിരിക്കുന്നത്. പയോധരങ്ങൾ കനി ഞ്ഞുനൽകിയത് അതിനുവേണ്ടിയാണ്. സന്താനങ്ങളെ സംബന്ധിച്ചി ടത്തോളം തുല്യാവകാശം മാതാപിതാക്കൾക്കുണ്ടെങ്കിലും പ്രകൃതി അമ്മയെയാണ് കൂടുതൽ ആ ചുമതല ഏൽപ്പിച്ചിരിക്കുന്നത്. സ്ത്രീ ആരൊക്കെയായാലും അവൾ പ്രഥമമായും പ്രധാനമായും അമ്മ തന്നെ യാണ്. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും അവൾ വിജയം കൈവ രിച്ചാലും, അവൾ കുടുംബിനിയല്ലെങ്കിൽ, ഭാര്യയുടെ- അമ്മയുടെ കടമ നിർവ്വഹിച്ചില്ലെങ്കിൽ അവൾ സ്ത്രീയല്ല. പ്രകൃതിപോലും അവൾക്ക് മാപ്പുകൊടുക്കുകയില്ല.

ഭർത്താവിനും മക്കൾക്കും കുടുംബത്തിനും വേണ്ടി സദാ കഷ്ടപ്പെ ടുന്ന സ്ത്രീയെ ഭർത്താവ് സർവ്വഥാ കാത്തു സംരക്ഷിക്കണം. അവൾ എപ്പോഴും പുരുഷ സംരക്ഷണത്തിലായിരിക്കണം. ഭർത്താവിനോടോ പുത്രന്മാരോടോ ഒത്ത് അവളെ പാർപ്പിക്കണം. ഭാര്യ എന്നാൽ ഭരണീ യാ-ധാരണീയാ-പാലനീയാ- അതായത് കാത്തു രക്ഷിക്കപ്പെടേണ്ട വൾ എന്നാണർത്ഥം. ഭർത്താവ്-ബിഭർത്തി, പാലയതി-ധാരയതി. അതാ യത് ഭാര്യയെ എല്ലായ്പ്പോഴും ഭരിക്കേണ്ടവൻ, കാത്തുരക്ഷിക്കേണ്ട വൻ എന്നും മനസ്സിലാക്കണം. അങ്ങനെ ഭരിച്ചും ഭരിക്കപ്പെട്ടും രക്ഷിച്ചും രക്ഷിക്കപ്പെട്ടും പരസ്പരം വിശ്വസിച്ചും സ്നേഹിച്ചും ജീവിക്കുവാൻ രണ്ടുപേരും ഒരുപോലെ ബാദ്ധ്യസ്ഥരാണ്.

പുരുഷന്മാർക്ക് ഒരിളവും കൽപ്പിക്കേണ്ട കാര്യമില്ല. കുലീനകളായ കുടുംബിനികളെ ധർമ്മപത്നിയാക്കുന്നതിൽ ഭർത്താവിന് വലിയൊരു പങ്കുണ്ട്- ക്രിയാണാം ഖലുധർമ്മ്യാണാം.

സത്പത്ന്യോ മൂലകാരണം"- പുരുഷന്റെ എല്ലാ ധർമ്മകർമ്മ

ങ്ങൾക്കും ഭാര്യയാണ് മൂലകാരണം എന്ന ബോധം പുരുഷന്മാർക്കും ഉണ്ടാകണം. ഭാര്യയെ ആദരിക്കണം. അവളുടെ വ്യക്തിത്വത്തെ മാനിക്കണം. എല്ലാക്കാര്യങ്ങളിലും അവളുടെ അഭിപ്രായവും ഉപദേശവും തേടണം. സർവ്വോപരി അനർഘ രത്നം പോലെ അവളെ കാത്തുസൂക്ഷിക്കുകയും വേണം. ഈ പരസ്പരാദരവും ഏകീഭാവവും ഇണങ്ങി ചേരുമ്പോഴാണ് കുടുംബ ജീവിതം സാർത്ഥകമാകുന്നത്, സഫലമാകുന്നത്. "പ്രപഞ്ചത്തിൽ സ്ത്രീ പുരുഷന്മാർക്കുള്ള സ്ഥാനം" എന്ന വിഷയത്തെ കുറിച്ച് ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികൾ അരുളി ചെയ്തിട്ടുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവം അർഹിക്കുന്നു."ഗൃഹ ഭരണം ചെയ്തു ധർമ്മനിഷ്ട കൊണ്ട് സ്വഗൃഹ പരിസരം മുതൽ ഭൂമി മുഴുവനും ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാശവും സ്ത്രീയ്ക്കാണ് കൊടുത്തിട്ടുള്ളത്. പുരുഷന്റെ സഹായത്താലും ബലത്താലും അവൾ ത്രൈലോക്യ നായികയും പൂജനീയയുമാണ്. അല്ലാതെ സ്ത്രീകളെ അടിമയായി കണക്കാക്കുകയും കേവലം സന്താനോല്പാദനത്തിനുള്ള ഒരു യന്ത്രമായി തരംതാഴ്ത്തുകയും ചെയ്യുന്നത് തെറ്റാണ്. സകല കാര്യവും ചെയ്യാനും ഭരിക്കാനും പുരുഷനേ കഴിയുള്ളൂ എന്ന് പറഞ്ഞ് സ്ത്രീയെ നിന്ദിക്കുന്നതും പുഛിക്കുന്നതും ന്യായത്തിനും ധർമ്മത്തിനും നിരക്കാത്ത കാര്യങ്ങളാണ്. ഇതിന്റെ അർത്ഥം സ്ത്രീകൾ ഗൃഹം വിട്ട് പുരുന്മാരെ ധിക്കരിച്ച് രാജ്യകാര്യാദികൾ നടത്താനും പ്രസംഗിക്കാനും ഇറങ്ങിത്തിരിക്കണം എന്നല്ല. ഒരുത്തമ ഗൃഹിണിയെ സംബന്ധിച്ചിടത്തോളം അവളുടെ ഗൃഹമാണ് അവളുടെ ലോകം". സ്വാമി തിരുവടികളുടെ ഈ ഉദ്ബോധനം യഥാർത്ഥ കുടുംബിനി എങ്ങനെയായിരിക്കണം എന്ന് സംശയലേശമെന്യെ നമുക്ക് കാട്ടിത്തരുന്നു. എന്നാൽ പുരുഷന്മാർ ഒരു കാര്യം കൂടി ഇവിടെ ഓർക്കണം. ഈശ്വരദത്തമായി മാത്രമെ ഒരു പുരുഷന് ഒരു ഉത്തമസ്ത്രീയെ ഭാര്യയായി ലഭിക്കുകയുള്ളു–

"ദേവ ദത്താം പതിർ ഭാര്യാം

വിന്ദതേ നേശ്ചയാത്മന:' എന്ന മനുസ്മൃതി വാക്യം ഇവിടെ ഓർക്കുക.

ധർമ്മാർത്ഥകാമ മോക്ഷങ്ങളിൽ അർത്ഥകാമങ്ങൾക്കു മാത്രമെ മനു, സ്ത്രീക്ക് നിയന്ത്രണം ഏർപ്പെടുത്തിയിട്ടുള്ളു. അർത്ഥ കാമങ്ങളിൽ സ്ത്രീ സ്വതന്ത്രയായാൽ കുടുംബം ശിഥിലമാകും. ധർമ്മം പുരുഷനോടൊപ്പം ചെയ്യാം. മോക്ഷം നേടുകയും ആകാം. എന്നാൽ പണം

നേടാൻ സ്ത്രീകൾ പോയാൽ– കുട്ടികളെ പോറ്റാനാണെങ്കിൽ പോലും– കുടുംബം നശിക്കും. സമുദായം തുലയും. പണത്തിന് അത്ര മാസ്മര ശക്തിയുണ്ട്. നമ്മൾ പണം ഉണ്ടാക്കാൻ പോയാൽ പണം നമ്മളെ ഉണ്ടാക്കി ശക്തമായി നമ്മെ ഭരിക്കും. ഇന്ന് എല്ലാ മണ്ഡലങ്ങളിലും കാണുന്ന 'ഫാസ്റ്റ് ഫുഡ് സംസ്കാരം' (പെട്ടെന്ന് കാര്യങ്ങൾ നേടുന്നു) നമ്മളെയും കീഴ്പ്പെടുത്തും. അതു കൊണ്ട് സ്ത്രീക്ക് അർത്ഥകാമങ്ങളിൽ കടിഞ്ഞാണിട്ടത് അഭിനന്ദനീയം തന്നെ. ഉദ്യോഗത്തിലും പണസമ്പാദനത്തിലും മാത്രം ശ്രദ്ധിക്കുന്ന സ്ത്രീക്ക് കുഞ്ഞുങ്ങൾക്കു നൽകേണ്ട സ്നേഹവാത്സല്യങ്ങൾ കൊടുക്കാൻ സമയം കിട്ടുകയില്ല. കുട്ടികൾ വളർന്നു വരുമ്പോൾ അമ്മയോടുള്ള സ്നേഹ ബഹുമാനങ്ങളുടെ അളവു കുറയും. ശക്തിയും കുറയും. ഭക്ത്യാദരങ്ങൾക്ക് മങ്ങലേൽക്കുകയും ചെയ്യും. നേരത്തെ പോകുന്ന അമ്മയും അച്ഛനും. താമസിച്ചു വരുന്ന അമ്മ. അതിലും വൈകി വരുന്ന അച്ഛൻ. മക്കൾ നേരെ കാണാത്ത അച്ഛൻ. അമ്മയും കൂടി ജോലിക്കു പോകുമ്പോൾ അമ്മയുടെ സ്നേഹവും സാമീപ്യവും കൂടി നഷ്ടപ്പെടുന്ന കുഞ്ഞുങ്ങൾ. ഈ ചുറ്റുപാടിൽ വളർന്നു വരുന്ന കുട്ടികൾ വൈകാരികമായ ബന്ധത്തിൽ പരാജയപ്പെടുന്നു. സ്ഥാനം കൊണ്ടു മാത്രം അച്ഛനുമമ്മയുമായി അവർ മാറുന്നു. പരിഷ്കാരം ആഗ്രഹിക്കുന്ന കുട്ടികൾക്ക് വേണ്ടത്ര പണം മാതാപിതാക്കളിൽ നിന്നും കിട്ടുന്നു. എന്നാൽ സ്നേഹം കിട്ടുന്നില്ല. അങ്ങനെ വളരുന്ന അവർ സംസ്കാരത്തെക്കാൾ പരിഷ്കാരം ആഗ്രഹിക്കുന്നു. സ്വതന്ത്ര ബുദ്ധികളായ അവർ മാതാപിതാക്കളെ വൃദ്ധസദനത്തിൽ തള്ളാൻ മടിക്കുന്നില്ല. പേടിക്കുന്നില്ല. ഇതെല്ലാം മനസിലാക്കിയാണ് സ്വധർമ്മം അനുഷ്ഠിച്ച് കുടുംബിനികളായി ഗൃഹദേവതകളായി ഗൃഹത്തിലെ കെടാവിളക്കുകളായി മാറാൻ പണ്ടത്തെ സ്ത്രീകൾ ശ്രമിച്ചത്. അതിൽ അവർ വിജയിക്കുകയും ചെയ്തു.

പാശ്ചാത്യ വനിതകളെപ്പോലെ പണം സമ്പാദിക്കാനും ഉദ്യോഗത്തിനും സാമുദായിക, സാമൂഹിക, രാഷ്ട്രീയ രംഗങ്ങളിലുള്ള തന്റെ കടമ നിറവേറ്റാതെ ഇന്നത്തെ സ്ത്രീകൾ ചാടി പുറപ്പെടുന്നു. ഇക്കൂട്ടർ ഭാരതത്തിന്റെ പുരോഗമനത്തെയല്ല അധ:പതനത്തെയാണ് വിളംബരം ചെയ്യുന്നത്. ഇന്ന് മിക്കവാറും എല്ലാ കുടുംബങ്ങളിലും കാണുന്ന പ്രശ്നങ്ങളും അപകടങ്ങളും അരക്ഷിതാവസ്ഥയും എല്ലാം ഇതാണ് കാണിക്കുന്നത്. ഒരു സ്ത്രീ ആദ്യമായി കുടുംബിനിയായിരിക്കണം. അവിടെ അവൾ തന്റെ കടമ പരിപൂർണമായി നിറവേറ്റിയിട്ട് വേണം

ബാക്കി കാര്യങ്ങളിൽ വ്യാപൃതയാകാൻ. എന്നാലേ വരുംതലമുറ സംസ്കാരസമ്പന്നരും സ്നേഹനിധികളും ധർമ്മിഷ്ഠരും ചുമതലാബോധമുള്ളവരുമായിരിക്കുകയുള്ളു.

സ്ത്രീയിലൂടെ വേണം, അവളിലൂടെ വേണം ഒരു കുടുംബത്തിന്റെ നിലനില്പും ഐശ്വര്യവും കീർത്തിയും എല്ലാം. കുടുംബമാകുന്ന വൃക്ഷത്തിന്റെ തായ്‌വേരാണ് സ്ത്രീ. അത് ശക്തവും ശുദ്ധവും മുഗ്ധവും ആയിരിക്കണം. എന്നാൽ മാത്രമെ ആ കുടുംബവൃക്ഷം കിളിർത്ത് തളിർത്ത് പുഷ്പിച്ച് കായ്ച് ശാഖോപശാഖകളോടു കൂടി ദീർഘകാലം നിലനിൽക്കുകയുള്ളു. മാർബിൾ കല്ലുകൾ കൊണ്ടും വെള്ളാരങ്കല്ലുകൾ കൊണ്ടും പടുത്തുയർത്തുന്ന മണിമേടകൾ വീടാകുകയില്ല. വീടിനെ വീടാക്കുന്നത് സ്നേഹനിധിയായ കുടുംബിനിയാണ് .അതു കൊണ്ടാണ് പറയുന്നത്

"നഗൃഹം ഗൃഹമിത്യാഹു
ഗൃഹിണീ ഗൃഹമുച്യതേ" എന്ന് .ഒരു വീടിനെ വീടാക്കുന്നത് കെട്ടിടമല്ല, മറിച്ച് അതിനുള്ളിൽ സ്നേഹം ചൊരിഞ്ഞു കൊണ്ടു ജീവിക്കുന്ന ഗൃഹിണിയെയാണ് വീടെന്നു പറയേണ്ടത്.

ഈ സദാചാരവും ത്യാഗവും സ്നേഹവും സഹനശക്തിയുമെല്ലാം സ്ത്രീകൾക്കു മാത്രം മതിയോ? പുരുഷന്മാരും സ്ത്രീകളെപ്പോലെ തന്നെ സദാചാര ബോധമുള്ളവരും മറ്റൊരംബുജാക്ഷിയെ തൊടാത്ത രാമബാഹുക്കളുള്ളവരുമാകണമെന്ന് സ്ത്രീകളും ആഗ്രഹിക്കുകയില്ലേ? ഇക്കാര്യത്തിലും പുരുഷന് സ്ത്രീകളോടുള്ള സ്നേഹത്തിന്റെ മറ്റൊരു ഭാവം കാണാൻ കഴിയും. കാരണം ഇഹത്തിലും പരത്തിലും സ്ത്രീകളെ സംബന്ധിച്ചിടത്തോളം ഭർത്താക്കന്മാർ സ്വാർത്ഥമതികളാണ്. നമ്മളെ എല്ലാ തരത്തിലും ഭരിക്കാൻ അവർ ഇഷ്ടപ്പെടുന്നു. ഭർത്താവ് എന്നും ഭരിക്കുന്നവനും ഭാര്യ ഭരിക്കപ്പെടേണ്ടവളുമാണ്. ഇഹത്തിലെ സുഖഭോഗങ്ങളൊന്നും ശാശ്വതമല്ല. പരത്തിലാണ് പരമസുഖം ലഭിക്കേണ്ടത്.അതിനുള്ള മാർഗമാണ് അവർ സ്ത്രീക്ക് ഒരുക്കിത്തരുന്നത്. സ്ത്രീയുടെ പാതിവ്രത്യത്തിൽ അവർ ശ്രദ്ധിക്കുന്നത് അതുകൊണ്ടാണ്. 'സദാചാര ശുദ്ധമായ ജീവിതമാണ് മഹത്തായ ഭൂഷണം' എന്ന ശാരദാദേവിയുടെ മഹത് വചനം ഇവിടെ ഓർക്കുക. പുരുഷൻ ഇഹത്തിലും പരത്തിലും സ്ത്രീയെ കാത്തു സൂക്ഷിക്കുന്നു. ഐഹിക സുഖത്തിനും പാരത്രിക സുഖത്തിനും പുരുഷന്മാർ സ്ത്രീകളെ ഒരുപോലെ സഹായിക്കുന്നു.

നല്ലൊരു വീട്ടമ്മയെ എല്ലാ അഭീഷ്ടങ്ങളും സാധിച്ചു തരുന്ന ദേവതയോടാണ് ഋഷിമാർ ഉപമിക്കുന്നത്. ഒരു കപ്പലിന്റെ വടക്കുനോക്കിയന്ത്രം ശരിയായിട്ട് പ്രവർത്തിക്കുന്നിടത്തോളം കാലം കപ്പൽ വഴിതെറ്റിപ്പോകുകയില്ല.

അതു പോലെ കുടുംബമാകുന്ന ജീവിതനൗകയുടെ വഴികാട്ടിയായ വടക്കുനോക്കി യന്ത്രമായിരിക്കണം സ്ത്രീ. അവൾ ഭരിക്കപ്പെടുന്നവളാണെങ്കിലും ആ ലക്ഷ്യബോധ്മുണ്ടായാൽ ആ കുടുംബം അപകടങ്ങളിലൊന്നുംപെടാതെ രക്ഷപ്പെടുക തന്നെ ചെയ്യും, സംശയമില്ല. എത്ര തന്നെ ഗുരുതരമായ പ്രശ്നങ്ങളുള്ള ഒരു കുടുംബമായാലും ഗൃഹിണി സ്നേഹനിധിയാണെങ്കിൽ അവൾ വിജയിക്കുക തന്നെ ചെയ്യും. സ്നേഹം പോലെ ശക്തിമത്തായ ഒരു വികാരം ലോകത്തില്ല. സ്നേഹം കൊടുത്താലേ കിട്ടുകയുള്ളു. ഈശ്വരന്റെ രൂപം പോലും സ്നേഹമാണ്. ആ സ്നേഹത്തിന്റെ മുമ്പിൽ മുട്ടു കുത്താതിരിക്കാൻ ഒരു ശക്തിക്കും കഴിയുകയില്ല. കൃഷ്ണപത്നിയായ സത്യഭാമ, പാണ്ഡവപത്നിയായ പാഞ്ചാലിയോട് ഒരിക്കൽ ചോദിച്ചു, ഭിന്ന സ്വഭാവക്കാരായ 5 ഭർത്താക്കന്മാരെ ഒരു കുഴപ്പവും കൂടാതെ എങ്ങനെയാണ് പാഞ്ചാലി നിയന്ത്രിച്ചു കൊണ്ടു പോകുന്നതെന്ന്. വല്ല മരുന്നോ മന്ത്രമോ ഇതിന്റെ പിന്നിലുണ്ടോ എന്ന്? പാഞ്ചാലി അതിനു മറുപടി പറഞ്ഞു. "ഞാൻ എന്റെ ഭർത്താക്കന്മാരെ അനുസരിച്ച് അവരുടെ ഹിതത്തിനനുസരിച്ച് പ്രവർത്തിക്കുന്നു. അവരെ ഈശ്വരന്മാരെപ്പോലെ ഉപാസിക്കുന്നു. സ്നേഹിക്കുന്നു. അവർ ദേവിയായി എന്നെ ആരാധിക്കുകയും ചെയ്യുന്നു". സമസ്വച്ഛമായ കുടുംബ ജീവിതത്തിന്റെ തത്ത്വവാക്യമാണ് ഈ ധർമ്മപത്നിയുടെ വാക്കുകൾ. ഈ സമന്വയം സമ്പാദിച്ചെടുക്കാൻ കഴിയുന്ന ഒരു കുടുംബിനിയ്ക്ക് തന്റെ കുടുംബം സ്വർഗമാക്കാൻ കഴിയും. അങ്ങനെ സ്നേഹം, സത്യം, ത്യാഗം, അർപ്പണ മനോഭാവം, പതിഗത പ്രാണത്വം, ആർജ്ജവം എന്നിവ കൊണ്ട് പരിശോഭിതമായ കുടുംബിനീത്വമാകുന്ന രത്നകിരീടമണിഞ്ഞ് പരിശോഭിക്കുവാൻ ഒരുത്തമ കുടുംബിനിക്ക് നിഷ്പ്രയാസം സാധിക്കും. ഒരു സംശയവുമില്ല.

# കൂട്ടുകുടുംബം വിജയമോ പരാജയമോ?

സമായോജനത്തിന്റെയും സഹനത്തിന്റെയും ഒരു പരീക്ഷണ രംഗമാണ് കുടുംബജീവിതം. (ഇംഗ്ലീഷിൽ "adjustment" എന്ന പദത്തെയാണ് സമായോജനം എന്ന വാക്കുകൊണ്ട് ഇവിടെ വിവക്ഷിക്കുന്നത്). ആ പരീക്ഷണരംഗത്ത് വിജയിക്കണമെങ്കിൽ സമായോജനവും സഹനതയും ഉണ്ടായേ പറ്റൂ. അതിന് തയ്യാറല്ലാത്തവർ ആണായാലും പെണ്ണായാലും കുടുംബജീവിതത്തെ സംബന്ധിച്ചിടത്തോളം ഒരു തികഞ്ഞ പരാജയമായിരിക്കും; സംശയമില്ല.

ശകുന്തളയെ ഭർതൃഗൃഹത്തിലേക്ക് ഒരുക്കി അയച്ച മുഹൂർത്തത്തിൽ വനവാസിയായിട്ടുപോലും അവളുടെ വളർത്തച്ഛനായ കണ്വമുനി കുടുംബജീവിതത്തെക്കുറിച്ച് അവൾക്ക് ഒരു ഉപദേശം നൽകി. കണ്വൻ ശകുന്തളയ്ക്ക് നൽകിയ ആ സദുപദേശം അത്യന്തം ആദരണീയമാണ്. ആ ഉപദേശങ്ങൾക്ക് സാർവ്വലൗകികവും സാർവ്വകാലികവുമായ പ്രാധാന്യമുണ്ട്. കാട്ടിൽപ്പാർക്കുന്ന ആ മുനിയിൽ നാട്ടിൽപ്പെട്ട ഒരു ഗൃഹസ്ഥന്റെ വികാരങ്ങളാണ് നാം ദർശിക്കുന്നത്. വിവാഹം കഴിഞ്ഞ് ഭർതൃഗൃഹത്തിലേക്ക് തിരിക്കുന്ന ഏതൊരുവളോടും ഏതു ദേശത്തും ഏതു കാലത്തും ഉള്ള ഏതൊരച്ഛനും നൽകാവുന്ന ഉപദേശങ്ങളാണവ. കുടുംബിനിയാകാൻ പോകുന്ന പെണ്ണ് ഭർതൃഗൃഹത്തിൽ എങ്ങനെയൊക്കെ പെരുമാറണമെന്നാണ് ആ ഉപദേശം വ്യക്തമാക്കുന്നത്. കണ്വമുനി പറഞ്ഞതിങ്ങനെയാണ്:-

"ഭക്ത്യാ സേവിക്കപൂജ്യാൻ,മരുവുകസഖിയെ-
പ്പോൾ സപത്നീജനത്തിൽ
ഭർത്താവിൻ വിപ്രിയം ചെയ്യരുത് നികൃതയെ-
ന്നാകിലും കോപമൂലം
അത്യന്തം ഭൃത്യരിൽ വാഴുക സരളതയാ
ഗർവമുൽസൃജ്യ ഭോഗേ-
ഷ്വിത്ഥം സ്ത്രീകൾ ഭവിക്കുന്നിഹഗൃഹണിക-
ളാ യന്യഥാ ഗേഹബാധാ."

ഭർത്താവിന്റെ മാതാപിതാക്കന്മാരെയും മറ്റു ഗുരുജനങ്ങളെയും ആദരിക്കണം, ഭർത്താവിന് അഹിതമായ ഒന്നും പ്രവർത്തിക്കരുത്. ഒരുപക്ഷേ, ഭർത്താവ് നിരാകരിച്ചാൽപ്പോലും അവിനയം കാട്ടാതിരിക്കണം. ഒരിക്കലും കോപത്തോടുകൂടി പെരുമാറരുത്. ഭൃത്യജനങ്ങളോട് ദയാദാക്ഷിണ്യങ്ങളുണ്ടായിരിക്കണം. ലൗകിക ഭോഗങ്ങളുടെ ലഹരിയിൽ മുങ്ങിമറിഞ്ഞ് അഹങ്കരിക്കരുത്. ഇങ്ങനെയൊക്കെ കരുതിയും കണ്ടും കേട്ടും ജീവിക്കാൻ കഴിയുന്ന പെൺകുട്ടിക്കു മാത്രമേ ഗൃഹദേവതയായി മാറാൻ കഴിയൂ. മറിച്ച് പ്രവർത്തിച്ചാൽ അവൾ ആ വീടിന് ഒരു ബാധയായിത്തീരും. കുടുംബജീവിതത്തിൽ അനുരഞ്ജന സമായോജനാദി സൗശീല്യങ്ങൾക്ക് ഒരു സ്ത്രീയുടെ ക്ഷേമൈശ്വര്യങ്ങളെ സംബന്ധിച്ചിടത്തോളം എത്രമാത്രം അനുഗ്രഹ വർഷം പൊഴിക്കാൻ കഴിയുമെന്നാണ് ഇത് സൂചിപ്പിക്കുന്നത്. നമ്മുടെ കുടുംബജീവിത സംവിധാനത്തിലും അവശ്യം പാലിക്കേണ്ടവയല്ലേ ഈ ഗുണങ്ങൾ. ഈ വിശിഷ്ട ഗുണങ്ങൾ അനുഷ്ഠിക്കുന്ന ഒരു വ്യക്തിക്കുമാത്രമേ കുടുംബജീവിതത്തിന്റെ സ്വർഗ്ഗാനുഭൂതി ആസ്വദിക്കാൻ കഴിയുകയുള്ളൂ.

കൂട്ടുകുടുംബസംവിധാനമായിരുന്നല്ലോ പണ്ടൊക്കെ നമ്മുടെ രീതി. അച്ഛനമ്മമാർ, അമ്മാവിമാർ, സഹോദരീസഹോദരന്മാർ, മുത്തശ്ശീമുത്തശ്ശന്മാർ, മറ്റു ബന്ധുക്കൾ, വാല്യക്കാർ എന്നിങ്ങനെ പലരും ചേർന്നതാണല്ലോ പണ്ടത്തെ കൂട്ടുകുടുംബം- പണ്ടൊക്കെ പെൺകുട്ടികൾക്ക് വിവാഹം കഴിഞ്ഞാൽ ഇത്തരംകുടുംബങ്ങളിലാണ് പാർക്കേണ്ടിയിരുന്നത്. ഭർത്താവും മക്കളും മാത്രമുള്ള ഇന്നത്തെ കുടുംബ സംവിധാനത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരന്തരീക്ഷമായിരിക്കും കൂട്ടുകുടുംബങ്ങളിൽ ഉണ്ടായിരിക്കുക. ഒരു പരിചയവുമില്ലാത്ത അത്തരം അന്തരീക്ഷത്തിലേക്കാണ്- അപരിചിതരായ കുടുംബാംഗങ്ങളുടെ ഇട

യിലേക്കാണ് – പണ്ടത്തെ കല്യാണപെണ്ണ് കടന്നുചെല്ലുന്നത്. ആ നവോഢക്ക് ഭർത്താവിനെ മാത്രം പരിചരിച്ചാൽപ്പോരാ. ഭർത്താവിന്റെ ബന്ധുക്കളെയും നോക്കേണ്ടിവരും. ഇഷ്ടമല്ലെങ്കിലും അങ്ങനെയൊക്കെ ചെയ്യാതെ നിവൃത്തിയില്ല. അല്ലെങ്കിൽ അവൾക്കൊരു ജീവിതമുണ്ടായിരിക്കുകയില്ലെന്ന് തീർച്ചയാണ്. പലപ്പോഴും നിർവികാരമായ ഒരു യന്ത്രം പോലെ അവൾക്കവിടെ പലതും പ്രവർത്തിക്കേണ്ടിവരും. തന്നോടു ഗാഢസ്നേഹമുള്ള ആളാണെങ്കിലും ബന്ധുജനങ്ങളുടെ വാക്കിന് വഴങ്ങി പ്രവർത്തിക്കുന്ന സ്വഭാവക്കാരനാണ് ഭർത്താവെങ്കിൽ അവൾക്ക് കൂടുതൽ നൊമ്പരപ്പെടേണ്ടി വരും. ഭർത്താവിന് ഒരു കപ്പു ചായ കൊടുക്കാൻ പോലും ചിലപ്പോൾ അവൾക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുകയില്ല. " ഇങ്ങുതാ, ഞാൻ കൊണ്ടുക്കൊടുക്കാമെ"ന്നു പറഞ്ഞ് അമ്മയോ സഹോദരിയോ ചായ കൊടുത്തെന്നും വരും. ഭർത്താവ് ബാക്കിവയ്ക്കുന്നത് ആസ്വദിക്കുവാനുള്ള മോഹവുമായി നിൽക്കുന്ന ആ പെണ്ണിന്റെ മാനസികാവസ്ഥ ഒന്നാലോചിച്ചുനോക്കൂ! എന്നാൽ ആ മോഹങ്ങളൊക്കെ അടച്ചുപൂട്ടിക്കൊണ്ടു മാത്രമേ അവൾക്കവിടെ ജീവിക്കാൻ പറ്റുകയുള്ളൂ.

ഭർത്താവിനും കുഞ്ഞുങ്ങൾക്കും വേണ്ടി എത്ര കടുത്ത ക്ലേശവും ത്യാഗവും സഹിക്കാൻ ഏതു സ്ത്രീയും ഒരുക്കമാണെങ്കിലും കൂട്ടുകുടുംബത്തിൽപ്പെട്ട സ്ത്രീക്ക് മറ്റുള്ളവർക്കുവേണ്ടിയായിരിക്കും പലപ്പോഴും ക്ലേശിക്കേണ്ടിവരുക. ഭർതൃസഹോദരിമാരുടെ പരിഹാസങ്ങളും കുത്തുവാക്കുകളും, അർത്ഥഗർഭമായ നോട്ടങ്ങളും മറ്റും സഹിക്കേണ്ടി വരും. ഒരു കാര്യത്തിലും ഒരു സ്വാതന്ത്ര്യവും ആ പെണ്ണിന് കിട്ടുകയില്ല. ഇത്തരം ഒരു ജീവിത സംവിധാനത്തിൽപെട്ട് ശ്വാസം മുട്ടിക്കഴിഞ്ഞ പണ്ടത്തെ കൂട്ടുകുടുംബിനികൾ എന്തെന്തു യാതനകളായിരിക്കും അനുഭവിച്ചിരിക്കാനിടയുള്ളത്–!! എങ്കിലും കുടുംബജീവിതത്തിൽ വിജയം വരിച്ചവരാണ് അവരിൽ പലരും. കാരണം ഏത് അഡ്ജസ്റ്റ്മെന്റിനും അവരുടെ മനസ്സ് തയ്യാറായിരുന്നു. തന്റെ സുഖസൗകര്യങ്ങൾക്ക് കോട്ടം തട്ടിയാലും കുടുംബത്തിന്റെ മൊത്തത്തിലുള്ള സുഖസൗകര്യങ്ങൾക്കുവേണ്ടിയാണ് അവർ പ്രവർത്തിച്ചിരുന്നത്; ജീവിച്ചിരുന്നത്. തങ്ങളുടെ പല മൃദുലാഭിലാഷങ്ങളും അവർക്ക് വെട്ടിക്കുറയ്ക്കേണ്ടിവന്നിട്ടുണ്ടാകണം. എന്തുകൊണ്ടെന്നാൽ അത്തരമൊരു സമായോജനത്തിന് തയ്യാറായാൽ മാത്രമേ ഗാർഹിക ജീവിതം സ്വച്ഛവും സുഖകരവുമാകുമായിരുന്നുള്ളൂ– ശാന്തവും സമാധാന

പൂർണ്ണവും ആകുമായിരുന്നുള്ളൂ. ത്യാഗവും നിസ്വാർത്ഥതയുമായിരുന്നു അവരുടെ മുഖമുദ്രകൾ. അങ്ങനെ ജീവിക്കാനുള്ള മാനസികാന്തരീക്ഷം ബോധപൂർവ്വം സൃഷ്ടിച്ചെടുക്കുന്ന സ്ത്രീക്ക് മാത്രമേ സ്വന്തം കുടുംബത്തെപ്പറ്റി അഭിമാനപൂർവ്വം സംസാരിക്കാൻ കഴിയൂ.

പണ്ടത്തെ കൂട്ടുകുടുംബ സമ്പ്രദായത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു സംവിധാനമാണ് ഇന്നത്തെ കുടുംബരീതിയിലുള്ളത്. ഭർത്താവ്, ഭാര്യ, രണ്ടോ മൂന്നോ കുഞ്ഞുങ്ങൾ. ഇതാണ് ഇന്നത്തെ കുടുംബരീതി. ആധുനിക കുടുംബത്തിന്റെ സ്ഥിരമായ സ്വരൂപം ഇതാണ്. ഇന്നത്തെ കുടുംബിനികളധികവും അഭ്യസ്തവിദ്യരും ഉദ്യോഗസ്ഥകളും ആയിരിക്കും. പലതിനെക്കുറിച്ചും സ്വന്തമായ കാഴ്ചപ്പാടുകളും സ്വതന്ത്രമായ അഭിപ്രായങ്ങളും ഉള്ളവരായിരിക്കും അവർ. വിവാഹിതരായി കുടുംബജീവിതം ആരംഭിക്കുന്ന അന്നുമുതൽ തന്നെ സ്വന്തമായൊരു വീടുണ്ടാക്കാനും, കാറുവാങ്ങാനും ആധുനിക സുഖഭോഗങ്ങളോടു കൂടി ആർഭാടമായി ജീവിക്കുവാനും ആയിരിക്കും അവരിൽ പലർക്കും ആഗ്രഹം. ഭർത്താവ്, കുഞ്ഞുങ്ങൾ, വീട് ഇതിനപ്പുറം ഒരു ലോകം അവർക്കില്ലേയില്ല. ഭർത്താവിന്റെയോ തന്റെയോ മാതാപിതാക്കളെ കൂടെ താമസിപ്പിക്കാൻ ഇഷ്ടപ്പെടാത്തവരാണ് ഇന്നത്തെ പല കുടുംബിനികളും. അവരുടെ കുടുംബലിസ്റ്റിൽ അച്ഛനമ്മമാർപോലും ഉൾപ്പെടുന്നില്ല എന്നതാണ് സത്യം. പിന്നല്ലേ ബാക്കി ബന്ധുക്കളും പരിചയക്കാരും. ഈ സ്വാർത്ഥവികാരത്തിന്റെ അപകടഫലങ്ങളെക്കുറിച്ച് അജ്ഞരാണ് ഇന്നത്തെ സ്ത്രീകൾ. സ്വന്തം സുഖസൗകര്യങ്ങളുടെ ശാദ്വല തലങ്ങൾ തേടിപ്പായാനുള്ള വികാരവായ്പ്പിന്റെ വേലിയേറ്റത്തിൽ കുടുംബത്തോടും കുടുംബാംഗങ്ങളോടുമുള്ള കടപ്പാടും സ്നേഹവും എല്ലാം സൗകര്യപൂർവ്വം ഇവിടെ മറക്കുകയാണ്. നമ്മുടെ രക്ഷകർത്താക്കളെക്കുറിച്ചോ, അവർ അനുഭവിച്ച യാതനകളെക്കുറിച്ചോ ഒട്ടും ബോധവാന്മാരല്ല ഇന്നത്തെ തലമുറ. ഇതുകൊണ്ട് എന്തെങ്കിലും നേട്ടം ഇന്നത്തെ കുടുംബസംവിധാനത്തിനുണ്ടോ? നേട്ടം ഇല്ലെന്നു മാത്രമല്ല, അതിഭയങ്കരങ്ങളായ ഒട്ടനവധി കോട്ടങ്ങൾ ഉണ്ടുതാനും.

കൂട്ടുകുടുംബത്തിൽ ജീവിക്കുന്ന ഒരു സ്ത്രീക്ക് പല അഭിലാഷങ്ങളും മോഹങ്ങളും ബലികഴിക്കേണ്ടിവരുമെങ്കിലും ജീവിതത്തിൽ പല നേട്ടങ്ങളും അവൾക്ക് ആ സംവിധാനത്തിൽ നിന്നും ലഭിക്കുന്നുണ്ട്. ഒരു കുടുംബത്തിൽ മാത്രമല്ല, സമൂഹത്തിൽ തന്നെയും, ജീവിതത്തിൽ തന്നെയും അവശ്യം ഉണ്ടായിരിക്കേണ്ട ഒരു ഗുണമാണ് വിട്ടുവീഴ്ചാ

മനോഭാവം. കുടുംബജീവിതത്തിന്റെ ഭദ്രത തന്നെ നിലനിൽക്കുന്നത് ഈ അഡ്ജസ്റ്റ്മെന്റ് അഥവാ സമയോജനത്തിലാണ്. കുടുംബജീവിതത്തിന്റെ ആണിയായ ഈ വലിയ ഗുണം കൂട്ടുകുടുംബ ജീവിതത്തിൽ നിന്നുമാത്രമേ ഒരു കുടുംബിനിക്ക് ലഭിക്കുകയുള്ളൂ. പരസ്പരം സ്നേഹിക്കുവാനും, പലതും ത്യജിക്കുവാനും, സഹിക്കുവാനും, പൊറുക്കുവാനും ഉള്ള മഹാമനസ്കത അവൾ അവിടെ നിന്നും പഠിക്കുന്നു. ഭർത്താവിന്റെ ബന്ധുക്കളെയും സഹോദരങ്ങളെയും മാതാപിതാക്കളെയും ബഹുമാനിക്കുവാനും സ്നേഹിക്കുവാനും അവൾ സന്നദ്ധയാകുന്നു. തന്റെ വീട്ടിലുള്ളവരെ പോലെ അവരെ കരുതുവാനും അവരുടെ ഭാഗ്യത്തിൽ സന്തോഷിക്കുവാനും അവൾ തയ്യാറാകുന്നു. അങ്ങനെ സ്വന്തം ഗൃഹത്തിൽ നിന്നു തുടങ്ങുന്ന ആ സ്നേഹം സമുദായത്തിലും രാഷ്ട്രത്തിലും ഉള്ള മറ്റു സഹോദരങ്ങളെയും സ്നേഹിക്കുവാൻ സഹായിക്കുന്നു- അങ്ങനെ ഗൃഹലക്ഷ്മിയായ അവൾ വിശ്വപ്രേമിയായി കാലാന്തരത്തിൽ മാറുന്നു. സ്നേഹമാണ് ദൈവം സ്നേഹമാണ് അമ്മ എന്തിനധികം, സ്നേഹമാണ് എല്ലാം എന്ന് അവൾ പഠിക്കുന്നു. അങ്ങനെ കൂട്ടുകൂടുംബാന്തരീക്ഷത്തിൽ വളർന്ന പരിപക്വമതിയായിതീർന്ന അവൾ സമാരാദ്ധ്യയായ ഒരു മാതൃകാ സ്ത്രീയായി മാറുന്നു.

എന്നാൽ ഒറ്റപ്പെട്ട കുടുംബത്തിൽ ജിവിക്കുന്ന ഒരു സ്ത്രീ-ഗൃഹിണി ഒരിക്കലും വിട്ടുവീഴ്ചക്ക് തയ്യാറല്ല. സ്വതന്ത്രബുദ്ധിയായ അവൾ ഭർത്താവിന്റെ അഭിപ്രായത്തോട് യോജിക്കുകയില്ല, അനുസരിക്കുകയുമില്ല. സമായോജന മനോഭാവം അവൾക്കില്ലേയില്ല. അച്ഛനമ്മമാരും വൃദ്ധജനങ്ങളും കൂടെ ഇല്ലാത്തതുകൊണ്ട് അവളെ തിരുത്താനും ആരുമില്ല. വിചാരത്തെക്കാൾ വികാരമാണ് അവളെ ഭരിക്കുന്നത്. മറ്റുള്ളവരുടെ വികാരങ്ങളെയും അഭിപ്രായങ്ങളെയും അനുസരിക്കുവാനും ആദരിക്കുവാനും അവൾ ഇഷ്ടപ്പെടുന്നില്ല. അച്ഛനും അമ്മയും ഉദ്യോഗസ്ഥരായിരിക്കുന്ന ഒറ്റപ്പെട്ട കുടുംബങ്ങളിൽ നിന്നും വരുന്ന ഇന്നത്തെ പെൺകുട്ടികളിൽ ഇങ്ങനെയുള്ള സ്വഭാവ വിശേഷമാണ് നാം കാണുന്നത്. ധനസമ്പാദനത്തിലും ആർഭാടജീവിതത്തിലും സ്വാർത്ഥ താൽപ്പര്യത്തിലും മാത്രം ശ്രദ്ധിക്കുന്ന ഇക്കൂട്ടർ കുടുംബജീവിതത്തിന്റെ വിശുദ്ധിയിലും വിജയത്തിലും ഉത്ക്കണ്ഠാകുലരല്ല. അവിടെ വ്യക്തിക്കാണ് പ്രാധാന്യം. കുടുംബത്തിന്റെ നിലനിൽപ്പിനല്ല. മറ്റുള്ളവരുടെ ദു:ഖത്തിൽ സഹതപിക്കുവാനും, സന്തോഷത്തിൽ ആനന്ദിക്കുവാനും ഇക്കൂട്ടർക്ക് പറ്റുകയില്ല. മറ്റുള്ളവരുടെ വികാരത്തെ വ്രണപ്പെടുത്താൻ ഇവർക്ക് ഒരു

മടിയും ഇല്ല. ഭാര്യയും ഭർത്താവും തമ്മിൽ ഒരു വിട്ടുവീഴ്ചക്കും തയ്യാറല്ല. അവരവരുടേതായ വിശ്വാസപ്രമാണങ്ങളിലും വാദമുഖങ്ങളിലും അവർ മുറുകെപ്പിടിക്കുന്നു. കുഞ്ഞുങ്ങളുടെ ഭാവി പോലും അവർക്ക് ഒരു പ്രശ്നമല്ല. കൂട്ടുകുടുംബാന്തരീക്ഷത്തിൽ നിന്നും നേടുന്ന വിട്ടുവീഴ്ചയും, സഹനശക്തിയും, ത്യാഗസന്നദ്ധതയും, സ്നേഹവായ്പും, ബുദ്ധിമുട്ടുകളും ഇത്തരക്കാരുടെ വിശ്വാസപ്രമാണങ്ങളിൽ കാണാൻ പറ്റുകയില്ല. അതുകൊണ്ടാണ് പ്രേമിച്ചു വിവാഹം കഴിച്ചവരാണെങ്കിലും, രക്ഷാകർത്താക്കൾ നടത്തിയ വിവാഹമാണെങ്കിലും പല വിവാഹ ജീവിതവും പരാജയമായി മാറിക്കൊണ്ടിരിക്കുന്നത്. പൊറുക്കുവാനും, മറക്കുവാനും, സ്നേഹിക്കുവാനും, സഹിക്കുവാനും കഴിയണമെങ്കിൽ ഒരു കുടുംബിനി കൂട്ടുകുടുംബാന്തരീക്ഷത്തിൽ തന്നെ ജീവിക്കണം. ആ ബുദ്ധിമുട്ടുകളിൽ മുഴുകി ഉരുകിത്തെളിഞ്ഞ് അവൾ തന്റെ മനസ്സിനെ പരിപക്വമാക്കിത്തീർക്കണം. ഈ മഹത്തായ ഗുണം ഇല്ലാത്തതുകൊണ്ടാണ് ഇന്ന് വിവാഹമോചനം ഒരു തുടർക്കഥയായി മാറിക്കൊണ്ടിരിക്കുന്നത്. കഴുത്തിൽ വീഴുന്ന താലി മരണപര്യന്തം ധരിക്കുവാനുള്ള മന്ത്രസിദ്ധിയുള്ള ഒരു പ്രതീകമാണ് എന്ന് മനസിലാക്കണം. നേരെ വീഴുന്നതിനു മുൻപേ അതിനെ മാറ്റുവാൻ ശ്രമിക്കുന്നത് അപകടകരമാണ്. കുറ്റം ആരുടെ പേരിലായാലും ലോകം സ്ത്രീയെ മാത്രമേ പഴിക്കുകയുള്ളൂ. "മുള്ള് ചെന്ന് ഇലയിൽ വീണാലും ഇല ചെന്ന് മുള്ളിൽ വീണാലും ഇലയ്ക്കാണ് കുഴപ്പം"– എന്ന് സ്ത്രീകൾ മനസ്സിലാക്കണം.

കുടുംബജീവിതത്തിലായാലും ഔദ്യോഗിക ജീവിതത്തിലായാലും സാമുദായിക– സാമൂഹ്യ –രാഷ്ട്രീയരംഗങ്ങളിലായാലും വിട്ടുവീഴ്ചാമനോഭാവമുള്ള വ്യക്തികൾക്ക് മാത്രമേ വിജയം കൈവരിക്കാൻ സാധിക്കുകയുള്ളൂ. ഈ വലിയ ഗുണം അത്യുജ്ജ്വലമായി പ്രകാശിക്കേണ്ടത് സ്ത്രീയിലാണ്–അമ്മയിലാണ്–അവൾ സമാരാധ്യയായിത്തീരാൻ കാരണവും അതുതന്നെയാണ്. ബഹുഭാര്യമാരുള്ള ഒരു ഭർത്താവിന്റെ ഭാര്യയായ രുഗ്മിണിദേവിയും, അഞ്ചു പുരുഷന്മാരുടെ ഭാര്യയായ പാഞ്ചാലിയും നമ്മെ പഠിപ്പിച്ച സത്യവും അതുതന്നെയാണ്. ഈ ദേവിമാർ കുടുംബജീവിതത്തിൽ പ്രദർശിപ്പിച്ച സമായോജനവും അനുരഞ്ജന മനോഭാവവും ആണ് ആ ഗൃഹദേവതകളെ ലോകദേവതകളാക്കി സമാരാധ്യരാക്കി തീർത്തത്.

# സ്ത്രീകളും പൊങ്കാലയും

## പൊങ്കാല എന്നാൽ എന്ത്? അതിന്റെ ഉദ്ഭവം

ദ്രാവിഡരുടെ ആരാധനാ സമ്പ്രദായത്തിന്റെ തുടർച്ചയാണ് പൊങ്കാല. ദ്രാവിഡ സംസ്ക്കാരത്തിന്റെ തനിമ ഈ പൊങ്കാല ഉത്സവത്തിൽ നമുക്ക് കാണാൻ കഴിയും. യജ്ഞസങ്കൽപവും മന്ത്രപൂർവ്വകവുമായ പൂജാവിധികളും ആചാരാനുഷ്ഠാനങ്ങളും പ്രചാരത്തിൽ വരുന്നതിന് എത്രയോ മുമ്പുതന്നെ സ്ത്രീകൾ ഇവിടെ പൊങ്കാല ഇട്ടുതുടങ്ങിയിരുന്നു. ഞായറാഴ്ച ദിവസങ്ങളിൽ സൂര്യദേവനുവേണ്ടി നടത്തുന്ന ഒരു പൂജയായിരുന്നു ഇത്. വീടിന്റെ കിഴക്കുമുറ്റത്ത് സൂര്യനഭിമുഖമായി നിന്ന്, കുളിച്ച് ഈറനുടുത്ത സ്ത്രീകൾ കിഴക്കോട്ട് ദർശനമായി അടുപ്പ് കൂട്ടുന്നു. ചാണകം മെഴുകിയ തറയുടെ മുകളിലാണ് അടുപ്പു കല്ലുകൾ വയ്ക്കുന്നത്. മൺകലത്തിൽ വെള്ളം നിറച്ച് അടുപ്പിൽ വയ്ക്കുന്നു. തുമ്പിലയിൽ ഗണപതിയ്ക്ക്വച്ച്, പൂജാസാധനങ്ങൾ ഒരുക്കി (പൂവ്, കരിക്ക്, പൊരി, പഴം, ചന്ദനത്തിരി, കർപ്പൂരം, നിറനാഴി) ഭക്തിപൂർവ്വം വിളക്ക് കത്തിക്കുന്നു. വിളക്കിൽ നിന്നും തീ പകർന്ന് പൊങ്കാല അടുപ്പിൽ കൊളുത്തുന്നു. പൊങ്കാല തിളച്ചുമറിഞ്ഞ് തൂകണം എന്നാണ് വിശ്വാസവും ആചാരവും. ഈ നിവേദ്യം പരംപൊരുളായ സൂര്യഭഗവാന് സ്ത്രീകൾതന്നെ പൂജിച്ച് നേരിട്ട് സമർപ്പിക്കുന്നു. ഉണക്കലരിയും ശർക്കരയും നാളികേരവും വാഴപ്പഴവും ചേർത്തുണ്ടാക്കുന്ന പൊങ്കാലയും ശർക്കര ചേർക്കാതുണ്ടാക്കുന്ന പൊങ്കാലയും ഉണ്ട്. ദേവപ്രീതിയ്ക്കായി പ്രഭാതത്തിൽ അരിവച്ച് സൂര്യഭഗവാനെ പൂജിക്കുന്ന

താണ് പൊങ്കാലയുടെ തനതായ രൂപം. സ്ത്രീകളാണ് സാധാരണയായി പൊങ്കാല ഇടുന്നത്. അതിനുമുമ്പ് അവർ വ്രതം അനുഷ്ഠിക്കും. സൂര്യന്റെ മകരസംക്രമം പ്രമാണിച്ച് നടത്തുന്ന ഒരു ചടങ്ങാണിത്.

പൊങ്കാലക്ക് "പൊങ്കൽ" എന്നും പറയും. 'പൊങ്കൽ, എന്ന പദത്തിന് മുളയ്ക്കൽ, ഉയരൽ, പൊന്തൽ പൊലിവ്, സമൃദ്ധി എന്നൊക്കെ അർത്ഥങ്ങളുണ്ട്. പൊങ്കൽപ്പുരയ്ക്ക് അടുക്കള എന്നും പറയും. പാചകം ചെയ്യുന്ന സ്ഥലത്തിന് പിൽക്കാലത്ത് അടുക്കള എന്ന പേരുണ്ടായത് ഇങ്ങനെയയിരിക്കാം. പൊങ്കാല പല സ്ഥലത്തും കൊയ്ത്തിനോട് ബന്ധപ്പെട്ട ഒരു ചടങ്ങാണ്. തമിഴ്നാട്ടിൽ വിളവെടുപ്പുഘട്ടത്തിൽ നടത്തപ്പെടുന്ന പൊങ്കൽ, പൊങ്കാലയുടെ മറ്റൊരു രൂപമത്രെ. അവിടെ മകരപ്പൊങ്കൽ, മാട്ടുപ്പൊങ്കൽ, മഞ്ഞപ്പൊങ്കൽ എന്നിവയുമുണ്ട്. കർഷകർ കൊയ്ത്തുകഴിയുമ്പോൾ ഇഷ്ടദേവതയായ ജഗദംബയ്ക്ക് പായസനിവേദ്യമോ അന്നമോ നൽകുന്നു. ഇതാണ് മകരപ്പൊങ്കൽ. മാട്ടുപൊങ്കാലയാകട്ടെ കൃഷി ആവശ്യത്തിനുപകരിക്കുന്ന മൃഗങ്ങൾക്കുവേണ്ടി കൊണ്ടാടുന്ന ഒരു ചടങ്ങാണ്. കൃഷി മൃഗങ്ങളെ കുളിപ്പിച്ച് അവയ്ക്ക് സമൃദ്ധമായ ആഹാരം കൊടുക്കുന്നു. അതിനുശേഷം അന്ന് മുഴുവൻ സമയവും അവയ്ക്ക് വിശ്രമമാണ്. തെക്കൻ നാടുകളിൽ ഈ പൊങ്കാല സാർവ്വത്രികമാണ്. കാലംകഴിഞ്ഞപ്പോൾ വീട്ടിനുള്ളിലുള്ള അശുദ്ധികൊണ്ടോ അസൗകര്യംകൊണ്ടോ ഈ പൊങ്കാല പൂജ ക്ഷേത്രപരിസരങ്ങളിൽ ആചരിക്കാൻ തുടങ്ങി. അത് സമൂഹാരാധനയായി മാറിയപ്പോൾ ആഘോഷവും ഉത്സവവുമായി പരിണമിച്ചു.

## എങ്ങനെ പൊങ്കാല ദേവീപൂജയായി മാറി?

സൂര്യോപാസനാ രൂപത്തിലുള്ള ഈ അനുഷ്ഠാന പദ്ധതി എങ്ങനെ ദേവിക്കുള്ള പൂജയായി മാറി എന്നുനോക്കാം. ഈ പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മസ്വരൂപത്തെ മനസ്സിലാക്കാൻ സാധാരണക്കാരായ നമുക്ക് കഴിയുകയില്ല. "സർവ്വം ഖല്വിദം ബ്രഹ്മ", "ഏകമേവാദ്വിതീയം ബ്രഹ്മ" എന്ന സത്യത്തെ-നിരാകാരവും നിർഗുണവുമായ ഈ ചൈതന്യത്തെ, സാധാരണ മനസ്സുകൊണ്ടോ, ബുദ്ധികൊണ്ടോ സാക്ഷാത്ക്കരിക്കാൻ പ്രയാസമാണ്. ഈ സച്ചിദാനന്ദ സ്വരൂപത്തെ പ്രാർത്ഥനയിലൂടെ മനസ്സിലാക്കാമെന്ന് വിചാരിച്ചാൽ ഏകാഗ്രത കിട്ടുകയുമില്ല. അതുകൊണ്ട് നമുക്ക് സഗുണവും സാകാരവുമായ ഒരു മൂർത്തി

കൽപന ആവശ്യമായിവരുന്നു. ഇഷ്ടദേവതയുടെ രൂപംവച്ച് ആരാധിച്ച് പ്രാർത്ഥനയിൽക്കൂടി നമ്മുടെ മനസ്സിനെ ഏകാഗ്രമാക്കാൻ ശ്രമിക്കുന്നു. അങ്ങനെ നിർഗുണവും നിരാകാരവുമായ പരബ്രഹ്മസ്വരൂപത്തെ ഇഷ്ടദേവതയിൽക്കൂടി അനുഭവിക്കാൻ കഴിയുന്നു. ജ്ഞാനസ്വരൂപികളായ ഋഷീശ്വരന്മാർക്ക് നിർഗുണവും നിരാകാരവുമായ ബ്രഹ്മചൈതന്യത്തെ ധ്യാനത്തിൽക്കൂടി അനുഭവിക്കാൻ കഴിയും. "സോഽഹം" എന്ന ഭാവത്തിൽ അവർ എത്തിച്ചേരുകയും ചെയ്യും. നമ്മളാവട്ടെ ഭക്തിയോഗത്തിൽക്കൂടി, നാമജപത്തിൽക്കൂടി ഇഷ്ടദേവതാ ജപത്താൽ ബ്രഹ്മാവബോധം ഉണ്ടാകാൻ ശ്രമിക്കുന്നു. ഇവിടെ ഒരുകാര്യം പ്രത്യേകം പ്രസ്താവം അർഹിക്കുന്നു. ഭക്തിമാർഗ്ഗത്തിൽ ഈശ്വരനും ഭക്തനും തമ്മിലുള്ള ബന്ധം പരമപ്രധാനമാണ്. മാനുഷിക ഭാവത്തെ അടിസ്ഥാനമാക്കിയുള്ള ബന്ധത്തെക്കുറിച്ച് ആചാര്യന്മാരും ഋഷീശ്വരന്മാരും വ്യക്തമായി പ്രസ്താവിച്ചിട്ടും ഉണ്ട്. മാനുഷിക ബന്ധങ്ങളിൽ ഏറ്റവും ഉദാത്തവും, മഹത്തും, ശ്രേഷ്ഠവും, സനാതനവുമായ ഭാവം അമ്മയോടുള്ള ബന്ധമാണ്. സുദൃഢമായ ബന്ധമാണത്. അതുകൊണ്ടാണ് ഈശ്വരനെ മാതൃഭാവത്തിൽ ആരാധിക്കുവാൻ നമ്മൾ തയ്യാറായത്. ആ ആരാധനയാണ് ഏറ്റവും ഉൽകൃഷ്ടവും. നിസ്വാർത്ഥമായ സ്നേഹത്തിന്റെയും വാത്സല്യത്തിന്റെയും ഉറവിടമാണ് അമ്മ. 'മാതാ പിതാ ഗുരുദൈവം' എന്നാണ് ആപ്തവാക്യം. ദൈവത്തിനുപോലും നാലാമത്തെ സ്ഥാനമാണ് ആചാര്യന്മാർ കൽപിച്ചിരിക്കുന്നത്. ഭാരതീയ സംസ്ക്കാരത്തിന്റെ അടിസ്ഥാനം മാതൃപൂജയാണ്. "മാതൃദേവോഭവ" എന്നാണ് ആചാര്യമതം. ലോകത്തിലെ എല്ലാ ജനങ്ങളും അമ്മയെ പൂജിക്കുന്ന ആരാധനാ സമ്പ്രദായം സ്വീകരിച്ചിട്ടുണ്ടെങ്കിലും ഭാരതത്തിലാണ് ഈ ആരാധനാ രീതി ആഴത്തിലുള്ളത്. കാവും കാവിലമ്മയും നമ്മുടെ പ്രാചീന സംസ്ക്കാരത്തിന്റെ ഭാഗമാണ്. ശൈവമതാനുഷ്ഠാനത്തിന്റെ സങ്കൽപമായ ശക്തിപൂജയാണ് ഇതിന് പിന്നിലുള്ളത്. ശക്തിയുടെ ആവിഷ്കാരമാണ് പ്രപഞ്ചം മുഴുവനും. എല്ലാ ജീവജാലങ്ങളിലും തിളങ്ങിവിളങ്ങുന്ന ശക്തിസ്വരൂപിണിയാണ് ജഗദംബ. പ്രപഞ്ചത്തിന്റെ ആരാധനാമൂർത്തിയാണ്. ദേവിയിൽനിന്നും ഭിന്നമായി, അന്യമായി ഒന്നും തന്നെയില്ല. സർവ്വജ്ഞയാണ്, സർവ്വവരദയാണ് ദേവി. ഭക്തർ ദേവിയെ അമ്മയായിക്കാണുന്നു. അമ്മയോടുള്ള അടുപ്പവും സ്വാതന്ത്ര്യവും അതിരില്ലാത്തതാണ്. ഏതു തെറ്റും ക്ഷമിക്കുന്ന കോടതിയാണ് അമ്മ. മക്കൾക്കുവേണ്ടി മനസ്സ് തുറക്കുവാനുള്ള കഴിവ്

അമ്മയ്ക്ക് മാത്രമേ ഉണ്ടാകുകയുള്ളൂ. മക്കൾക്കുവേണ്ടി എല്ലാം ത്യജിക്കും, എല്ലാം മറക്കും, എല്ലാം പൊറുക്കും. എത്ര ചീത്തയായവർപോലും 'അമ്മേ' എന്ന് വിളിച്ചാൽ അവരുടെ ആഗ്രഹം സാധിച്ചുകൊടുക്കും. "കുമാതാനഭവതി". ചീത്ത അമ്മ ഒരിക്കലും ഉണ്ടാകുകയില്ല. അമ്മ എന്ന രണ്ടക്ഷരത്തിന്റെ മഹത്വം വളരെ വലുതാണ്. മാതൃഭാവത്തിൽ ഈശ്വരനെ ആരാധിച്ചാൽ കിട്ടുന്ന ആത്മീയ സുഖവും നിർവൃതിയും അനുഭവിച്ചുതന്നെ അറിയണം. ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രം മനസ്സിലാക്കിയാൽ ഈ സത്യം ബോധ്യപ്പെടും. ഈശ്വരനെ മാതൃഭാവത്തിൽ ഉപാസിച്ച് കാളീദേവിയെ പ്രത്യക്ഷപ്പെടുത്തിയ അവതാര പുരുഷനാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ. അങ്ങനെ നമ്മളെല്ലാം ജഗദംബയുടെ മക്കളാണെന്നും നമ്മൾ വിളിച്ചാൽ അമ്മ നമ്മുടെ അടുത്ത് ഓടി എത്തുമെന്നും അമ്മ നമ്മളെ കൈവിടുകയില്ലെന്നും  ഉള്ള വിശ്വാസം ആഴത്തിൽ മനസ്സിൽ ഉറച്ചു. അമ്മയും മക്കളും തമ്മിലുള്ള ബന്ധത്തിന്റെ ശക്തിയും പരിശുദ്ധിയും നിലനിൽപും മനസ്സിലാക്കി നമ്മൾ ഈശ്വര ചൈതന്യത്തെ ദേവീരൂപമായി സങ്കൽപിച്ച് ആരാധിച്ചുതുടങ്ങി:

"യാ ദേവീ സർവ്വഭൂതേഷു മാതൃരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോനമ:"

സർവ്വജീവ ജാലങ്ങളിലും മാതൃഭാവത്തിൽ സ്ഥിതിചെയ്ത് സർവ്വരേയും അനുഗ്രഹിക്കുന്ന ജഗദംബയെയാണ് ഇവിടെ സ്തുതിക്കുന്നത്. നമ്മുടെ ദേവീ സങ്കൽപത്തെ ഉയർത്തിക്കാണിക്കുന്നതാണ് ഈ വരികൾ. ജഗദഖിലം അമ്മ നിറഞ്ഞുനിൽക്കുന്നു. അതുപോലെ ശങ്കരാചാര്യർ സൗന്ദര്യലഹരിയിൽ,

"ശിവശ്ശക്ത്യാ യുക്തോ യദിഭവതി ശക്ത: പ്രഭവിതും
നചദേവം ദേവോന ഖലു
കുശല: സ്പന്ദിതുമപി
അത സ്ത്വാവാരാദ്ധ്യം ഹരിഹര വിരിഞ്ചാദിഭിരപി
പ്രണന്തും സ്തോതും വാ കഥമകൃത പുണ്യ: പ്രഭവതി"

ഇങ്ങനെയാണ് തുടങ്ങുന്നത്. ശക്തിയെക്കൂടാതെ ശിവന് നിലനിൽപില്ല. വാഗർത്ഥത്തെപ്പോലെയും അഗ്നിയുടെ ദാഹകശക്തിപോലെയും പുരുഷനും സ്ത്രീയും അഭിന്നമാണ്. ഈ ശക്തിയില്ലെങ്കിൽ പുരുഷൻ ജഡമാണ്. ശക്തിയോടുകൂടാഞ്ഞ ശിവൻ ശവമാണ്. ബ്രഹ്മാവിഷ്ണു മഹേശ്വരന്മാർ സർവ്വദാ ആരാധിക്കുന്ന ആ ശക്തിയെ പുണ്യം ചെയ്യാത്ത ഒരുവന് എങ്ങനെ ആരാധിക്കാൻ സാധിക്കും? ശ്രീപരമേ

ശ്വരൻ ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്ക് ശക്തനായി ഭവിക്കുന്നത് ഇച്ഛാജ്ഞാന ക്രിയാത്മകമായ ശക്തിയുടെ ശക്തിയിലും പ്രഭാവത്തിലുമാണ്. ഇത് പറയുന്നതോ അദ്വൈത സിദ്ധാന്തത്തിന്റെ പരമാചാര്യനായ ഭഗവാൻ ശ്രീശങ്കരനും. സാംഖ്യയോഗത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള പുരുഷപ്രകൃതികൾ തന്നെയാണ് ഈ ശിവശക്തികൾ. ദേവിയുടെ ഉത്ഭവത്തെക്കുറിച്ച് ഒരിക്കൽ ജനമേജയ രാജാവ് വേദവ്യാസനോട് ചോദിച്ചു. വ്യാസൻ പറഞ്ഞു " ദേവിയുടെ ഉദ്ഭവത്തെക്കുറിച്ച് പറയുവാൻ ബ്രഹ്മാവിഷ്ണു മഹേശ്വരന്മാർക്കുപോലും ശക്തിയില്ല. പിന്നെ ഞാനെങ്ങനെ പറയും? എന്നാലും പറയാൻ ശ്രമിക്കാം. നാനാരൂപങ്ങളിലായി സ്ഥിതിചെയ്യുന്ന ശക്തികളെല്ലാം നിത്യമായ ആ ദേവിതന്നെയാണ്. ഒരു നടൻ പല രൂപങ്ങളെടുത്ത് രംഗത്ത് പ്രവേശിക്കുന്നതുപോലെ അരൂപിയായിരിക്കുന്ന ദേവിയും ദേവകാര്യങ്ങൾക്കായി അനേകരൂപങ്ങൾ കൈക്കൊണ്ട് നിർഗുണയെങ്കിലും സഗുണയായിത്തീരുന്നു. തന്മൂലം പല രൂപങ്ങളെയും പല വേഷങ്ങളെയും ആസ്പദാക്കി ദേവിക്ക് പല രൂപങ്ങളും പല പേരുകളും ഉണ്ടായി" (ദേവീ ഭാഗവതം പഞ്ചമസ്കന്ധം). വ്യാസന്റെ വാക്കുകളിൽ നിന്നും പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന ജഗ ജ്ജനനിയുടെ രൂപവും ഭാവവും നമുക്ക് മനസ്സിലാക്കാൻ കഴിയും.

പണ്ട് മഹാവിഷ്ണു ബാലരൂപിയായി ആലിലയിൽ കിടക്കുന്ന സമയത്ത് ഞാൻ ആരാണ്? എന്നെ ഉണ്ടാക്കിയത് ആരാണ്? ഞാൻ പ്രവർത്തിക്കേണ്ടത് എങ്ങനെയാണ്? എന്നെല്ലാം വിചാരിക്കാൻ തുടങ്ങി. അപ്പോൾ ആകാശത്തുനിന്നും ഒരശരീരി ഉണ്ടായി.

"സർവ്വം ഖല്വിദമേവാഹം

നാന്യ ദസ്തിസനാതനം". "ഇതെല്ലാം ഞാൻ തന്നെയാണ്. ഞാനൊഴികെ സനാതനമായി യാതൊന്നും ഇല്ല" എന്ന അശരീരി കേട്ടു. മഹാവിഷ്ണു അത്ഭുതപ്പെട്ടു. അത് ആരുടെ അരുളപ്പാടാണ് എന്ന് ഭഗവാന് മനസ്സിലായില്ല. എങ്കിലും അതിനെത്തന്നെ ധ്യാനിച്ചു കിടന്നപ്പോൾ ദേവി, നാല് തൃക്കൈകളോടും, ശംഖ് ചക്രഗദാപത്മായുധങ്ങളോടും ദിവ്യവസ്ത്രാഭരണങ്ങളോടുംകൂടി മഹാവിഷ്ണുവിന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

"സത്വഗുണപ്രധാനനായ അങ്ങയുടെ നാഭിയിൽനിന്നും രജോഗുണപ്രധാനമായ ബ്രഹ്മാവ് ഉണ്ടാകും. ആ ബ്രഹ്മാവിന്റെ ഭ്രൂമദ്ധ്യത്തിൽനിന്നും താമസശക്തിയോടുകൂടിയ രുദ്രനും ജനിക്കും. ബ്രഹ്മാവ്

തപോബലം നിമിത്തം സൃഷ്ടിശക്തിയെ സമ്പാദിച്ച് രജോഗുണം കൊണ്ട് രക്തവർണ്ണമായ ലോകത്തെ സൃഷ്ടിക്കും. ആ ലോകത്തിന് അങ്ങ് രക്ഷിതാവായിത്തീരും. അതേ ജഗത്തിനെത്തന്നെ കൽപാന്തത്തിൽ രുദ്രൻ സംഹരിക്കും. സൃഷ്ടിക്കുവേണ്ടി അങ്ങയെ സമാശ്രയിച്ചുനിൽക്കുന്ന സാത്വികശക്തിതന്നെയാണ് ഞാൻ എന്നറിഞ്ഞുകൊൾക". ഇങ്ങനെ ദേവിയുടെ നിർദ്ദേശമനുസരിച്ചാണ് അനന്തര കാലങ്ങളിൽ ലോക സൃഷ്ടികളെല്ലാം നടന്നിട്ടുള്ളത്. ഇങ്ങനെ എല്ലാത്തിനും കാരണഭൂതയായ ആദിപരാശക്തിയെ പൂജിക്കുവാൻ തുടങ്ങി. സൃഷ്ടിസ്ഥിതി സംഹാരകാരിണിയായ സാക്ഷാൽ പരാശക്തിയെ സ്നേഹസ്വരൂപിണിയായ അമ്മയുടെ രൂപത്തിൽ ആരാധിച്ച ഭക്തന് സംതൃപ്തിയും ജ്ഞാനവും കൈവന്നു. ഇഷ്ടദേവതയായ ജഗദംബയെ പൂജിച്ച് സായൂജ്യമടയാൻ അമ്മയുടെ മക്കൾ വഴിപാടായി പൊങ്കാല സമർപ്പണം നടത്തി അഭീഷ്ടസിദ്ധിക്കുവേണ്ടി പ്രാർത്ഥന നടത്തി. അങ്ങനെ മാതൃരൂപത്തിൽ ഈശ്വരനെ പൂജിക്കുന്നതാണ് നമുക്ക് ഏറ്റവും സഹജവും സ്വാഭാവികവുമായിട്ടുള്ളത്. അങ്ങനെ ഈശ്വരപൂജ ദേവീപൂജയായി ഭക്തജനങ്ങൾ അംഗീകരിച്ചു.

ശ്രീമദ് ദേവീ ഭാഗവതം സംസ്കൃത മൂലഗ്രന്ഥത്തിൽ 8-ാം സ്കന്ധം 24-ാം അധ്യായത്തിലെ 69 ശ്ലോകങ്ങളിലുള്ള നാരദനാരായണ സംവാദത്തിൽ ദേവീപൂജാവിധികളെ വ്യക്തമാക്കിയിരിക്കുന്നു. ദേവിക്ക് സമ്പൂർണ്ണ നിവേദ്യമായി വെളുത്തവാവുദിവസം പായസം നിവേദിക്കാൻ ഉപദേശിച്ചിരിക്കുന്നു. മകരസംക്രമം പ്രമാണിച്ച് ദക്ഷിണ കേരളത്തിലെ ദേവീക്ഷേത്രങ്ങളഇൽ നേർച്ചയായി പൊങ്കാല നടത്തിവരുന്നു.

**പൊങ്കാല നിവേദ്യം എങ്ങനെ സ്ത്രീകളുടെ ആചാരമായി മാറി?**

ഏതുനാട്ടിലെയും ആരാധനയിലെ ആദിരൂപങ്ങൾ അമ്മ ദൈവങ്ങളാണ്. മാതൃമേധാവിത്വത്തിന്റെ അടിസ്ഥാനത്തിൽ നിൽക്കുന്ന ഒരു സമൂഹം സ്വാഭാവികമായും സ്ത്രീ പൂജയിലേക്ക് തിരിഞ്ഞു. കുടുംബത്തിലെ നായികയും കൃഷിയുടെ സംരക്ഷകയുമായ സ്ത്രീ ഗോത്രനാഥ എന്ന മാന്യത നേടിയതോടെയാണ് അമ്മ ദൈവങ്ങൾ നിലവിൽവന്നതും പ്രചാരത്തിൽ വന്നതും. അതിവൃഷ്ടിയും അനാവൃഷ്ടിയും ഒഴിവാക്കി കൃഷിവർദ്ധിപ്പിക്കാൻ അമ്മ ദൈവങ്ങളെയാണ് പ്രർത്ഥിച്ചിരുന്നത്. സംഘകാലത്ത് വളരെയധികം സ്വാധീനം ദേവിക്കായിരുന്നു. ബുദ്ധജൈനമതങ്ങളുടെ അധഃപതനത്തിനുശേഷം ക്ഷേത്രങ്ങളിൽ പുനഃപ്രതിഷ്ഠിക്കപ്പെട്ടത് ദേവിയെയാണ്. കാവുകളുമായി ബന്ധ

പ്പെട്ടാണ് ഭഗവതീപൂജ ഉണ്ടായത്. കുടുംബിനികളായ സ്ത്രീകൾതന്നെ അന്ന് കാവുകളിൽ പൂജിച്ചിരുന്നു. പായസാന്ന പ്രിയയായ ദേവിക്ക് പൊങ്കാല നിവേദ്യം നടത്താൻ അന്ന് സ്ത്രീകൾക്ക് അധികാരവുമുണ്ടായിരുന്നു. മലബാറിൽ ചില ക്ഷേത്രങ്ങളിലും മണ്ണാറശാലയിലും മാത്രമേ ഇന്ന് സ്ത്രീകൾ പൂജാരികളായിട്ടുള്ളൂ. ക്ഷേത്രങ്ങളിൽ നേരിട്ട് പൂജിക്കുവാനുള്ള അവസരം കാലക്രമേണ സ്ത്രീകൾക്ക് നിഷേധിക്കപ്പെട്ടു. ക്ഷേത്രത്തിനുപുറത്ത് അതിനുള്ള അവസരം പൊങ്കാലയിൽക്കൂടി സ്ത്രീകൾക്ക് കൈവന്നു. പണ്ടൊക്കെ ദേവാലയങ്ങളുടെ പരിസരത്തായിരുന്നു ഈ ആഘോഷം. എന്നാൽ ഇന്ന് കാർഷിക പാരമ്പര്യമുള്ള പല സമൂഹങ്ങളും വിളവെടുപ്പുകാലം കഴിഞ്ഞാൽ പാടങ്ങൾ ഉത്സവപ്പറമ്പുകളായി അംഗീകരിച്ചു.

കുലത്തിന്റെയും കുടുംബത്തിന്റെയും ഭദ്രതക്കുവേണ്ടി ജീവിക്കുന്നവളാണ് സ്ത്രീ. സ്ത്രീയെ ആശ്രയിച്ചാണ് കുടുംബത്തിന്റെ നിലനിൽപുതന്നെ. അവളാണ് പരമാധികാരി. ഒരു വീടിനെ വീടാക്കുന്നത് കെട്ടിടമല്ല. സ്നേഹസ്വരൂപിണിയായ, ത്യാഗിയായ, സദ്ഗുണമനോഭാവമുള്ള സ്ത്രീയാണ്. കുടുംബമാകുന്ന വൃക്ഷം ശാഖോപശാഖകളോടുകൂടി പുഷ്പദളഫല സമ്പന്നമാണെങ്കിലും വേരിനു കേടുവന്നാൽ വേരറ്റുപോയാൽ ആ വൃക്ഷം നിലം പതിക്കും. അമ്മയാണ് കുടുംബമാകുന്ന വൃക്ഷത്തിന്റെ വേര്. ആ വേര് ശക്തമായിരിക്കണം. ശുദ്ധമായിരിക്കണം. കുടുംബിനി കുലസ്ത്രീയായിരിക്കണം. അവൾ ഗൃഹദേവതയായിരിക്കണം. കുടുംബത്തിൽ അവൾക്ക് എത്ര ഉന്നതമായ സ്ഥാനമുണ്ടെങ്കിലും, മറ്റ് എത്ര കുടുംബാംഗങ്ങൾ വീടുനിറച്ചുണ്ടെങ്കിലും ആഹാരം പാകം ചെയ്യുകയും പകർന്നുകൊടുക്കുകയും ചെയ്യേണ്ടത് ഗൃഹിണിയുടെ വീട്ടമ്മയുടെ കടമയാണ്. അന്നം ബ്രഹ്മമാണ്. "അന്നാൽ ഭവതി ഭൂതാനി", അന്നത്തിൽനിന്നാണ് എല്ലാം ഉണ്ടാകുന്നത്. ശ്രീകൃഷ്ണഭഗവാൻ തന്റെ ഗുരുവായ സാന്ദീപനി മഹർഷിയോട് ഒരുവരം ചോദിച്ചു. "മാതൃഹസ്തേനഭോജനം" എന്ന്.-വളരെ അർത്ഥതലങ്ങളുള്ള ഒരു വരമാണിത്. എന്റെ അമ്മ ഉണ്ടാക്കിയ ഭക്ഷണം കഴിക്കാൻ സാധിക്കണം എന്നല്ല ഭഗവാൻ അപേക്ഷിച്ചത്. അമ്മ ഉണ്ടാക്കിയ ഭക്ഷണം എന്നാണ്. എല്ലാ വീടുകളിലും ഒരമ്മയുണ്ട്. അതുവഴി ഈ വരത്തിന്റെ പ്രയോജനം മനുഷ്യസമുദായത്തിന് മുഴുവനും കൈവന്നു. അമ്മ, കുട്ടികളുടെ ആരോഗ്യം, ആയുസ്സ്, ബുദ്ധി എന്നിവ നോക്കും. എല്ലാത്തരത്തിലും പരിശുദ്ധമായ ആഹാരം മാത്രമേ ഒരമ്മ മക്കൾക്ക്

നൽകുകയുള്ളൂ. അങ്ങനെ അന്നം പാകം ചെയ്ത്, അത് പകർന്നുകൊടുത്ത് എല്ലാവരേയും തൃപ്തരാക്കാൻ അമ്മയ്ക്കേ-സ്ത്രീയ്ക്കേ കഴിയുകയുള്ളൂ. ജഗദംബയ്ക്ക് പൊങ്കാലയിട്ട് നിവേദിച്ച് സമർപ്പിക്കാൻ സ്ത്രീകൾ അവകാശപ്പെട്ടവരാണ്, അധികാരികളാണ് എന്ന് വ്യക്തമായി, സ്ത്രീകൾ പൊങ്കാലയിടുന്നതിന് വേറെയും കാരണങ്ങളുണ്ട്. ഒരു വീട്ടമ്മ മറ്റുള്ളവർക്കെല്ലാം ആഹാരം പാകം ചെയ്തുകൊടുത്ത് തൃപ്തിപ്പെടുത്തിയിട്ടേ സ്വയം കഴിക്കുകയുള്ളൂ. മനസ്സ് നിറഞ്ഞുനിന്ന് ആഹാരം കൊടുക്കുന്ന ഒരു വീട്ടമ്മയ്ക്ക് വിഭവങ്ങൾ ഒരിക്കലും തികയാതെ വരികയില്ല. എല്ലാവരുടെയും തൃപ്തിയാണ് അവളുടെ സംതൃപ്തി. അതിഥികളായാലും വീട്ടിലുള്ളവരായാലും ഭൃത്യജനങ്ങളായാലും. ആരായാലും അവരെല്ലാം കഴിച്ചുകഴിഞ്ഞതിന് ശേഷമല്ലാതെ, ആ വീട്ടമ്മ ആഹാരം കഴിക്കുകയില്ല. "അക്ഷയ പാത്രത്തെ"ക്കുറിച്ച് അവൾ ബോധവതിയാണ്. അതിഥികൾക്ക് ആഹാരം കൊടുക്കാൻവേണ്ടി, അതും വൻകാട്ടിൽവെച്ച്, നിസ്സഹായയായി സൂര്യഭഗവാനെ വിളിച്ച് പ്രാർത്ഥിച്ച പാഞ്ചാലിയെ അവൾ ഓർക്കുന്നു. ഒരിക്കലും ആഹാരം അവസാനിക്കാത്ത അക്ഷയപാത്രം നൽകി അനുഗ്രഹിച്ച സൂര്യദേവനെ സ്ത്രീകൾ ഓർക്കുന്നുണ്ടാകും. അതായിരിക്കണം, നന്ദിയോടെ, ആദിത്യോപാസനാരൂപമായ ഒരനുഷ്ഠാനമായിരുന്ന പൊങ്കാല വികസിപ്പിച്ച് ദേവീക്ഷേത്രപരിസരങ്ങളിലേക്ക് സ്ത്രീകൾ വ്യാപിപ്പിച്ചത്. മകരസംക്രമം പ്രമാണിച്ച് ദക്ഷിണ കേരളത്തിലെ ദേവീക്ഷേത്രങ്ങളിൽ നേർച്ചയായി പൊങ്കാല കൊണ്ടാടാൻ സ്ത്രീകൾ മുന്നോട്ടുവന്നത്. കാലക്രമത്തിൽ ഈ പൊങ്കാല ഉത്സവമായും വലിയ ഒരാഘോഷമായും രൂപം പ്രാപിക്കുകയും ചെയ്തു. അങ്ങനെ പൊങ്കാല ഉത്സവം സ്ത്രീകളുടെ ഉത്സവമായി പരിണമിച്ചു.

പെറ്റമ്മയുടെ വികസ്വരരൂപമാണ് ജഗജ്ജനനി. ഈ ജഗത് നമുക്ക് ഒരേവീട്. ഈ ജനനി ഒരേ മാതാവ്. കുഞ്ഞുങ്ങൾക്ക് അമ്മ കാവലിരിക്കുന്നതുപോലെ ഈ വിശ്വജനനി നമുക്ക് കാവൽനിൽക്കുന്നു. ഒരു മകനോ മകൾക്കോ വേണ്ടി കാവൽ നിൽക്കാൻ ഒരമ്മയ്ക്കേ കഴിയൂ. അതാണ് ഇതുവരെയുള്ള അനുഭവവും സത്യവും. സംസാര ജീവിതത്തിലെ അമ്മയ്ക്ക് പരിമിതികളുണ്ട്. പരാധീനതകളുണ്ട്. എന്നാൽ ജഗദംബ അതിവികസിതമായ മാതൃമൂർത്തിയാണ്. അപാരമായ ശക്തിസ്വരൂപിണിയാണ്. അനാദിയായ അമ്മയാണ്. ലോകരക്ഷകയാണ്. ദേവി കോടാനുകോടി ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിക്കുകയും കാത്തുരക്ഷിക്കു

കയും ചെയ്യുന്നു. സ്ത്രീകളായ സ്ത്രീകളെല്ലാം ദേവിയുടെ അംശങ്ങൾ. സ്ത്രീകളുടെ ചിന്തകളെല്ലാം ദേവിയുടെ ഭാവങ്ങൾ. നേരിട്ട് പൂജിക്കാൻ സ്ത്രീകൾ ജഗദംബയുടെ സ്നേഹത്തിന്റെ മുമ്പിൽ ധൈര്യപ്പെടുന്നു. ഒരമ്മപെറ്റ മക്കളെപ്പോലെ, വലുപ്പചെറുപ്പമില്ലാതെ, സ്ഥാനമാനങ്ങൾ നോക്കാതെ, ജാതിമത ഭേദമന്യേ ഇടപഴകി പൊങ്കാലയിടുന്നു. അവരിലോരോരുത്തരിലും സമഭാവനയും സമദർശന മാധുര്യവും പ്രകടമാകുന്നു. കുടുംബ ജീവിതത്തിലെ ദുരിതങ്ങളും ലാഭനഷ്ടങ്ങളും എന്നും എക്കാലവും ബാധിക്കുന്നത് സ്ത്രീകളെയാണ്. കുടുംബക്ഷേമം നിലനിൽക്കുന്നത് സ്ത്രീകളുടെ പ്രാർത്ഥനയിലും ജീവിതരീതിയിലുമാണ്. അതുകൊണ്ടാണ് അച്ഛനേക്കാൾ ആയിരം മടങ്ങ് ഔന്നത്യം അമ്മക്ക് കുടുംബത്തിൽ കൽപിച്ചിരിക്കുന്നത്. അനേകം കുടുംബങ്ങൾ അടങ്ങുന്നതാണ് സമൂഹം. സമൂഹത്തിന്റെ പരിരക്ഷയും നിലയും സ്ത്രീകളുടെ കരങ്ങളിലാണ്. അവളുടെ ശക്തിയിലാണ് അധിഷ്ഠിതമായിരിക്കുന്നത്. ശക്തിരൂപേണ സംസ്ഥിതയായ ദേവിയുടെ മുമ്പിൽ സമർപ്പിക്കുന്ന പൊങ്കാലയുടെ ആത്യന്തികമായ ലക്ഷ്യം സമൂഹത്തിന്റെ മംഗളമാണ്. പൊങ്കാലയിലൂടെ വ്യക്തിദു:ഖങ്ങൾ ഹോമിക്കപ്പെടുന്നു. ഒരിക്കലും ഒടുങ്ങാത്ത മോഹങ്ങളും തീരാത്ത ദു:ഖങ്ങളും മനസ്സിന്റെ അഹങ്കാരങ്ങളും പൊങ്കാലയിലൂടെ നേർച്ചയിലൂടെ ഉരുകിയുരികി ഒഴുകിപ്പോകുന്നു. ആര് കൈവെടിഞ്ഞാലും തനിക്കൊരമ്മയുണ്ടെന്ന വിശ്വാസം ആശ്വാസം പകരുന്നു.

## പൊങ്കാലയുടെ ശാസ്ത്രീയമായ യുക്തി, ആദ്ധ്യാത്മികമായ വ്യാഖ്യാനം

പൊങ്കാലക്ക് മൺകലമാണ് അത്യുത്തമം. മണ്ണിൽ സർവ്വദ്രവ്യങ്ങളുടെയും സാന്നിദ്ധ്യമുണ്ട്. സാംഖ്യശാസ്ത്രം വച്ചുനോക്കിയാലും മണ്ണിൽ സർവ്വഭൂതസാന്നിദ്ധ്യമുണ്ട്. മാത്രവുമല്ല, മണ്ണിലും വെള്ളത്തിലും സർവ്വദേവസാന്നിദ്ധ്യം ഉണ്ടെന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു. ആധുനിക ശാസ്ത്രംവെച്ചുനോക്കിയാലും ആയുർവ്വേദ ശാസ്ത്രദൃഷ്ട്യാ പരിശോധിച്ചാലും മൺകലമാണ് ഉത്തമം. പിച്ചള, ഓട്, ചെമ്പ് എന്നിവയിൽ ലോഹരസപ്രക്രിയകൊണ്ട് മാലിന്യങ്ങൾ വരാൻ സാധ്യതയുണ്ട്. മണ്ണിൽ അതുവരില്ല. മാത്രവുമല്ല, മാലിന്യങ്ങളെ വലിച്ചെടുക്കാനുള്ള കഴിവ് മൺപാത്രങ്ങൾക്കുണ്ട്. കൂടാതെ, മൺപാത്രത്തിൽ പാകം ചെയ്യുന്ന ആഹാരത്തിന് ശുദ്ധിയും രുചിയും കൂടും. ഇതിന് ആദ്ധ്യാ

ത്മികമായ വ്യാഖ്യാനവും ഉണ്ട്. നമ്മുടെ ഭൗതിക ശരീരമാണ് മൺകലം. മൺകലത്തിൽ അഗ്നിയുടെ ശുദ്ധികൊണ്ടും ചൂടുകൊണ്ടും തിളച്ചുമറിയുന്ന പായസച്ചോറ് നമ്മുടെ മനസ്സിന്റെ പ്രതീകമാണ്. നമ്മുടെ മനസ്സ് ശുദ്ധമായി പരിണമിച്ചചതാണ് ആ നിവേദ്യം. പഞ്ചഭൂതനിർമ്മിതമായ നമ്മുടെ ഭൗതിക ശരീരത്തിനുള്ളിൽ നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മ സ്വരൂപത്തെ മറച്ചുവെച്ചിരിക്കുന്ന കാമക്രോധലോഭ മോഹാദികളാകുന്ന ദുഷ്ടരാഗങ്ങൾ തിളച്ചുമറിഞ്ഞ് ആവിയായി നമ്മുടെ മനസ്സ് പരിശുദ്ധമായി മാറുന്നു. അങ്ങനെ വിമലീകൃതമായ മനസ്സ് അമ്മയുടെ മുമ്പിൽ സമർപ്പിക്കുന്നു. ഏതു പൂജയുടെയും പ്രാർത്ഥനയുടേയും പരിസമാപ്തി ആത്മസമർപ്പണമാണല്ലോ. അങ്ങനെ വ്രതാനുഷ്ഠാനത്തോടുകൂടി ചെയ്ത പൊങ്കാല നിവേദ്യം അമ്മയുടെ മുമ്പിൽ സമർപ്പിച്ച് അനുഗ്രഹവും മോക്ഷവും നേടുന്നു. മനസ്സ് പരിശുദ്ധമാകുന്നു. പഞ്ചഭൂതങ്ങളാൽ നിർമിക്കപ്പെട്ട മനുഷ്യ ശരീരം, മണ്ണ്, വെള്ളം, തീയ്, വായു, ആകാശം എന്നിവ ഉൾക്കൊള്ളുന്നു. അവയ്ക്ക് സമാന്തരമായി അന്നമയകോശം, പ്രാണമയകോശം, മനോമയ കോശം, വിജ്ഞാനമയ കോശം, ആനന്ദമയകോശം, ഇവ മനുഷ്യനിൽ സ്ഥിതിചെയ്യുന്നു. പൃഥ്വിത്വത്തെ കുറിക്കുന്ന അന്നമയകോശം ഏറ്റവും സ്ഥൂലാവസ്ഥയിലും ആകാശതത്വത്തെ പ്രതിനിധാനം ചെയ്യുന്ന ആനന്ദമയ കോശം ഏറ്റവും സൂക്ഷ്മാവസ്ഥയിലും പ്രവർത്തിക്കുന്നു. അത്യന്തം ശാസ്ത്രീയമായ ആ സമാനസിദ്ധാന്തത്തെ സമർപ്പണ ഭാവവുമായി സമന്വയിപ്പിച്ച് പൊങ്കാല സമർപ്പണം ചെയ്യുന്നു. അങ്ങനെ പൊങ്കാല സമർപ്പണം അത്യന്തം ചൈതന്യവത്തും ശാസ്ത്രീയവുമായ ഒരു ചടങ്ങും പൂജയുമായി മാറുന്നു.

"സർവ്വമംഗളമാംഗല്യേ:ശിവേ! സർവ്വാത്ഥസാധകേ!
ശരണ്യേ! ത്ര്യംബകേ! ഗൗരി! നാരായണി! നമോസ്തുതേ

# നാമ ജപ മാഹാത്മ്യം

അനേക കോടി ജന്മങ്ങളിലെ സാധനകൾകൊണ്ടും അനുഷ്ഠാനങ്ങൾക്കൊണ്ടും ലഭിക്കുന്ന പരമപദം നാമജപംകൊണ്ട് ഒരു ഭക്തന് അനായാസേന നേടാൻ കഴിയും. സാധാരണക്കാരായ ഗൃഹസ്ഥാശ്രമികളുടെ ഈശ്വരാരാധനയ്ക്കുവേണ്ടിയാണ് ഭഗവാൻ നാമത്തിന്റെ രൂപത്തിൽ ഈ ലോകത്ത് ആവിർഭവിച്ചിട്ടുള്ളത്. കലിയുഗത്തിൽ ഈശ്വരൻ നാമരൂപത്തിലാണ് പ്രകടമാകുന്നത്. സാധാരണക്കാരായ ഭക്തർക്ക് നിർഗുണോപാസനയോ യജ്ഞമോ യാഗമോ, ഹോമമോ, മന്ത്രങ്ങളോ ഒന്നും വശമില്ല. എന്നാൽ നാമജപം ആർക്കും സാധിക്കും. നാമജപം, അതിസരളവും ലളിതവും സുഗമവും ആയ ഒരനുഷ്ഠാനമാണ്. നാമജപംകൊണ്ട് ഭക്തന് ഈശ്വരസാക്ഷാത്ക്കാരം നേടുകയും ചെയ്യാം. മാത്രവുമല്ല, നാമജപത്താൽ ഭക്തന്റെ ചിത്തം ചിൽസ്വരൂപമായിത്തീരുകയും ചെയ്യും. കാരണം നാമം സത്യമാണ്. സത്യം ഈശ്വരനാണ്. ഭോഗമോ, മോക്ഷമോ എന്താഗ്രഹിച്ചാലും ഭക്തന് നാമജപം അത് കാഴ്ചവയ്ക്കുന്നു. പ്രത്യേകിച്ച് ഈ കലികാലത്തിൽ നാമസങ്കീർത്തനം മാത്രമാണ് മോക്ഷം നേടാനുള്ള പരമമായ ഉപായം. നാമജപത്താൽ ലഭിക്കുന്ന ഈശ്വരാനുഗ്രഹം വേദാദ്ധ്യയനം, തപസ്സ്, തീർത്ഥസ്നാനം എന്നിവകൊണ്ട് ഉണ്ടാകുന്നില്ല. മാത്രവുമല്ല, നാമസങ്കീർത്തനത്താൽ ഈശ്വരനും ഭക്തനും അഭിന്നമായിത്തീരുന്നു. അങ്ങനെ “അഹംബ്രഹ്മോസ്മി” എന്ന സായൂജ്യപദത്തിൽ ഭക്തൻ എത്തിച്ചേരുകയും ചെയ്യുന്നു. ഭഗവന്നാമം ജപിക്കുകയും കേൾക്കുകയും ചെയ്യുന്നത് ഒരുപോലെ ആന

ന്ദപ്രദമാണ്. നാമജപത്തിന്റെ ശക്തിയാൽ നമ്മൾ ഭഗവാനോട് കൂടുതൽ അടുക്കുന്നു. നമ്മുടെ നാഡിഞരമ്പുകളിലും സിരകളിലും ഓടുന്ന രക്തത്തിൽ അതിന്റെ ശക്തി വ്യാപിക്കും. അങ്ങനെ നമ്മൾ ആനന്ദസാഗരത്തിൽ ആറാടി പരമാനന്ദലഹരിയിൽ ലയിക്കും. എത്രത്തോളം ഭഗവന്നാമം ഉരുവിടുന്നോ അത്രത്തോളം മനസ്സ് പ്രസന്നമായിത്തീരും. പ്രസന്നമായ മനസ്സിലേ ബ്രഹ്മാനന്ദം സ്ഫുരിക്കുകയുള്ളൂ. അതുകൊണ്ടാണ് ഭഗവാൻ പറഞ്ഞത്:

"യേനകേന പ്രകാരേണ നാമമാത്ര സ്യജൽപകാ:
ശ്രമം വിനൈവ ഗഛന്തി പരേധാമ്നി സമാദരാത്.

ഭഗവാന്റെ നാമം പ്രേമപൂർവ്വം കീർത്തിക്കുന്നവർ അനായാസമായും ആദരവോടുകൂടിയും പരമധാമത്തെ പ്രാപിക്കുന്നു എന്നുസാരം. ഈ കലിയുഗത്തിൽ നാമസങ്കീർത്തനംകൊണ്ട് പാപം നശിക്കുന്നു. മോക്ഷം നേടുന്നു. സുഖത്തിലും ദു:ഖത്തിലും ബഹളത്തിലും ഏകാന്തതയിലും കിടക്കുമ്പോഴും ഇരിക്കുമ്പോഴും നടക്കുമ്പോഴും സ്വപ്നത്തിലും ജാഗ്രദാവസ്ഥയിലും എല്ലായിപ്പോഴും നാമം ജപിക്കുക. കാരണം കലിയുഗത്തിൽ ഈശ്വരൻ നാമരൂപത്തിലാണ് പ്രത്യക്ഷപ്പെടുന്നത്.

നാമജപത്തിന് തുല്യമായി ഈ ഭൂമിയിൽ മറ്റൊരു പൂജയും യാഗവും ഒന്നും ഇല്ല. നാമജപംകൊണ്ട് നമ്മുടെ ആഗ്രഹം നിറവേറും. നാമജപം ജ്ഞാനത്തെ ജ്വലിപ്പിക്കുന്നു. മാത്രവുമല്ല, മോക്ഷത്തെ ആഗ്രഹിക്കുന്നവർക്ക് മോക്ഷവും ഭൗതിക സുഖങ്ങൾ കാംക്ഷിക്കുന്നവർക്ക് സമസ്ത ഐഹിക സുഖങ്ങളും നാമജപം പ്രദാനം ചെയ്യുന്നു. അതുകൊണ്ട് ലൗകികനും ആത്മജ്ഞാനിക്കും നാമജപം ഒരുപോലെ അത്യാവശ്യമാണ്. പരമമായ ദേവതയും തപസ്സും പുണ്യക്ഷേത്രവും പരമതീർത്ഥവുമെല്ലാം നാമംതന്നെയാണ്. ധർമ്മവും, അർത്ഥവും, കാമവും, മോക്ഷവും, ദാനവും, മുക്തിയും, ഭക്തിയും, വിഭക്തിയും എല്ലാം ശക്തിമത്തായ നാമം മാത്രമാണ്. നാമജപത്താൽ സർവ്വേശ്വരപ്രേമംകൊണ്ട് നമ്മുടെ മനസ്സ് മുഴുവനും ഭക്തിരസം നിറയും. നാമജപംകൊണ്ട് നമ്മുടെ മനസ്സ് ചെയ്യുന്നത് ഈശ്വരസേവയാണ്. കാട്ടാളനായ രത്നാകരൻ വാല്മീകിയായിത്തീർന്നത് രാമനാമ ജപത്തിലൂടെയാണ്. നാമജപം ഒന്നുകൊണ്ട് മാത്രമാണ് വേശ്യയായ പിംഗളയ്ക്ക് രാമപദാബ്ജരസം നുക

രാനുള്ള ഭാഗ്യം സിദ്ധിച്ചത്. രാമനാമ ജപം കൊണ്ടുണ്ടായ ഭാഗ്യത്താലാണ് വാനരനായ ഹനുമാന് രാമപ്രിയനാകാൻ കഴിഞ്ഞത്. ആലോചിച്ചുനോക്കിയാൽ നാമജപത്തിന്റെ മാഹാത്മ്യം പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. എത്രക്ക് നമ്മുടെ മനസ്സ് നാമജപത്തിൽ ഉറയ്ക്കുന്നുവോ അത്രയ്ക്ക് നമ്മുടെ മനസ്സ് ശക്തികൈക്കൊള്ളുന്നു. ദിവസവും നാമജപത്തിൽ മനസ്സുറച്ചാൽ സത്യമായുള്ള സദാനന്ദ രസം അനുഭവിക്കാൻ സാധിക്കും. ഭക്തിയോടുകൂടി ഈശ്വരനാമം ജപിച്ചാൽ നമ്മുടെ മനസ്സിനെ താപത്രയങ്ങൾ ബാധിക്കുകയില്ല. കാലക്രമംകൊണ്ട് മുക്തിയും ലഭിക്കും. ഭക്തിയോടുകൂടി നാമം ജപിച്ചുകൊണ്ട് പൂവിട്ട് അർച്ചിച്ചാൽ അതു തന്നെയാണ് ആത്മസമർപ്പണം. നാമജപംകൊണ്ട് ഭക്തിസാന്ദ്രമായ മനസ്സോടുകൂടി നമ്മുടെ ഇന്ദ്രിയങ്ങളെയും കർമ്മങ്ങളെയും സർവ്വേശ്വരന്റെ മുമ്പിൽ അർപ്പിച്ചാൽ അതുതന്നെയാണ് സർവ്വസമർപ്പണം.

നാമജപംകൊണ്ട് നിവാരണം ചെയ്യാൻ കഴിയാത്ത ഒരു സംസാര ബന്ധവും ഇല്ല. ജന്മവിച്ഛേദം എന്നതിലെ 'ജകാരവും' പാപനാശം എന്നതിലെ 'പ'കാരവും ചേർന്നതാണ് 'ജപ'ശബ്ദം. (ജകാരോ ജന്മവിച്ഛേദ:പകാര:പാപനാശനം)എന്ന് ജപലക്ഷണം. അങ്ങനെ പാപജന്മാദികൾ മാറുവാനുള്ള ഏക ഔഷധം നാമജപമാണ്. അതുകൊണ്ട് പാപജന്മാദികൾ മാറുവാനും പാരത്രികഭോഗം നുകർന്ന് മനശ്ശാന്തി നേടുവാനും യോഗത്തിനെക്കാൾ ഉത്തമമായത് നാമജപമാണ്. ഭക്ത്യാദര പുരസ്സരം നാമജപാനുഷ്ഠാനം ചെയ്യുന്നവർക്ക് ഭൂതവർത്തമാന ഭാവി കാലങ്ങളെപ്പറ്റി ഭയക്കേണ്ടതില്ല. കാരണം മൃത്യുസംസാരസാഗരത്തിൽ നിന്ന് കരകയറാൻ ശക്തിമത്തായ 'ഒരു താരക മന്ത്രം'തന്നെയാണ് നാമജപം എന്നത് തർക്കമറ്റ ഒരു പരമാർത്ഥംതന്നെയാണ്.

ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ തന്റെ ഒരു ഗൃഹസ്ഥ ശിഷ്യന്റെ വീട്ടിൽ ചെന്നപ്പോൾ "നാമജപ മാഹാത്യത്തെ"പറ്റി അവിടെ നാമം ജപിച്ചുകൊണ്ടിരുന്ന കുഞ്ഞുങ്ങളെ പറഞ്ഞ് മനസ്സിലാക്കിയതായി സ്വാമി തിരുവടികളുടെ ജീവചരിത്രമായ -ശ്രീ വിദ്യാധിരാജ പുരാണത്തിൽ ഗ്രന്ഥകർത്താവായ പ്രൊഫ. ജഗദി വേലായുധൻ നായർ രേഖപ്പെടുത്തിയിട്ടുണ്ട്. ശ്രീ അഭേദാനന്ദ സ്വാമി തിരുവടികളും നാമ ജപമാഹാത്മ്യം ജീവിതത്തിലൂടെ പ്രാവർത്തികമാക്കിയ മഹാപ്രഭുവാണ്.

# ഭക്തി

"ഭജ്സേവായാം" എന്ന ധാതുവിൽ നിന്നുണ്ടാകുന്ന പദമാണ് ഭക്തി. മനസ്സിന്റെ സേവാഭാവമാണ് ഭക്തിയായി പരിണമിക്കുന്നത്. എവിടെയൊക്കെ മനസ്സിന് സേവാഭാവമുദിക്കുന്നുവോ അവിടെയൊക്കെ ഭക്തിയുണ്ടാകും. സേവ,. പിതാവിന്റെ നേർക്കായാൽ പിതൃഭക്തിയായി. ദേശത്തിന്റെ നേർക്കായാൽ ദേശഭക്തിയായി. മനസ്സിന്റെ ഈ സേവാഭാവം ഭഗവാന്റെ നേർക്ക് പ്രവേശിക്കുമ്പോൾ 'ഭഗവദ് ഭക്തിയായി. എന്തുകൊണ്ടാണ് ഈശ്വരനെ 'ഭഗവാൻ' എന്നു വിളിക്കുന്നത്?

ഐശ്വര്യസ്യ സമഗ്രസ്യ
വീര്യശ്ച യശസ: ശ്രിയ:
ജ്ഞാന വൈരാഗ്യയോശ്ചൈവ
ഷണ്ണാം ഭഗ ഇതിംഗതാ

എന്ന് വിഷ്ണു പുരാണത്തിൽ ഭഗവച്ഛബ്ദത്തിന് നിരുക്തി പറയുന്നുണ്ട്. സമഗ്രമായ ഐശ്വര്യം (ഈശ്വരഭാവം) വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നിവക്ക് 'ഭഗം' എന്ന് പറയുന്നു എന്നർത്ഥം. ഈ ഭഗം അഥവാ ഈ ആറു സവിശേഷതകൾ ഈശ്വരന്റെ സഹജഗുണങ്ങളാണ്. ഈ ഭാഗം ഉള്ളതുകൊണ്ടാണ് ഈശ്വരനെ ഭഗവാൻ എന്ന് വ്യവഹരിക്കുന്നത്. ഭഗമുള്ളവൻ ഭഗവാൻ എന്നർത്ഥം. ഭഗവദ് സങ്കൽപ്പം മറ്റെല്ലാ സങ്കൽപ്പങ്ങളെക്കാളും ഉപരിസ്ഥിതമായതുകൊണ്ട് ഭഗവദ്ഭക്തി മറ്റു ഭക്തിഭാവങ്ങളെക്കാൾ ഉൽക്കൃഷ്ടവുമായി. (ഭഗവാൻ= ഐശ്വര്യപൂർണ്ണൻ, ഷഡ് ഗുണങ്ങളോടു കൂടിയവൻ, ഭൂതങ്ങളുടെ ഉൽപ്പത്തി,

വിപത്തി, അഗതി, ഗതി, വിദ്യ, അവിദ്യ. ഇവ ആറും അറിയുന്നവൻ)

ജനിച്ചുകഴിഞ്ഞാൽ മരിക്കുന്നതുവരെയുള്ള അന്തരാള ഘട്ടമാണല്ലോ ജീവിതം. സന്മനസ്സുകൾക്ക് ആ ജീവിതം കൊണ്ട് നേടിയെടുക്കേണ്ട പരമലക്ഷ്യമാണ് മുക്തി. അതായത് അവിദ്യാകാമകർമ്മ രൂപമായ ജീവിതയാതനകളുടെ ആവർത്തന ചക്രത്തിൽ നിന്നുള്ള നിത്യമായ പിൻമാറ്റം. അതു സാധിച്ചെടുക്കാൻ കഴിഞ്ഞാൽ ജീവൻ കൃതാർത്ഥമായി. അസുലഭമായ, ആ കൃതാർത്ഥത നേടിയെടുക്കാൻ ജ്ഞാനം, കർമ്മം, ഭക്തി മുതലായി നിരവധി മാർഗ്ഗങ്ങൾ അനുഭവസമ്പന്നരായ ഋഷീശ്വരന്മാർ നമുക്കു കാണിച്ചുതന്നിട്ടുണ്ട്. അവയിലേറ്റവും സുകരമായത് ഭക്തിമാർഗ്ഗമാണ്. "ധ്യാനം നിർവിഷയം മന: " എന്ന് പതഞ്ജലി മഹർഷി ധ്യാനത്തിന് ലക്ഷണം പറയുന്നുണ്ട്. മനസ്സിന്റെ വിഷയരഹിതമായ ഭാവമാണ് ധ്യാനം. വിഷയങ്ങളിൽപ്പെട്ട് അലഞ്ഞുനടക്കുന്ന മനസ്സിനെ സമയം കിട്ടുമ്പോഴൊക്കെ തടഞ്ഞുനിർത്തി ഭഗവദ്രൂപം ധ്യാനിക്കാൻ അഭ്യസിപ്പിക്കുക. ആ അഭ്യാസം തുടരുമ്പോൾ മനസ്സ് ക്രമേണ ഭക്തിയുടെ പാതയിലൂടെ സഞ്ചരിച്ചുകൊള്ളും. മനസ്സിൽ ഭഗവദ് ഭക്തിയുടെ പ്രകാശം ജ്വലിപ്പിച്ചെടുക്കാൻ കാഷായമണിയണമെന്നില്ല. സന്യാസം സ്വീകരിക്കണമെന്നും ഇല്ല. കാടകങ്ങളിലോ, കന്ദരങ്ങളിലോ, ഏകാന്ത തപസ്സ് അനുഷ്ഠിക്കണമെന്നും ഇല്ല. എല്ലാ വിഷയ സുഖങ്ങളുമനുഭവിച്ചുകൊണ്ടുതന്നെ യഥാർത്ഥമായ ഭക്തിരസം നുകരുവാൻ കഴിയും. സർവ്വഭോഗങ്ങളും അനുഭവിച്ചുകൊണ്ടിരുന്നാലും മനസ്സ് ഭഗവാനിൽ ഉറപ്പിക്കുവാൻ സാധിക്കുന്നവർക്ക് ജീവിതാന്ത്യത്തിൽ ഹരിപ്രദപ്രാപ്തിലഭിക്കുമെന്ന് ശ്രീ മഹാഭാരതം ഉദ്ഘോഷിക്കുന്നത് അതുകൊണ്ടാണ്.

ആധ്യാത്മിക ജ്ഞാനം ആഹാരമെന്നതുപോലെ തന്നെ ആർക്കും അത്യാന്താപേക്ഷിതമായിട്ടുള്ളതാണെന്നും അതിനു വിലങ്ങുതടിയായി നിൽക്കുന്ന ഏത് മഹാശക്തിയോടു പൊരുതുവാൻ ഓരോ മനുഷ്യനും കടപ്പെട്ടവനാണെന്നും, ഉള്ള ആശയഗതി കേരളീയരായ അബ്രാഹ്മണരുടെ ഇടയിൽ ആദ്യമായി ഉദിപ്പിക്കാൻ "വേദാധികാര നിരൂപണത്തിലൂടെ' പരിശ്രമിച്ച ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളും ഗൃഹസ്ഥാശ്രമികളെക്കുറിച്ചും പ്രത്യേകം പറയുന്നുണ്ട്. സ്വാമി തിരുവടികളുടെ 'തീർത്ഥപാദ സമ്പ്രദായത്തിൽ' സന്യാസിമാരെന്നും ഗൃഹസ്ഥന്മാരെന്നും രണ്ടു പിരിവുകളുണ്ട്. ആശ്രമങ്ങളിൽ താമസിച്ച് അധികാരാനുരൂപമായ സാധനാ മാർഗ്ഗങ്ങളും ശാസ്ത്രചിന്തയും പരിശീലിച്ചു

ആരൂഢ പദത്തിലെത്തി നിവൃത്തി മാർഗ്ഗാവലംബികളായികഴിയുന്ന യോഗജ്ഞാന പ്രവർത്തകരായി കഴിയുന്നവരാണ് സന്യാസികൾ. കുടുംബത്തിൽ ഇരുന്നുകൊണ്ടുതന്നെ തങ്ങളുടെ ചുറ്റുപാടിനനുരൂപ മായ വിധത്തിലുള്ള സാധനകളും ശാസ്ത്രപരിചയവും സമ്പാദിച്ച് ജ്ഞാന നിഷ്ഠന്മാരായി സ്വധർമ്മ തല്പരന്മാരായി കഴിയുന്ന പ്രവൃത്തി പരന്മാരാണ് ഗൃഹസ്ഥന്മാർ. അങ്ങനെ സംശുദ്ധമായ ജീവിത ശൈലി യിലൂടെ ഭക്തിമാർഗ്ഗത്തിൽ കൂടി ഭഗവാനിൽ മനസ്സുറപ്പിക്കാൻ സാധാ രണക്കാർക്ക് കഴിയുമെന്ന് സർവ്വജ്ഞനായ ശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികളും നമുക്ക് കാട്ടിത്തന്നിട്ടുണ്ട്. ചഞ്ചലവും അസംതൃപ്തവു മായ മനസ്സിനെ ശാന്തമാക്കാൻ എന്താണ് മാർഗ്ഗമെന്ന് കപിലമഹർഷി യോട് ചോദിക്കുന്ന ഒരു രംഗം ഭാഗവതത്തിലുണ്ട്. സർവ്വകർമ്മ സമർപ്പണ ബുദ്ധ്യാ ഭഗവാനിൽ ഭക്തിയുറപ്പിച്ചാൽ മാത്രം മതിയെന്നാണ് കപിലന്റെ മറുപടി. അത് വൈരാഗ്യത്തിനും, ജ്ഞാനത്തിനും ബ്രഹ്മ ദർശനത്തിനും വഴിയൊരുക്കുമെന്ന് ഈശ്വരാവബോധത്തിന് തടസ്സമ ല്ലെന്നും കപിലൻ ഓർമ്മിപ്പിക്കുന്നുണ്ട്. അപ്പോൾ ലൗകിക ജീവിതം ഈശ്വരാവബോധത്തിന് തടസ്സമല്ലെന്നും നിസ്തന്ദ്രമായ ഭക്തികൊണ്ട് ബ്രഹ്മദർശനം വരെയുള്ള ആനന്ദാനുഭൂതി നേടിയെടുക്കാൻ കഴിയു മെന്നും വ്യക്തം.

ഭാഗവതം ഏകാദശസ്കന്ധത്തിൽ ഭക്തിയുടെ ഒമ്പതുഭാവങ്ങളെ പ്പറ്റി ഭഗവാൻ കൃഷ്ണൻ ഉദ്ധവരോടുപദേശിക്കുന്ന ഒരു രംഗമുണ്ട്. ഭഗവൽ ഭക്തിയുടെ ഒമ്പതാമത്തെ ഭാവമായി ഭഗവാനുപദേശിക്കു ന്നത് ആത്മസമർപ്പണമാണ്. തന്നെത്തന്നെ ഭഗവാന് അർപ്പിക്കുന്ന താണല്ലോ ആത്മസമർപ്പണം. അത്തരം ആത്മസമർപ്പണരൂപമായ ഭക്തിയുണ്ടായാൽ മനസ്സിന് ശാന്തി കൈവരുമെന്നത് തീർച്ചയാണ്. പരിശുദ്ധമായ പരബ്രഹ്മഭാവത്തിൽ ബുദ്ധിയെ ഉറപ്പിക്കുന്നത് തന്നെ യാണ് മനസ്സിന്റെ ശാശ്വത ശാന്തിയെന്നാണല്ലോ വേദാന്തശാസ്ത്രവും വിളംബരം ചെയ്യുന്നത്.

സാധനഭക്തി, സാധ്യഭക്തി, മുഖ്യഭക്തി, സാമാന്യഭക്തി എന്നും മറ്റും ഭക്തിയെ പലതായിതരംതിരിച്ചിട്ടുണ്ട്. ശിവപുരാണത്തിൽ ബാഹ്യഭ ക്തിയെന്നും, ആഭ്യന്തരഭക്തിയെന്നുമാണ് ഭക്തിഭാവത്തെ വിഭജിച്ചിരി ക്കുന്നത്. ഈശ്വരസേവാരൂപമായി ചെയ്യുന്ന ഭക്തകീർത്തനാദികളാണ് സാമാന്യഭക്തി. ഇതുതന്നെയാണ് ബാഹ്യഭക്തിയും. സാധനാഭക്തിയും, ഈശ്വരോന്മുഖമായ അനുരാഗാതിശയങ്ങളും ധ്യാനാദികളും മറ്റുമാണ്

മുഖ്യഭക്തി. ഇത് സാധ്യഭക്തിക്ക് കാരണമായി ഭവിക്കുന്നു. ജപപൂജാദികൾ ഇത്തരം ഭക്തിഭാവങ്ങളെ ജ്വലിപ്പിക്കുന്ന ഘടകങ്ങളാണ്. വാചികം, ഉപാംശു, മാനസികം എന്ന മൂന്ന് ജപരൂപങ്ങളും മാനസം, ഹോമം, വിഗ്രഹാരാധനം എന്നിങ്ങനെയുള്ള പൂജാത്രയങ്ങളും, ആത്മപൂജ, പരാർത്ഥപൂജ, കേവലപൂജ എന്നീ പൂജാവിധികളും മനസ്സിന്റെ ഭക്തിഭാവത്തെ ഉറപ്പിച്ചുനിറുത്താനുള്ള ഉപാധികളാണ്.

ഭക്തിയെക്കാൾ ശ്രേഷ്ഠവും സുകരവുമായ മറ്റൊരു മുക്തി സാധനയില്ല. വിശേഷിച്ചും ലൗകിക വ്യവഹാരങ്ങളിൽപ്പെട്ടുഴലുന്നവർക്ക്. ഭക്തിയൊന്നുകൊണ്ടുമാത്രം, ശാശ്വത ശാന്തിയും ഭഗവൽപ്രസാദവും നേടാം. കുചേലന്റെയും, ഭക്ത മീരയുടെയും നന്തനാരുടെയും മറ്റും ചരിത്രങ്ങൾ ഈസത്യമാണ് വിളംബരം ചെയ്യുന്നത്. വ്രതാനുഷ്ഠാനമോ, തീർത്ഥാടനമോ, യോഗമോ, യാഗമോ ജ്ഞാനസിദ്ധിയോ ഒന്നും മേൽപദവിക്കാവശ്യമില്ലെന്നും, ഭക്തിമാത്രം മതിയാവുമെന്നുമല്ലേ ഭാഗവതം വിജ്ഞാപനം ചെയ്യുന്നത്. അതുകൊണ്ട് ശാന്തിയും, സമാധാനവും കൈവരാൻ മനസ്സിനെ ഭക്തിമയമാക്കുക. ഭക്തിയുടെ പാരമ്യജ്ഞാനം ഭഗവാനും താനും ഒന്നാണെന്ന സത്യം ബോധ്യപ്പെടും. അപ്പോൾ സ്വരൂപാനുസന്ധാനം അതായത് സ്വന്തം രൂപത്തെപ്പറ്റിയുള്ള അന്വേഷണം അവിടെ പൂർണ്ണമാകുകയും ചെയ്യും.

ഭക്തിപരമായ ഭാവം പ്രേമമാണ്. പ്രേമം ഒരു ചരടുപോലെയാണ്. പ്രേമത്താൽ ഈശ്വരൻ ഭക്തനുമായി ബന്ധിക്കപ്പെടുന്നു. ഈശ്വരനുപിന്നെ ഭക്തനെ വിട്ട് ഓടിപ്പോകാൻ നിവൃത്തിയില്ല. ഈശ്വരനെ അകത്തുതന്നെ കാണാം ഭക്തിയിൽക്കൂടി ഈശ്വരനെ സാക്ഷാത്കരിച്ചാൽ മാത്രമേ മനുഷ്യാരാശിക്ക് രക്ഷയുള്ളൂ. അതുകൊണ്ടാണ് ശ്രീരാമൻ ലക്ഷ്മണനോട് പറഞ്ഞത്:- " എവിടെ തീവ്രമായ ഭക്തിയുണ്ടോ അവിടെ തീർച്ചയായു ഞാനുണ്ടെന്ന്". സർവ്വചരാചരങ്ങളെയു തന്നിലും, സർവ്വചരാചരങ്ങളിൽ തന്നെയും കണുന്നവനാണ് ഉത്തമഭക്തൻ. മനുഷ്യൻ തന്നെയാണ് മനുഷ്യന് വെളിച്ചം നൽകേണ്ടത്. ഭക്തിയുള്ള മനസ്സിലേ ഈ വെളിച്ചം കാണുകയുള്ളൂ. സമസ്തലോകവും സുഖമായിരിക്കട്ടെ എന്ന ആശീർവാദം അങ്ങനെയുള്ളവരുടെ അന്തരംഗത്തിലേ കാണുകയുള്ളൂ. അന്യദേവന്മാരെ ഭജിക്കുന്നവർപോലും എന്നെത്തന്നെയാണ് ദർശിക്കുന്നത് എന്ന് പറഞ്ഞ് എല്ലാവരെയും ഈശ്വരഭക്തന്മാരായി സ്വീകരിക്കുക എന്നുള്ളത് ഹിന്ദുമതത്തിന്റെ പ്രത്യേകതയാണ്. ഈ വിശ്വാസം അനാദികാലം മുതലുള്ളതാണ്. അതുകൊണ്ടു

തന്നെയാണ് പല മതങ്ങളും, പരസ്പരം കലഹിക്കാതെയും, കലരാതെയും അനേകായിരം കൊല്ലം ഭാരതത്തിൽ കഴിഞ്ഞുകൂടിയിട്ടുള്ളതും. യഥാർത്ഥ ഭഗവദ്ഭക്തിഹൃദയത്തിലുള്ളതുകൊണ്ടാണ് ഇത് സാധിക്കുന്നത്. ഭക്ത്യന്മുഖമായ മനസ്സിനുമാത്രമേ " ഏകം സത് വിപ്രാബഹുധാവദന്തി' എന്ന് തിരിച്ചറിയാൻ കഴിയുകയുള്ളൂ. 'ശ്രദ്ധാവാൻ ലഭതേ ജ്ഞാനം" എന്നാണ്. ഇവിടെ ശ്രദ്ധ എന്നാൽ ഭക്തി എന്നർത്ഥം.

ഭക്തന്റെ കൂടെ ഭഗവാൻ സദാ ഉണ്ടായിരിക്കും. എല്ലാക്കാര്യവും ഭക്തിപൂർവ്വം ഭഗവൽപ്പാദത്തിൽ സമർപ്പിച്ചു കഴിഞ്ഞാൽ പിന്നെ ജീവിതത്തിന്റെ സാരഥി ഭഗവാൻ തന്നെയാണ്. ഭക്തന് ദു:ഖമുണ്ടാകുവാനും നാശം സംഭവിക്കുവാനും ഭഗവാൻ ഒരിക്കലും സമ്മതിക്കുകയില്ല. " നമേ ഭക്ത:പ്രണശ്യതി' എന്ന ചിന്തയുള്ള ഭഗവാൻ ഒരൊറ്റ ഭക്തൻപോലും നശിക്കാൻ സമ്മതിക്കുകയില്ല. ഭഗവാന്റെ ഈ ഭാവം മനസ്സിലാകണമെങ്കിൽ ഭക്തന് സരളമായ മനസ്സും കറകളഞ്ഞ ഭക്തിയും ഉണ്ടായിരിക്കണം. ഭക്തിഹൃദയത്തിലുണ്ടാകാൻ പാണ്ഡിത്യം വേണ്ടാ. കാരണം ബൗദ്ധിതലത്തിൽ നടക്കുന്ന ഒരു പ്രക്രിയയല്ല പ്രാർത്ഥന. അത് ഹൃദയത്തിൽ നടക്കുന്ന ഒരു രാസപ്രക്രിയയാണ്.

ഭക്തനോട് ഭഗവാൻ എന്നെന്നേക്കുമായി കടപ്പെട്ടിരിക്കുന്നു. "ഞാൻ ഭക്തതപരാധീനനാണ്" എന്ന് ഭഗവാൻ തന്നെ ദുർവാസാവിനോട് പറയുന്നുണ്ട് ഭാഗവതത്തിൽ. അതുകൊണ്ട് ഭക്തനുവേണ്ടി എന്തും ഭഗവാൻചെയ്യാൻ ബാധ്യസ്ഥനാണ്. വൃന്ദാവനവാസികൾക്ക് എന്തും ചെയ്യാൻ ഭഗവാൻ തയ്യാറായിരുന്നു. അതുപോലെ പാണ്ഡവർക്ക് ദൂതനായും സൂതനായും ഭഗവാൻ പ്രവർത്തിച്ചില്ലേ? ഈശ്വരൻ ഭക്തന്റെ മുൻപിൽ ഒരിക്കലും യജമാനനല്ല, ദാസനാണ്. ഈശ്വരന്റെ നാമങ്ങളും ഗുണങ്ങളും പ്രകീർത്തിച്ച് ഇവയിൽകൂടി മനസ്സ് ഈശ്വരനിൽ നിർത്തുന്നതാണ് ഭക്തിയോഗം. ഈ വഴിക്ക് മറ്റു മാർഗ്ഗങ്ങളെക്കാൾ എളുപ്പത്തിൽ ഈശ്വരന്റെ അടുത്ത് എത്താൻ കഴിയും. കേരള മാതാവിന്റെ ഓമനപ്പുത്രനായി ജനിച്ച്, വിശ്വമാതാവിന്റെ വിശിഷ്ട സന്താനമായി വിരാജിച്ച, ജഗദ് ഗുരുവായ ശ്രീശങ്കര ഭഗവദ്പ്പാദരുടെ തിരുവായ്മൊഴികൾ ശ്രദ്ധിക്കുക:-

"മുക്തി സാധന സാമഗ്ര്യാം
ഭക്തിരേവ ഗരീയസി
സ്വസ്വരൂപാനുസന്ധാനം
ഭക്തിരിത്യ ഭിധിയതേ"-

മുക്തി സാധിച്ചെടുക്കാനുള്ള സാമഗ്രികളിൽവച്ച് ഏറ്റവും മഹനീയമായത് ഭക്തിതന്നെയാണ്. ഭക്തിയെന്ന ആ വിശിഷ്ട വികാരമാകട്ടെ, സ്വന്തം രൂപത്തിന്റെ അന്വേഷണവും.

# ആധാരഗ്രന്ഥങ്ങൾ

1. ശ്രീരാമകൃഷ്ണ വചനാമൃതം.

2. വിവേകാനന്ദസാഹിത്യ സർവ്വസ്വം.

3. ചിന്തോദ്ദീപകങ്ങൾ

- പ്രൊഫ. ഹരീന്ദ്രനാഥക്കുറുപ്പ്.

4. നല്ല വാക്കോതുവാൻ ത്രാണിയുണ്ടാകണം

- പ്രൊഫ. ഹരീന്ദ്രനാഥക്കുറുപ്പ്.

(തിരഞ്ഞെടുത്ത സുഭാഷിതങ്ങൾ)

5. സുഭാഷിത ചിന്താമണി

- പ്രൊഫ. ജഗദി വേലായുധൻ നായർ

6. ശ്രീവിദ്യാധിരാജ പുരാണം

- പ്രൊഫ. ജഗദി വേലായുധൻ നായർ.



# വിശ്വാസം വിളക്ക്

## പ്രൊഫ.കുമ്പളത്തു ശാന്തകുമാരിഅമ്മ

ലോകത്തെ സകല ജനങ്ങളേയും സഹജീവികളായിക്കണ്ട് അവരുടെ ഉന്നമനത്തിനു വേണ്ടി സേവനതല്പരരായി മാത്രം ജീവിച്ച പുണ്യാത്മാക്കൾ എക്കാലത്തും ഉണ്ടായിരുന്നു. ശ്രീ ശങ്കരൻ, ശ്രീരാമകൃഷ്ണൻ, ശ്രീ വിവേകാനന്ദൻ, മഹാത്മാഗാന്ധി തുടങ്ങിയ എത്രയോ മഹാത്മാക്കൾ!! ശ്രീ വിദ്യാധിരാജ സ്വാമികൾ, ശ്രീ നാരായണഗുരു സ്വാമികൾ തുടങ്ങിയ എത്രയെത്ര ഋഷീശ്വരന്മാരുടെ ചരിത്രങ്ങൾ അതാണ് നമ്മെ പഠിപ്പിക്കുന്നത്. ഈശ്വരസേവ മാനവസേവയാണെന്നും അതിലൂടെ ലഭിക്കുന്ന കൃതാർത്ഥതയും ആത്മാർത്ഥതയുമാണ് അവരുടെ ലക്ഷ്യമെന്നും സേവിക്കപ്പെടുന്നവരിൽ പ്രോജ്വലിക്കുന്ന സന്തോഷവും ആശ്വാസവും ആണ് അവരുടെ പ്രതിഫലമെന്നും വിശ്വസിച്ചിരുന്ന ആത്മാരാമന്മാരായിരുന്നു അവർ. അവരെല്ലാം അമാനുഷരും അവതാരപുരുഷന്മാരുമായതുകൊണ്ടു മാത്രമാണ് അങ്ങനെയൊക്കെ ചിന്തിച്ചതും പ്രവർത്തിച്ചതുമെന്നു പറഞ്ഞ് നമുക്കു രക്ഷപ്പെടാൻ സാധിക്കുകയില്ല. മഹാന്മാരായ അവരുടെ ഗുണങ്ങളിൽ നിന്നും ദശാംശമെങ്കിലും സ്വീകരിച്ച് മനുഷ്യരായ നമ്മൾ സേവനതല്പരരായി മാറണം. അതായിരിക്കണം നമ്മുടെ വിശ്വാസം. നമ്മെ നയിക്കുന്ന വിളക്കും പ്രകാശവും അതു തന്നെയായിരിക്കണം.